# ആമുഖം

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വലിയ നോമ്പുകാലത്തും മൂന്നുനോമ്പുകാലത്തും, വൈദി കർക്കും സന്യസ്തർക്കും ദൈവജനത്തിനും ഉപയോഗി ക്കുവാനായി പരിഷ്ക്കരിച്ച ഈ പ്രാർത്ഥനക്രമം പ്രസി ദ്ധീകരിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്. റവ. ഫാ. ഏബ്രഹാം പടിഞ്ഞാറേമണ്ണിൽ ഒ.ഐ.സി. തയ്യാറാക്കി നിലവിൽ ഉപയോഗിച്ചിരുന്ന നോമ്പുകാലത്തെ പ്രാർത്ഥ നകളും, റവ. ഫാ. മാത്യു ചെമ്പോത്തിനാൽ ചിട്ടപ്പെടു ത്തിയ വലിയനോമ്പിലെ സന്ധ്യയുടെയും പ്രഭാതത്തി ലെയും ഗാനങ്ങളും ചേർത്താണ് ഈ പ്രാർത്ഥനക്രമം പരി ഷ്ക്കരിച്ചിരിക്കുന്നത്. വലിയനോമ്പിലേയും മൂന്നുനോമ്പി ലേയും എല്ലാ യാമങ്ങളിലേക്കുമുള്ള പ്രാർത്ഥനകൾ ഇതിൽ ചേർത്തിരിക്കുന്നു. ഓരോ യാമത്തിലേക്കും നിർദ്ദേ ശിച്ചിട്ടുള്ള പ്രാർത്ഥനകൾ, അതിന്റെ നിഷ്ഠയിലും ഭക്തി യിലും നിർവഹിക്കേണ്ടതാണ്. വലിയനോമ്പിലും മൂന്നു നോമ്പിലും സാധാരണ നാം നടത്താറുള്ള കുമ്പിടീൽ, വർജ്ജന, ഉപവാസം എന്നിവ ഭക്തിയോടും അതിന്റേതായ പ്രാധാന്യത്തോടും നിറവേറ്റേണ്ടതാണ്. ഉച്ചനമസ്ക്കാര ത്തോടൊപ്പമുള്ള നാല്പതുകുമ്പിടീൽ, നമ്മുടെ പശ്ചാ ത്താപത്തിന്റെയും ത്യാഗത്തിന്റെയും അടയാളമെന്നനില യിൽ നിർവഹിക്കേണ്ടതാണ്.

വലിയനോമ്പ് ആരംഭിക്കുന്ന നോമ്പിലെ ഒന്നാം ഞായറാഴ്ചയായ 'കൊത്തിനെ' ഞായറാഴ്ച അസ്തമി ക്കുന്ന സന്ധ്യമുതൽ നോമ്പിന്റെ പ്രാർത്ഥന ആരംഭി

ക്കുന്നു. ഹാശാ ആഴ്ച ഒഴികെയുള്ള ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും നോമ്പിലെ നമസ്ക്കാരങ്ങൾ നടത്തുന്നില്ല. ശനിയാഴ്ചകളിൽ ശ്ഹീമോ നമസ്ക്കാരത്തിലെ ശനിയാഴ്ച പ്രാർത്ഥനകളും, ഞായറാഴ്ചകളിൽ സ്ലീബാക്കാലത്തെ ഞായർ പ്രാർത്ഥനകളും നടത്തുന്നു.

വലിയനോമ്പ് ആരംഭിക്കുന്ന തിങ്കളാഴ്ച ഉച്ചനമസ്ക്കാരത്തോടുകൂടി ശുബ്ക്കോനോ (അനുരഞ്ജനം) ശുശ്രൂഷ നടത്താവുന്നതാണ്. ഉച്ചനമസ്ക്കാരത്തിന്റെ അവസാനത്തെ കൗമായ്ക്കുശേഷം ഈ ശുശ്രൂഷ നടത്തുകയും അതിനുശേഷം വിശ്വാസപ്രമാണവും നാല്പതുകുമ്പിടീലും നടത്തുകയും ചെയ്യുന്നു. അല്ലെങ്കിൽ രാവിലെ മൂന്നാംമണിയുടെ പ്രാർത്ഥനയ്ക്കുശേഷം ഈ ക്രമം നടത്തുകയും അതിനുശേഷം വി. കുർബാന അർപ്പിക്കുകയും ചെയ്യാവുന്നതാണ്.

നോമ്പുകാലത്തെ പ്രാർത്ഥനകൾ വഴിയായി പരമകാരുണികനായ ത്രീയേകദൈവം ധാരാളമായ സ്വർഗ്ഗീയാനുഗ്രഹങ്ങൾ നിങ്ങളുടെമേൽ സമൃദ്ധമായി വർഷിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

എന്ന്

കർത്താവിൽ നിങ്ങളുടെ വിനീതശുശ്രൂഷി

**✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ്**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ

മേജർ ആർച്ച്ബിഷപ്പ് കാതോലിക്കാബാവാ

## വലിയനോമ്പ്

| ദിവസം | യാമം | പുറം | ദിവസം | യാമം | പുറം |
|---|---|---|---|---|---|
| തിങ്കൾ | സന്ധ്യാ | 5 | വ്യാഴം | സന്ധ്യാ | 192 |
| | സൂത്താറാ | 21 | | സൂത്താറാ | 203 |
| | രാത്രി | 42 | | രാത്രി | 206 |
| | പ്രഭാതം | 63 | | പ്രഭാതം | 216 |
| | മൂന്നാം മണി | 86 | | മൂന്നാം മണി | 230 |
| | ആറാം മണി | 89 | | ആറാം മണി | 233 |
| | ഒൻപതാം മണി | 94 | | ഒൻപതാം മണി | 236 |
| ചൊവ്വാ | സന്ധ്യാ | 97 | വെള്ളി | സന്ധ്യാ | 239 |
| | സൂത്താറാ | 106 | | സൂത്താറാ | 249 |
| | രാത്രി | 110 | | രാത്രി | 252 |
| | പ്രഭാതം | 119 | | പ്രഭാതം | 260 |
| | മൂന്നാം മണി | 136 | | മൂന്നാം മണി | 277 |
| | ആറാം മണി | 139 | | ആറാം മണി | 280 |
| | ഒൻപതാം മണി | 142 | | ഒൻപതാം മണി | 284 |
| ബുധൻ | സന്ധ്യാ | 144 | | | |
| | സൂത്താറാ | 154 | | | |
| | രാത്രി | 158 | | | |
| | പ്രഭാതം | 167 | | | |
| | മൂന്നാം മണി | 182 | | | |
| | ആറാം മണി | 185 | | | |
| | ഒൻപതാം മണി | 189 | | | |

## മൂന്നുനോമ്പ്

| ദിവസം | യാമം | പുറം | ദിവസം | യാമം | പുറം |
|---|---|---|---|---|---|
| തിങ്കൾ | സന്ധ്യ | 289 | ബുധൻ | സന്ധ്യ | 354 |
| | സൂത്താറാ | 297 | | സൂത്താറാ | 358 |
| | രാത്രി | 299 | | രാത്രി | 362 |
| | പ്രഭാതം | 308 | | പ്രഭാതം | 368 |
| | മൂന്നാം മണി | 319 | | മൂന്നാം മണി | 377 |
| | ആറാം മണി | 321 | | ആറാം മണി | 379 |
| | ഒൻപതാം മണി | 324 | | ഒൻപതാം മണി | 382 |
| ചൊവ്വാ | സന്ധ്യ | 326 | | | |
| | സൂത്താറാ | 331 | | | |
| | രാത്രി | 332 | | | |
| | പ്രഭാതം | 340 | | | |
| | മൂന്നാം മണി | 348 | | | |
| | ആറാം മണി | 350 | | | |
| | ഒൻപതാം മണി | 353 | | | |



# തിങ്കൾ - സന്ധ്യ

കാർമി: പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി.

ജനം : ആദിമുതൽ എന്നേക്കും. ആമ്മീൻ.

കാർമി: തന്റെ മഹത്ത്വത്താൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഉയരങ്ങളിൽ ഊശാന.

ജനം : ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി.

കാർമി: ദൈവമേ, നീ പരിശുദ്ധനാകുന്നു.

ജനം : ബലവാനേ, നീ പരിശുദ്ധനാകുന്നു.

മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു.

ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ✠ ഞങ്ങളോട് കരുണ ചെയ്യണമേ. (മൂന്നു പ്രാവശ്യം)

കാർമി: ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ.

ജനം : ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളോട് കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ ഞങ്ങളുടെ ശുശ്രൂഷയും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

കാർമി: ദൈവമേ, നിനക്കു സ്തുതി.

ജനം : സ്രഷ്ടാവേ നിനക്കു സ്തുതി. പാപികളായ അടിയാരോട് കരുണചെയ്യുന്ന മിശിഹാ രാജാവേ, നിനക്കു സ്തുതി. ബാറെക്മോർ.

കാർമി: സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ,

ജനം : നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമേ. നിന്റെ രാജ്യം വരണമേ. നിന്റെ തിരുവിഷ്ടം സ്വർഗ

ത്തിലെപ്പോലെ ഭൂമിയിലും ആകണമേ. ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്കു തരണമേ. ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കണമേ. പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ. പിന്നെയോ ദുഷ്ടനിൽ നിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ. എന്തെന്നാൽ രാജ്യവും ശക്തിയും മഹത്ത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ.

കാർമ്മി: കൃപ നിറഞ്ഞ മറിയമേ, നിനക്ക് സമാധാനം.

ജനം : നമ്മുടെ കർത്താവ്, നിന്നോടുകൂടെ. നീ സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളാകുന്നു. നിന്റെ ഉദരഫലമായ നമ്മുടെ കർത്താവ് യേശുമിശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു. വിശുദ്ധ മറിയമേ, തമ്പുരാന്റെ അമ്മേ, പാപികളായ ഞങ്ങൾക്കുവേണ്ടി, ഇപ്പോഴും എപ്പോഴും ഞങ്ങളുടെ മരണസമയത്തും തമ്പുരാനോട് അപേക്ഷിച്ചുകൊള്ളണമേ. ആമ്മീൻ.

കാർമ്മി : ശുബ്ഹോ ലാബോ ഉലബ്റോ വൽറൂഹോ കാദീശോ.

ജനം : ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടു ലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.

## പ്രാരംഭ പ്രാർത്ഥന

കാർമ്മി: കർത്താവേ നിഷ്ഠയോടെ നോമ്പാചരിക്കുവാനും വിശുദ്ധിയോടെ തിരുമുൻപാകെ നിന്ന് പ്രാർത്ഥിക്കുവാനും നിന്റെ വിശുദ്ധ സഭയെ യോഗ്യയാക്കണമേ. നിന്നെ സ്നേഹിക്കുന്ന ഈ സഭയിൽ രമ്യതയും സമാധാനവും നിലനിർത്തേണമേ. നിന്റെ ജനത്തിന്റെമേൽ അനുഗ്രഹം വർഷിക്കണമേ. പൗരോഹിത്യത്തിന്റെ ആത്മീയ ഭൂഷണങ്ങളാൽ ആചാര്യൻമാരെ ശ്രേഷ്ഠരാക്കണമേ.



നിന്റെ വിശുദ്ധ മദ്ബഹായിൽ നൈർമ്മല്യത്തോടെ ശുശ്രൂഷിപ്പാൻ തക്കവണ്ണം ശെമ്മാശ്ശമാർക്ക് നീ കുറ്റമറ്റ പ്രവർത്തനം നൽകണമേ. ഞങ്ങൾ നിനക്കു സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേക്കും സമർപ്പിക്കും. മോറൻ വാലോഹാൻ ല്ഒൽമീൻ. ആമ്മീൻ.

വേറൊന്ന്

മനുഷ്യരോടുള്ള വലിയ സ്നേഹത്താൽ സ്വയം മനുഷ്യനായി എഴുന്നെള്ളി വരികയും ഞങ്ങൾക്കു വേണ്ടി നാൽപ്പതു ദിവസം നോമ്പാചരിക്കുകയും ചെയ്ത മിശിഹാ തമ്പുരാനേ, ഞങ്ങളുടെ നോമ്പും നമസ്ക്കാരവും കൈക്കൊണ്ട് ഞങ്ങളെ അനുഗ്രഹിക്കണമേ. നിന്റെ കൃപകളാലും നന്മകളാലും ഞങ്ങളെ സമ്പന്നരാക്കണമേ. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും മഹത്ത്വവും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേക്കും സമർപ്പിക്കും. ആമ്മീൻ.

## സങ്കീർത്തനങ്ങൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു. എന്നോട് നീ ഉത്തരമരുളി, എന്റെ വചനങ്ങൾ സൂക്ഷിച്ചുകേൾക്കണമേ.

എന്റെ പ്രാർത്ഥന നിന്റെ മുമ്പാകെ ധൂപംപോലെയും എന്റെ കൈകളുടെ കാഴ്ച സന്ധ്യാബലിപോലെയും കൈക്കൊള്ളണമേ.

എന്റെ ഹൃദയം ദുഷ്ക്കാര്യത്തിന് ചായുകയും ഞാൻ അന്യായമായി പ്രവർത്തിക്കുകയും ചെയ്യാതിരിക്കുവാൻ എന്റെ വായ്ക്ക് കാവൽക്കാരനെയും എന്റെ അധരങ്ങൾക്ക് സൂക്ഷിപ്പുകാരനെയും നിയമിക്കണമേ.

ദുഷ്ടന്മാരോടുകൂടെ ഞാൻ അപ്പം ഭക്ഷിക്കുമാറാകരുതേ. നീതിമാൻ എന്നെ പഠിപ്പിക്കുകയും ശാസിക്കുകയും ചെയ്യട്ടെ.

ദുഷ്ടന്മാരുടെ എണ്ണകൊണ്ട് എന്റെ ശിരസിനെ അഭിഷേകം ചെയ്യരുതേ. എന്തെന്നാൽ എന്റെ പ്രാർത്ഥന അവരുടെ ദുഷ്ടതയ്ക്ക് എതിരായിട്ടാകുന്നു.

അവരുടെ ന്യായാധിപന്മാർ പാറയാൽ തടയപ്പെട്ടു. ഇമ്പമുള്ള എന്റെ വചനങ്ങൾ അവർ കേട്ടു.

ഭൂമിയെ പിളർക്കുന്ന കൊഴുപോലെ പാതാളത്തിന്റെ വായ്ക്കരികെ അവരുടെ അസ്ഥികൾ ചിതറപ്പെട്ടിരിക്കുന്നു.

കർത്താവേ, ഞാൻ എന്റെ കണ്ണുകൾ നിന്റെ അടുക്കലേക്കുയർത്തി നിന്നിൽ ശരണപ്പെട്ടിരിക്കുന്നു. എന്റെ ആത്മാവിനെ തള്ളിക്കളയരുതേ.

എനിക്കായി കെണികൾ മറച്ചുവച്ചിട്ടുള്ള പ്രശംസക്കാരുടെ കൈയിൽനിന്ന് എന്നെ കാത്തുകൊള്ളണമേ.

ഞാൻ കടന്നുപോകുന്നതിനുമുമ്പ് അന്യായക്കാർ ഒരുമിച്ച് തങ്ങളുടെ വലകളിൽ വീഴും.

**142.** ഞാൻ എന്റെ ശബ്ദമുയർത്തി കർത്താവിനെ വിളിച്ചു. എന്റെ ശബ്ദമുയർത്തി ഞാൻ കർത്താവിനോട് അപേക്ഷിച്ചു.

അവന്റെ മുമ്പാകെ ഞാൻ എന്റെ സങ്കടം ബോധിപ്പിച്ചു. അവന്റെ മുമ്പാകെ എന്റെ ഞെരുക്കങ്ങൾ ഞാൻ അറിയിക്കുകയും ചെയ്തു.

എന്റെ ആത്മാവ് കുണ്ഠിതപ്പെട്ടപ്പോൾ നീ എന്റെ ഊടുവഴികൾ അറിയുന്നു. ഞാൻ നടക്കുന്ന വഴിയിൽ അവർ എനിക്കായി കെണികൾ മറച്ചുവെച്ചു.

ഞാൻ വലത്തോട്ടു നോക്കി, എന്നെ അറിയുന്നവൻ ഇല്ലെന്ന് ഞാൻ കണ്ടു. സങ്കേതസ്ഥലം എനിക്ക് ഇല്ലാതെയായി. എന്റെ ആത്മാവിനുവേണ്ടി ചോദിക്കുന്നവനും ഇല്ല.

കർത്താവേ, ഞാൻ നിന്നോടു നിലവിളിച്ചു. നീ എന്റെ



ആശ്രയവും ജീവനുള്ളവരുടെ ദേശത്ത് എന്റെ ഓഹരിയും ആകുന്നു എന്ന് ഞാൻ പറഞ്ഞു.

എന്റെ അപേക്ഷ സൂക്ഷിച്ചു കേൾക്കണമേ. എന്തെന്നാൽ ഞാൻ ഏറ്റവും താഴ്ത്തപ്പെട്ടിരിക്കുന്നു. എന്നെ പീഡിപ്പിക്കുന്നവരിൽനിന്ന് എന്നെ വിടുവിക്കണമേ. എന്തെന്നാൽ അവർ എന്നേക്കാൾ ബലമുള്ളവരായിരിക്കുന്നു.

ഞാൻ നിന്റെ നാമത്തെ സ്തുതിക്കേണ്ടതിന് എന്റെ ആത്മാവിനെ കാരാഗൃഹത്തിൽനിന്ന് പുറപ്പെടുവിക്കണമേ. നീ എനിക്ക് പ്രതിഫലം തരുമ്പോൾ നിന്റെ നീതിമാന്മാർ എനിക്കായി കാത്തിരിക്കും.

**119:105–112.** നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും എന്റെ ഊടുവഴികൾക്ക് പ്രകാശവുമാകുന്നു.

നിന്റെ നീതിയുള്ള വിധികൾ ആചരിക്കുന്നതിനായി ഞാൻ ആണയിട്ട് നിശ്ചയിച്ചു.

ഞാൻ ഏറ്റവും ക്ഷീണിച്ചിരിക്കുന്നു. കർത്താവേ, നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കണമേ.

കർത്താവേ, എന്റെ (വായുടെ) വചനങ്ങളിൽ നീ ഇഷ്ടപ്പെട്ട് നിന്റെ വിധികൾ എന്നെ പഠിപ്പിക്കണമേ.

എന്റെ ആത്മാവ് എല്ലായ്പ്പോഴും നിന്റെ കൈകളിൽ ഇരിക്കുന്നു. നിന്റെ വേദപ്രമാണം ഞാൻ മറന്നില്ല.

ദുഷ്ടൻമാർ എനിക്കായി കെണികൾവച്ചു. (എന്നാലും) ഞാൻ നിന്റെ കല്പനകളിൽനിന്ന് തെറ്റിപ്പോയില്ല.

ഞാൻ നിന്റെ സാക്ഷിയെ എന്നേക്കുമായി അവകാശപ്പെടുത്തി. എന്തെന്നാൽ അത് എന്റെ ഹൃദയത്തിന്റെ ആനന്ദം ആകുന്നു.

നിന്റെ കല്പനകൾ എന്നേക്കും സത്യത്തോടെ നിവർത്തിപ്പാനായി ഞാൻ എന്റെ ഹൃദയം തിരിച്ചു

**117.** സകല ജാതികളുമേ, കർത്താവിനെ സ്തുതിപ്പിൻ; സകല ജനങ്ങളുമേ അവനെ നിങ്ങൾ സ്തുതിപ്പിൻ.

എന്തെന്നാൽ, അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

## എനിയോനോ

("മ്ശിഹോ ഏസിലേദ്"
/മിശിഹാ ജനിയാർന്നു ബേത്‌ലഹേം പുരിയിൽ-)

1. ഇവർതൻ രക്ഷയ്ക്കായ് എളിമപ്പെട്ടവനേ
സാത്താന്റെ പരീക്ഷ വിജയിച്ചവനാം മ്ശിഹാ നീ
പ്രാർത്ഥന നോമ്പുകളാൽ സാത്താനോടു പൊരുതി
വി-ജയിച്ചീടാനും നിൻ സഭയെ ഉപദേശിപ്പൂ

2. ആദപിതാവിന്റെ ഭോജ്യപ്രിയമതിനെ
വിജയിച്ച വിശുദ്ധ നോമ്പേ സ്വാഗതമോതുന്നു
രക്ഷകനിവർപേർക്കായ് നോറ്റ വിശുദ്ധമതാം
നോമ്പേ സ്വസ്തി, വരുവീൻ തന്നെ വണങ്ങീടാം

3. നിർമ്മല സ്നേഹത്താൽ നോമ്പിനെ എതിരേല്പാൻ
മോദമോടെ നാഥാ കൈക്കൊൾവാനും കൃപചെയ്ക
തിരുഹിതമതുപോലെ നോമ്പാചരിപ്പാനും
പാപങ്ങളെയെല്ലാം മായ്ചീടാനും കൃപചെയ്ക

4. നോമ്പതിൽനിന്നൊഴുകും പരിമളമിമ്പകരം
സ്വർഗ്ഗേ പൂകിയവൻ ഏലിയാ സാക്ഷിക്കുന്നു.
ആദ്യവകാശത്തിൽ നാം പൂകിടുവാനായ്
നോമ്പായുധമായ് നാഥൻ നമ്മൾക്കേകിയിതാ



5. നാഥാ വാതിൽ നീ ജീവനുമല്ലോ നീ
താതൻ സവിധേ നിന്നാൽ ഞങ്ങൾ പൂകുന്നു
ഞങ്ങൾക്കായ് വാതിൽ തുറക്കണമേ നാഥാ
സ്തോത്രം ചെയ്‌വാനായ് ഇവരുടെ വഴി നേരെയാക്കൂ

ബാറെക്മോർ. ശുബഹോ... മെൻഓലം...

6. കരുണാസാഗരമേ ദയയിവരിൽ ചെയ്ക
ഞങ്ങളുടെ ഋണമെല്ലാ ദോഷങ്ങളെയും മായ്ക്കേണം
രമ്യതശാന്തിയതാം ദാനമിവർക്കേകൂ
ലോകം രണ്ടിലുമീ ഞങ്ങൾമേൽ കൃപചെയ്യേണം

സ്തൗമെൻ കാലോസ്...

അല്ലെങ്കിൽ

ഞങ്ങളുടെ രക്ഷയ്ക്കായി എളിമപ്പെടുകയും, നോമ്പനുഷ്ഠിക്കുകയും ശത്രുവിനാൽ പരീക്ഷിക്കപ്പെടുകയും ചെയ്ത മിശിഹായേ, ഞങ്ങളുടെ നോമ്പ് കൈക്കൊള്ളണമേ. യോഗ്യമായ നോമ്പാലും കളങ്കമറ്റ പ്രാർത്ഥനയാലും സാത്താനോടുള്ള പോരാട്ടത്തിൽ ജയിപ്പാൻ നിന്റെ സഭയെ നീ പഠിപ്പിച്ചിരിക്കുന്നു.

ഞങ്ങളുടെ പിതാവായ ആദാമിൻെറ ഭക്ഷണത്തിനു പരിഹാരമായി അനുഷ്ഠിച്ച വെടിപ്പും വിശുദ്ധിയുമുള്ള നോമ്പേ വന്നാലും; ഞങ്ങളുടെ രക്ഷകൻ ഞങ്ങൾക്കു വേണ്ടി അനുഷ്ഠിച്ച നോമ്പേ നിനക്കു സ്വസ്തി. വരുവിൻ നമ്മുടെ രക്ഷകനെ നമുക്ക് കുമ്പിട്ടാരാധിക്കാം.

ഞങ്ങളുടെ രക്ഷകാ, നിർമ്മല സ്നേഹത്തോടെ ഈ നോമ്പിനെ സ്വീകരിക്കുവാനും സന്തോഷത്തോടെ അതിനെ എതിരേല്പാനും ഞങ്ങൾക്കു കൃപ നൽകണമേ. തിരുവിഷ്ടപ്രകാരം നോമ്പാചരിക്കാൻ ഞങ്ങളെ യോഗ്യ

രാക്കണമേ. ഞങ്ങൾ പ്രവർത്തിച്ചിട്ടുള്ള അധർമ്മങ്ങൾ അതുമൂലം പരിഹരിക്കപ്പെടാനും ഇടയാക്കണമേ.

നോമ്പിൽനിന്ന് വീശുന്ന പരിമളം എത്രയോ ഹൃദ്യമാകുന്നു. സ്വർഗ്ഗത്തിലേയ്ക്കു കരേറിയ ഏലിയാ ദീർഘദർശിയും അത് സാക്ഷിക്കുന്നു. നമ്മുടെ ആദ്യത്തെ അവകാശത്തിലേയ്ക്ക് നമ്മെ പ്രവേശിപ്പിക്കുവാൻ നോമ്പാകുന്ന ആയുധം നമ്മുടെ രക്ഷകൻ നമുക്കു നൽകിയിരിക്കുന്നു.

കർത്താവേ, ഏകവാതിലും സത്യജീവനും നീയാകുന്നു. നിന്നിലൂടെ ഞാൻ നിന്റെ മഹത്ത്വമുള്ള പിതാവിങ്കലേയ്ക്ക് പ്രവേശിക്കുന്നു. കർത്താവേ, നിന്റെ വാതിൽ ഞങ്ങൾക്കായി തുറക്കണമേ. ഞങ്ങളുടെ വ്യാപാരങ്ങളെ ക്രമപ്പെടുത്തണമേ. നിന്റെ കൃപയെക്കുറിച്ച് നിന്നെ സ്തോത്രം ചെയ്‌വാനായി ഞങ്ങളുടെ വഴിയെ നേരേയാക്കുകയും ചെയ്യണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കാരുണ്യവാനേ, നിന്റെ കൃപനിമിത്തം ഞങ്ങളോട് കരുണ ചെയ്യണമേ. ഞങ്ങളുടെ ദോഷങ്ങളെല്ലാം മായിക്കണമേ. ഞങ്ങൾക്കു രമ്യതയും സമാധാനവും ദാനമായി നൽകുകയും ഇരുലോകങ്ങളിലും ഞങ്ങളോടു കരുണയുണ്ടാകുകയും ചെയ്യണമേ. സ്തൗമെൻ...

## പ്രുമിയോൻ

കാർമ്മി: നാമെല്ലാവരും പ്രാർത്ഥിച്ച് ...

മഹാരക്ഷിതാവും ലോകങ്ങളുടെ നിർമ്മാതാവുമായുള്ളവനേ, സഹായങ്ങളുടെ നിക്ഷേപമായും, വിവേകികളുടെ ആയുധമായും, ഭൗമികർക്ക് സ്വർഗ്ഗത്തിലേക്ക് കരേറി



ആത്മീയരോടുകൂടെ ചേരുവാനുള്ള മഹനീയ ഗോവേണിയായും, നോമ്പിനെ നീ നിയമിച്ചിരിക്കുന്നു. നിനക്ക് ഈ സമയത്തും...

## സെദറാ

കാർമ്മി: ഉത്തമനും കാരുണ്യവാനുമായ ദൈവമേ, ഞങ്ങളുടെ കർത്താവേ, നോമ്പിന്റെ ഈ പരിശുദ്ധ ദിവസങ്ങളിൽ, സുകൃതങ്ങളിൽ നിലനിൽക്കുവാനുള്ള ആത്മീയ പോരാട്ടത്തിനായി നിന്നിൽനിന്നുള്ള സഹായം ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ തുണയ്ക്കായി പുത്രനെ കല്പിച്ചയച്ചവനും ഞങ്ങളുടെ പിതാവുമായ മനുഷ്യസ്നേഹമുള്ള ദൈവമേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിച്ച് അപേക്ഷിക്കുന്നു. ഞങ്ങളുടെ രക്ഷിതാവായ യേശുമിശിഹാ ഈ പോരാട്ടത്തിൽ ഞങ്ങളെ പൂർണ്ണരാക്കുന്നവനും കിരീടം ചൂടിക്കുന്നവനുമായിരിക്കണമേ. നിന്റെ പരിശുദ്ധാത്മാവിന്റെ ആവാസവും ശക്തിയും വ്യാപാരവുംമൂലം ഞങ്ങളെല്ലാവരെയും ശക്തരാക്കി സഹായിക്കണമേ. ആയത് നല്ല താൽപര്യത്തോടും ആത്മീയതീക്ഷ്ണതയോടും പരിത്യാഗത്തോടും സ്ഥിരതയോടും ഈ വി. നോമ്പിന്റെ ഓട്ടം ഞങ്ങൾ തികയ്ക്കുവാനായിട്ടു തന്നെ. കർത്താവേ, വിനയവും വിശുദ്ധിയും വെടിപ്പും പരിപക്വതയും ആത്മശരീരങ്ങളുടെ ശിക്ഷണവും ഉണർവ്വോടെ പാലിപ്പാൻ ഞങ്ങൾക്ക് കൃപനൽകണമേ. പ്രാർത്ഥനകളാലും അപേക്ഷകളാലും അനുതാപത്തിന്റെ കണ്ണുനീരാലും പാപമാലിന്യങ്ങൾ മുഴുവൻ ഞങ്ങൾ തുടച്ചു വെടിപ്പാക്കുമാറാകണമേ. ഞങ്ങളുടെ കർത്താവേശുമിശിഹായാകുന്ന നിന്റെ ഏകജാതൻ ഞങ്ങളെ പഠിപ്പിച്ചിട്ടുള്ള നോമ്പിനെ ഞങ്ങൾ താല്പര്യത്തോടെ അഭ്യസിക്കുകയും യഥാർത്ഥമായി അതിനെ അനുകരിക്കുകയും ചെയ്യുവാൻ ഇടയാ

ക്കണമേ. ഈ നോമ്പിന്റെ അവസാനത്തിൽ ഞങ്ങൾ പ്രശോഭിതരായി തീരുമാറാകണമേ. വിശുദ്ധിയുടെ തുറ മുഖത്തേയ്ക്ക് ആനന്ദത്തോടെ ഞങ്ങൾ സമീപിക്കുമാറാകണമേ. വെടിപ്പോടും വിശുദ്ധിയോടും സന്തോഷത്തോടുംകൂടി ഞങ്ങൾ പറയുന്നു. ആത്മാക്കളിൽ നല്ല വിത്തു വിതയ്ക്കുന്ന ജാഗ്രതയുള്ള വി. നോമ്പ് അനുഗൃഹീതമാകുന്നു. ദുഷ്ടതകളെ പിഴുതുകളയുകയും തിന്മകളെ അകറ്റുകയും ചെയ്യുന്ന വി. നോമ്പ് വാഴ്ത്തപ്പെട്ടതാകുന്നു. സ്വർഗ്ഗത്തിലേയ്ക്കു കരേറ്റുന്ന വിസ്മയനീയമായ വി. നോമ്പ് അനുഗൃഹീതമാകുന്നു. തന്നിമിത്തം ഞങ്ങളുടെ ദൈവമായ കർത്താവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിച്ചപേക്ഷിക്കുന്നു. ഈ വി. നോമ്പിനെ സന്തോഷത്തോടെ സ്വീകരിക്കുവാനും അതിൽ നിരന്തരമായി നിന്റെ തിരുവിഷ്ടം നിറവേറ്റുവാനും അതിന്റെ ദിവസങ്ങളുടെ എണ്ണം പരിശുദ്ധമായി പൂർത്തിയാക്കുവാനും ഞങ്ങളെ യോഗ്യരാക്കണമേ. നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള ശ്രേഷ്ഠരായ നോമ്പുകാരോടുകൂടെ നിന്നെയും നിന്റെ ഏകജാതനായ പുത്രനെയും പരിശുദ്ധാത്മാവിനെയും ഞങ്ങൾ ഇപ്പോഴും എന്നേക്കും സ്തുതിച്ച് പുകഴ്ത്തുമാറാകണമേ. ആമ്മീൻ.

ദൈവത്തിൽനിന്ന് കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങളിലും എന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ. ആമ്മീൻ.

## കോലോ

("കാബേലോയ് മോറാൻ"/മേലൂറിശിലേമിൽ)

നോമ്പും പ്രാർത്ഥനയും പരിമളധൂപമതാകേണമെ
നിൻ പ്രാഭവസവിധേ കൈക്കൊള്ളപ്പെടുമാറാക.

ബാറെക്മോർ. ശുബ്ഹോ...



പാവന നോമ്പല്ലോ വിജയത്തിന്നുടെ അടയാളം
രിപുവിന്നെതിരായി തോല്ക്കാത്തായുധമാകുന്നു.

മെന്ഓലം...

നാഥാ നിൻ സവിധേ ഇവർ പ്രാർത്ഥനയിമ്പം ചേർക്കും
പരിമള ധൂപംപോൽ അർത്ഥന കൈക്കൊണ്ടീടേണം

മൊറിയോറാഹേം...

അല്ലെങ്കിൽ

കർത്താവേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും നിനക്കു വെടിപ്പുള്ള ധൂപമായിരിക്കണമെ. പരിമള ധൂപം പോലെ നിന്റെ പ്രാഭവത്തിൻ മുമ്പാകെ അവ കൈക്കൊള്ളപ്പെടുകയും ചെയ്യണമേ. ബാറെക്മോർ.

പിതാവിനും...

വിശുദ്ധ നോമ്പ് വിജയത്തിന്റെ അടയാളവും ദുഷ്ട ശത്രുവിനെതിരെ തോല്ക്കാത്ത ആയുധവുമാകുന്നു.

ആദിമുതൽ...

കർത്താവേ, ഞങ്ങളുടെ പ്രാർത്ഥന നിനക്കു ഇമ്പകരമാകണമേ. ഞങ്ങളുടെ അപേക്ഷ നിന്റെ മുമ്പാകെ പ്രവേശിക്കുകയും സുഗന്ധധൂപംപോലെ അത് നിന്റെ ശ്രേഷ്ഠതയുടെ മുമ്പാകെ സ്വീകാര്യമാകുകയും ചെയ്യണമേ.

മൊറിയോറാഹേം...

## എത്രോ

കർത്താവേ, ഈ സമയം തിരുമുമ്പാകെ ഞങ്ങൾ അർപ്പിക്കുന്ന ഈ സുഗന്ധധൂപം നിന്റെ മനുഷ്യസ്നേഹത്താൽ സ്വീകരിക്കപ്പെടുമാറാകണമെ. ഞങ്ങളുടെ വ്യാപാരങ്ങൾ ഇതിന്റെ പരിമളംപോലെ നിന്നെ സംപ്രീതനാക്കുകയും ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും നിന്നെ പ്രീതി

പ്പെടുത്തുന്ന ധൂപമായിരിക്കുകയും ചെയ്യണമേ. ഈ വിശുദ്ധ നോമ്പ് പരിശുദ്ധമായി അനുഷ്ഠിപ്പാൻ ഞങ്ങൾക്ക് കൃപ നൽകണമേ. ഞങ്ങളെ നിന്റെ കൃപയാൽ നിത്യഭാഗ്യങ്ങളിൽ ചേർക്കുകയും അവിടെ നിരന്തരമായും സമൃദ്ധമായും യോഗ്യമായ സ്തുതികൾ, നിനക്കും നിന്റെ പിതാവിനും ഞങ്ങൾ സമർപ്പിക്കുവാൻ ഇടയാക്കുകയും ചെയ്യണമേ. ആമ്മീൻ.

## കോലോ

("ലൊൽദീനോലോ ഉലൊത്ത് ബാത്തോ"/
ആംഗ്യത്താൽ സൃഷ്ടിയെയഖിലം പോറ്റുന്നവനാം...)

ഇസറേല്യർക്കുടയോൻ നല്കി തൻ കല്പനകൾ
വിധികളുമാ സീനായ് ഗിരിയിൽ
മൂശാ നാല്പതു ദിനനോമ്പാൽ പ്രാപിച്ചല്ലോ
തൻ പ്രാർത്ഥന ഇവരോടുകൂടി ഹാലേലൂയ്യാ ഉണ്ടാകട്ടെ.

ബാറെക്മോർ. ശുബഹോ...

നാഥൻ നാല്പതു നാളുപവാസം ചെയ്തതിനാൽ
സാത്താനോടു പോരാടീടാൻ
വൈരിയെ വിജയിപ്പാനേകി ആയുധമതിനാൽ
തിരുനാമത്തിനു സ്തുതിയെന്നും ഹാലേലൂയ്യാ ഉണ്ടാകട്ടെ

മെന്ഓലം...

നാഥാ പ്രാർത്ഥന ശുശ്രൂഷകൾ കൈക്കൊള്ളണമേ
സഹദേർതൻ പോരാട്ടത്തിൽ
അവരുൾമേവിയവർക്കേകിയ നിൻ ശക്തിയെയീ
ദാസന്മാർ മുമ്പിൽ നിത്യം ഹാലേലൂയ്യാ നിർത്തീടണമേ

മൊറിയോ റാഹേം...



അല്ലെങ്കിൽ

ദൈവം ഇസ്രായേൽക്കാർക്കായി എഴുതിയ കല്പനകളും ന്യായപ്രമാണങ്ങളും മോശ സീനായ്പർവതത്തിൽവച്ച് നാല്പതു ദിവസത്തെ നോമ്പാൽ ഏറ്റുവാങ്ങി. അവന്റെ പ്രാർത്ഥന നമ്മോടുകൂടെയായിരിക്കട്ടെ.

ബാറെക്മോർ. പിതാവിനും...

നമ്മുടെ കർത്താവ് വനത്തിൽവെച്ച് നാല്പതു ദിവസം ഉപവസിച്ച് സാത്താനോട് പോരാടി. ശത്രുവായ ആ ദുഷ്ടനെ മറിച്ചിടുകയും അതിനാൽ ശത്രുവിനെ ജയിപ്പാനുള്ള ആയുധം നമുക്ക് നല്കുകയും ചെയ്തു. തന്റെ തിരുനാമത്തിനു സ്തുതിയുണ്ടായിരിക്കട്ടെ.

ആദിമുതൽ...

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. ഞങ്ങളുടെ ശുശ്രൂഷയും പ്രാർത്ഥനകളും കൈക്കൊള്ളണമേ. രക്തസാക്ഷികളുടെ പോരാട്ടത്തിൽ അവരോടുകൂടെയിരുന്ന് അവരെ ശക്തിപ്പെടുത്തിയ നിന്റെ കൃപ ഞങ്ങളുടെ മേലും നിലനില്ക്കണമേ. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോദുകാബൽ)

നീതിഷ്ഠന്മാർതൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപ ചെയ്യണമേ.
മ്ശീഹാ വൈരിയെ വിജയിച്ചവനെ ലജ്ജിപ്പിച്ചല്ലോ
കെണി വെച്ചപ്പോൾ അവനുടെ കൈകൾ ദുർബലമായി
മ്ശീഹാ ദുഷ്ടനു പോരാട്ടത്തിന്നവസരമതു നല്കി
ക്ഷീണിതനായി കണ്ടതിനാലവനടരിനു സന്നദ്ധനുമായ്

രക്ഷിപ്പാനായ് സുതനെ അയച്ചൊരു താതനു സ്തോത്രം
നോമ്പാൽ വൈരിയെ വിജയിച്ചോനാം സുതനും വന്ദനമെന്നും
പോരാട്ടത്തിൽ സാത്താനെ ജയിച്ചൊരു റൂഹാ സ്തുത്യൻ
എല്ലായ്പോഴും തന്നനുഗ്രഹമിവരിൽ ചേർന്നീടേണം നിത്യം
നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപ ചെയ്തീടേണം

അല്ലെങ്കിൽ

നീതിമാൻമാരുടെയും പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

മിശിഹാ ദുഷ്ടനെ വെല്ലുവിളിക്കുകയും പോരാട്ടത്തിനിറങ്ങി ലജ്ജിപ്പിക്കുകയും ചെയ്തു. അവൻ കെണി വച്ചപ്പോൾ അവന്റെ കരം ദുർബ്ബലമായിത്തീർന്നു. വിശന്നവനായ മിശിഹാ ദുഷ്ടനു പോരാട്ടം നടത്തുവാൻ വാതിൽ തുറന്നു കൊടുത്തു. വിശന്നും ക്ഷീണിച്ചും തന്നെ അവൻ കണ്ടില്ലായിരുന്നുവെങ്കിൽ അവൻ യുദ്ധത്തിനു സന്നദ്ധനാകുമായിരുന്നില്ല.

ഞങ്ങളുടെ രക്ഷയ്ക്കായി തന്റെ പുത്രനെ അയച്ച പിതാവിനു സ്തുതി. തന്റെ നോമ്പാൽ ദുഷ്ടനെ ജയിച്ച പുത്രനു വന്ദനം. സാത്താനെ യുദ്ധത്തിൽ തോല്പിച്ച പരിശുദ്ധാത്മാവിനു സ്തോത്രം. പരി. ത്രിത്വത്തിന്റെ അനുഗ്രഹം ഞങ്ങളുടെമേൽ എല്ലായ്പ്പോഴും നിത്യമായും ഉണ്ടായിരിക്കട്ടെ.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.



## ഹൂലോലോ

ഹാ-ഉ-ഹാ പാപാകൃത്യങ്ങളിൽനിന്നും മോചിതനാരോ
ധന്യനവൻ അവ മറയ്ക്കപ്പെട്ടവനും - ഹാലേലൂയ്യാ

## ഏവൻഗേലിയോൻ

മോറാനേശുമിശിഹാ! നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ അടയ്ക്കരുതേ.

കർത്താവേ, ഞങ്ങൾ പാപികളാകുന്നു എന്ന് ഞങ്ങൾ ഏറ്റുപറയുന്നു. ഞങ്ങളോട് കരുണയുണ്ടാകണമേ.

കർത്താവേ, നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായി നിന്റെ സ്നേഹം നിന്റെ ഇടത്തിൽ നിന്നു ഞങ്ങളുടെ അടുക്കലേക്ക് നിന്നെ ഇറക്കിക്കൊണ്ടു വന്നു ഞങ്ങളോടു കരുണ ചെയ്യണമേ. ആമ്മീൻ

## കൗമാ

## വിശ്വാസപ്രമാണം

സർവ്വശക്തനായ പിതാവും, ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും, കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവുമായ സത്യൈകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പ് പിതാവിൽനിന്ന് ജനിച്ചവനും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും, ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവനും, സർവ്വസൃഷ്ടിക്കും ഹേതുവായവനും, മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി, സ്വർഗ്ഗത്തിൽ നിന്നിറങ്ങി

✠ പരിശുദ്ധ റൂഹായിൽനിന്നും, ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൽ നിന്നും, ശരീരിയായിത്തീർന്ന് ✠ മനുഷ്യനായി പൊന്തിയോസ് പീലാത്തോസിന്റെ ദിവസങ്ങളിൽ ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ട് ✠ കഷ്ടതയനുഭവിച്ച്, മരിച്ച്, അടക്കപ്പെട്ട് തിരുമനസ്സായ പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റ്, സ്വർഗ്ഗത്തിലേക്ക് കരേറി, തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുന്നവനും, ജീവനുള്ളവരെയും മരിച്ചവരെയും വിധിക്കുവാൻ വലിയ മഹത്വത്തോടെ വീണ്ടും വരുവാനിരിക്കുന്നവനും, തന്റെ രാജ്യത്തിന് അവസാനമില്ലാത്തവനും, ഏക കർത്താവുമായ യേശുമിശിഹായിലും ഞങ്ങൾ വിശ്വസിക്കുന്നു.

സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്നും പുറപ്പെട്ട് പിതാവിനോടും, പുത്രനോടും കൂടെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനും, നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനും, ജീവനും, പരിശുദ്ധിയുമുള്ള ഏക റൂഹായിലും, കാതോലികവും, ശ്ലൈഹികവും, ഏകവും, വിശുദ്ധവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

പാപമോചനത്തിനുള്ള മാമോദീസാ ഒന്ന് മാത്രമെയുള്ളു എന്നു ഞങ്ങൾ ഏറ്റുപറഞ്ഞ്, മരിച്ചുപോയവരുടെ ഉയിർപ്പിനും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു. ആമ്മീൻ.

ബാറെക്മോർ സ്തൗമെൻകാലോസ്
കുറിയേലായിസ്സോൻ.



# തിങ്കൾ - സൂത്താറാ

## കൗമാ

തെശുബുഹുത്തോ ലാലോഹോ ബമ്റൗമ്മേ അൽഅറഒ
ശ്ലോമ്മോ, ഉഖൈനേഉ, സബ്റോതോബൊ ലബ് നൈനോശൊ ✠
അത്യു-ന്നതത്തിൽ ദൈവത്തിനു മഹത്ത്വം,
ഭൂമിയിൽ ശാന്തി-നന്മർത്യർക്ക് ശരണവുമുണ്ടാ-ക-ട്ടെ ✠

(മൂന്നു പ്രാവശ്യം ചൊല്ലി കുമ്പിടുക.)

അല്ലെങ്കിൽ

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വവും ഭൂമിയിൽ സമാധാനവും മനുഷ്യമക്കൾക്ക് നല്ല ശരണവും രമ്യതയും ഉണ്ടായിരിക്കട്ടെ."

## സങ്കീർത്തനം 4

എന്റെ ദൈവവും എന്റെ നീതിയുടെ രക്ഷിതാവുമേ, നിന്നെ ഞാൻ വിളിച്ചപ്പോൾ എന്നോട് നീ ഉത്തരമരുളി.

എന്റെ ഞെരുക്കങ്ങളിൽ എന്നെ നീ ആശ്വസിപ്പിച്ച് എന്നോട് കരുണയുണ്ടായി എന്റെ പ്രാർത്ഥന കേൾക്കണമേ. മനുഷ്യമക്കളേ, നിങ്ങൾ എത്ര നാളത്തേക്ക് എന്റെ ബഹുമാനത്തെ മറക്കുകയും വ്യർത്ഥതയെ സ്നേഹിക്കുകയും നിത്യം വ്യാജമന്വേഷിക്കുകയും ചെയ്യും?

കർത്താവ്, തെരഞ്ഞെടുക്കപ്പെട്ടവനെ അത്ഭുതത്താൽ തനിക്കായി വേർതിരിച്ചു എന്ന് നിങ്ങൾ അറിയുവിൻ. ഞാൻ കർത്താവിനെ വിളിക്കുമ്പോൾ അവൻ കേൾക്കും.

നിങ്ങൾക്കു കോപിക്കാം, എന്നാൽ പാപമാകരുത്. നിങ്ങളുടെ ഹൃദയങ്ങളിൽ പറഞ്ഞ് നിങ്ങളുടെ കിടക്കകളിൽ നിങ്ങൾ ധ്യാനിക്കുവിൻ.

നീതിയുടെ ബലികളെ നിങ്ങൾ അർപ്പിച്ച് കർത്താവിൽ ശരണം പ്രാപിക്കുവിൻ.

നല്ലവനെ നമുക്ക് ആര് കാണിക്കുമെന്നും അവന്റെ മുഖ പ്രകാശം നമ്മുടെമേൽ വിരിക്കട്ടെ എന്നും പറയുന്നവർ പലരുണ്ട്. കർത്താവേ, അവരുടെ ഗോതമ്പും വീഞ്ഞും എണ്ണയും സമാധാനത്തിൽ ഒരുപോലെ വർദ്ധിച്ച കാല ത്തേക്കാൾ നിന്റെ സന്തോഷം എന്റെ ഹൃദയത്തിൽ നീ തന്നു.

ഞാൻ കിടന്നുറങ്ങും, എന്തെന്നാൽ, കർത്താവേ, നീ മാത്രം എന്നെ അടക്കത്തോടെ വസിക്കുമാറാക്കും.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ

## എക്ബൊ

കർത്താവേ, കരുണനിറഞ്ഞ നിന്റെ വാതിൽ പാപിനിക്ക് തുറന്നുകൊടുത്തതുപോലെ എനിക്ക് തുറന്നു തരണമേ. ഞാൻ സമർപ്പിക്കുന്ന കണ്ണുനീർ കൈക്കൊണ്ട് എന്റെ കടങ്ങൾക്ക് മോചനം നല്കണമേ. ഒരു ചെറുവിരലിൽനിന്ന് ഇറ്റുവീഴുന്ന വെള്ളം ചോദിക്കുന്നതായി ധനവാന്റെ ഉപമയിൽ പറഞ്ഞിരിക്കുന്ന പ്രകാരം, അബ്രഹാമിൽനിന്ന് അവിടെ ഞാൻ വെള്ളം ആവശ്യപ്പെടാതിരിപ്പാൻ, നിന്റെ പക്കൽനിന്ന് ജീവന്റെ ജലം ഞാൻ കോരി എടുക്കുമാറാകണമേ. സ്തൗമെൻ....

## കോലോ

("യാമ്മൊദ് റഹമ്മെയ്ക്ക്"/ കരുണക്കടലേ ഞാൻ... എന്ന രാഗം)

നോക്കണമെൻ ദുരിതം-നാ-ഥാ, പലതരദോഷം ഞാൻ
ചെയ്തേൻ, കോപിപ്പിച്ചു, ശരണമെനിക്കില്ല



വൈദ്യന്മാർ പക്കൽ ഞാൻ-പോ-യ് അവരൗഷധമെല്ലാം
ചെയ്തിട്ടില്ലൊരു ഗുണവും എൻ വ്രണമൊ കഠിനം

നൽവൈദ്യാ നിന്നെ-യും നി-ന്നൗഷധ ഗുണവും ഞാൻ കേട്ടു
നിങ്കൽ വരുവോൻ സുഖമേല്ക്കും നൂനം

തിരുജനകൻ സ്നേഹത്താലും മാതാവിൻ പ്രാർത്ഥനയാലും
ഹാലേലൂയ്യാ-പോക്കണമെൻ പിഴകൾ. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...

എൻ പാപത്തിൽ ഞാൻ ചാ-കാ-നിടയാകരുതയ്യോ നാഥാ-
എൻ ബാഷ്പങ്ങൾ അർപ്പിക്കുന്നിപ്പോൾ

അജമോ മാടോ ചെ-ങ്ങാ-ലിയോ കുറുപ്രാവിൻ കുഞ്ഞുങ്ങളെയോ
കാഴ്ചയതായി-ട്ടർപ്പിക്കുന്നില്ലേ

ശെമഓൻ തൻ ഭവനേ-വ-ന്ന പാപിനിയെപ്പോൽ-ഇരുതുള്ളി
കണ്ണീർ കണ്ടെന്മേൽ ദയ തോന്നണമേ

തിരുജനകൻ സ്നേഹത്താലും മാതാവിൻ പ്രാർത്ഥനയാലും
ഹാലേലൂയ്യാ-പോക്കണമെൻ പിഴകൾ. മൊറിയോ...

### അല്ലെങ്കിൽ

കർത്താവേ എന്റെ ബലഹീനതയിൽ സൂക്ഷിച്ചു നോക്കണമെ. ഞാൻ നിരവധി പാപം ചെയ്തു നിന്നെ കോപിപ്പിച്ചു. ഞാൻ ആരിൽ ശരണപ്പെടണം എന്നറിയു ന്നില്ല. വൈദ്യന്മാരെ ഞാൻ സമീപിച്ചു. അവരുടെ ഔഷ ധങ്ങൾ എന്നിൽ പ്രയോഗിച്ചു. എന്റെ മുറിവ് കഠിനമായി രുന്നതുകൊണ്ട് എനിക്ക് സുഖം ഉണ്ടായില്ല. നല്ല വൈദ്യാ നിന്റെ പക്കൽ ഔഷധങ്ങൾ വളരെ ഉണ്ടെന്നും നിന്നെ സമീപിച്ചവരെല്ലാം നിന്നിൽനിന്നു സൗഖ്യം പ്രാപിച്ചു എന്നും ഞാൻ കേട്ടിരിക്കുന്നു. നിന്റെ പിതാവിന്റെ സ്നേഹ ത്താലും നിന്റെ മാതാവിന്റെ പ്രാർത്ഥനയാലും എന്റെ കടങ്ങൾ പരിഹരിക്കണമേ. ബാറെക്മോർ.

പിതാവിനും.. ആദിമുതൽ...

കർത്താവേ, എന്റെ പാപങ്ങളിൽ ഞാൻ മരിക്കരുതേ. നിന്നെ പ്രീതിപ്പെടുത്തുന്ന കണ്ണുനീരാകുന്ന നേർച്ച നിനക്ക് ഞാൻ ഇതാ അർപ്പിക്കുന്നു. കാളകളെയോ, കുഞ്ഞാടുകളെയോ, മുട്ടാടുകളെയോ, പ്രാവിൻകുഞ്ഞുങ്ങളെയോ ഞാൻ അർപ്പിക്കുന്നില്ല. പിന്നെയോ ശെമഓന്റെ ഭവനത്തിൽ പാപിനിയുടേതെന്നപോലെ എന്റെ രണ്ടു തുള്ളി കണ്ണുനീർ കൈക്കൊണ്ട് എന്നോട് കരുണ ചെയ്യണമേ. നിന്റെ പിതാവിന്റെ സ്നേഹത്താലും മാതാവിന്റെ പ്രാർത്ഥനയാലും എന്റെ കടങ്ങൾ പരിഹരിക്കുകയും ചെയ്യണമേ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

1 ഉടയോൻ നാഥാ/ നിന്നെ ഞങ്ങൾ/ വിളിക്കുന്നിപ്പോൾ
നീ എഴുന്നള്ളി/ പ്രാർത്ഥന കേട്ട്/ കൃപ ചെയ്യണമേ.

2 ഈറയർ ദൂതർ/ ഉടയവനായ/ ദേവാ നാഥാ
പ്രാർത്ഥന/ കേട്ട് ആത്മാക്കൾമേൽ/ കൃപ ചെയ്യണമേ.

3 താതസുതാത്മാ/ ശോഭിപ്പിക്ക/ വിശ്വാസത്താൽ
വാതിലിൽ മുട്ടും/ ഉത്തരമരുൾകാ/ നിൻ കൃപയാലെ.

4 നിൻ സത്യത്തെ/ ഞങ്ങൾ കണ്ട്/ നിൻ തിരുനാമം
വന്ദിപ്പാനായ്/ ഞങ്ങളുടെ കൺകൾ/ തുറന്നീടണമേ.

5 നിൻ ദയയിൽ ഞാൻ/ ശരണപ്പെടുവേൻ/ അഭയം കൊൾവേൻ
നിൻ കനിവാലെൻ/ ബാല്യത്തെ നീ/ കാത്തീടണമേ

6 നിർമ്മലമായൊരു/ ഹൃദയം ഞങ്ങൾ/ക്കേകീടണമേ
രക്ഷാ ജ്ഞാനം/ ഏകണമെ നിൻ/ പൂർണ്ണതയീന്നും

7 ദുഷ്ടനെന്നെതിരായ്/ തുണ ചെയ്കീശാ/ആയുധമാത്മാൽ
തിരുനാമത്തിൽ/ മുദ്രിതമാക്കി/ രക്ഷിക്കെന്നെ



8 തള്ളരുതെ നിൻ/ നന്മയിൽ നിന്നും/ പിൻഗമിച്ചോൻ ഞാൻ
നാഥായെന്മേൽ/ നിന്റെ വലം കൈ/ആ-വസിപ്പിക്ക

9 എന്റെയിഷ്ടം/ നിന്റേതാവാ/നാശിക്കുന്നേൻ
സകലേശ്വരനാം/ നാഥാ താതാ/ വന്ദിക്കുന്നേൻ

10 അനുഗ്രഹമെല്ലാം/ നിന്നിൽനിന്നു/ ഞങ്ങൾ വാങ്ങി
വർത്തകനെപ്പോൽ/ നിൻ നിധി നന്മ/ പ്രാപിക്കും ഞാൻ

11 പഠിപ്പാനായി/ സൽഗ്രന്ഥം നീ നൽ/കീടണമെ
ദാസൻദാസീ/ സുതനാമെന്നെ/ ജീവിപ്പിക്ക.

12 കർത്താവേ നിൻ/ മെയ്‌രുധിരങ്ങൾ/ കൈക്കൊണ്ടോരെ
ജീവിപ്പിക്ക/ നിൻ സ്ലീബായാൽ/ സംരക്ഷിക്ക

13 നല്ലിടയാ പ്രാ/ർത്ഥിക്കുന്നെന്നെ/ നിൻ കുഞ്ഞാടായ്
തീർക്കണമെ നിൻ/ വലങ്കൈയെന്മേ/ലാവസിപ്പിക്ക.

14 ലോകപിതാവേ/ ജീവാധിപനേ/ സ്തോത്രം സ്തുതി തേ!
ഞങ്ങൾ പ്രാർത്ഥന/ കാഴ്ചയതുപോൽ/ കൈക്കൊള്ളണമേ

15 അഖിലം ശ്രവിക്കും/ പ്രാർത്ഥനകൾ കൈ/ക്കൊള്ളുന്നവനെ
ഞങ്ങൾ യാചന/ കേൾക്കണമേ നീ/ കൃപ ചെയ്യണമേ.

### അല്ലെങ്കിൽ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിന് വരണമേ. ഞങ്ങളുടെ അപേക്ഷകേട്ട് ഞങ്ങളുടെ ആത്മാക്കളോട് കരുണ ചെയ്യണമേ.

ഈറേന്മാരുടെയും മാലാഖമാരുടെയും യജമാനനും ഞങ്ങളുടെ നാഥനുമായ കർത്താവേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളുടെ ആത്മാക്കളോട് കരുണ ചെയ്യണമേ.

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സർവേശ്വരാ, എന്റെ മനസ്സിനെ പ്രകാശിപ്പിക്കണമേ. വിശ്വാസത്തോടുകൂടി ഞാൻ നിന്റെ വാതിൽക്കൽ മുട്ടുന്നു. കരുണയുണ്ടായി എന്നോടുത്തരമരുളണമേ.

നിന്റെ സത്യത്തെ കാണുവാനും തിരുനാമത്തെ വന്ദിക്കുവാനും എന്റെ കണ്ണുകൾ തുറക്കണമേ. നിന്റെ ദയയിൽ ഞാൻ ശരണം വെച്ചിരിക്കുന്നതുകൊണ്ട് എന്റെ ബാല്യത്തെ കാത്തുകൊള്ളണമേ.

കർത്താവേ, നിർമ്മലമായ ഹൃദയം എനിക്ക് തരണമേയെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു. നിന്റെ പരിപൂർണ്ണതയിൽനിന്ന് എന്റെ ബുദ്ധിക്ക് രക്ഷയുടെ ജ്ഞാനം നൽകണമേ.

ദുഷ്ടന് എതിരായി പ്രയോഗിക്കുവാൻ ആത്മീയമായ ആയുധം തന്ന് എന്നെ സഹായിക്കണമേ. തിരുനാമത്തിൽ മുദ്രകുത്തി നാശത്തിൽനിന്ന് എന്റെ ജീവനെ രക്ഷിക്കണമേ.

നിന്റെ നന്മയെ സ്നേഹിച്ച് പിന്നാലെ ഞാൻ വന്നിരിക്കുന്നു. എന്നെ ലജ്ജിപ്പിക്കരുതേ. കർത്താവേ, പതിവുപോലെ നിന്റെ വലത്തുകൈ എന്റെമേൽ ആവസിപ്പിക്കണമേ.

എന്റെ യജമാനനും ദയാലുവുമായ പിതാവേ, എന്റെ ഇച്ഛ ഞാൻ നിനക്കുള്ളവനായിരിക്കണമെന്നു മാത്രമാകുന്നു. നിന്നെ ഞാൻ വന്ദിക്കുന്നു.

നിന്നിൽനിന്ന് ഞാൻ കരുണയും അനുഗ്രഹങ്ങളും പ്രാപിച്ചു. എന്നെ ലജ്ജിപ്പിക്കരുതേ. വ്യാപാരിയെപ്പോലെ എന്റെ ബുദ്ധി നിന്റെ നിക്ഷേപങ്ങളിൽനിന്നു നന്മകൾ എടുത്തുകൊള്ളട്ടെ.



നിന്റെ സത്യപുസ്തകം എനിക്ക് വായിച്ചു പഠിക്കുവാൻ തരണമേ. കർത്താവേ, ഞാൻ നിന്റെ ദാസനും ദാസിയുടെ പുത്രനുമാകുന്നു. നിന്റെ തിരുമുമ്പാകെ എന്നെ ജീവിപ്പിക്കണമേ.

തിരുശരീരം ഞാൻ ഭക്ഷിക്കുകയും, തിരുരക്തം പാനം ചെയ്യുകയും ചെയ്തിരിക്കുന്നു. കർത്താവേ, അതിനാൽ ഞാൻ ജീവിക്കുമാറാകണമേ. വഞ്ചനകളിൽനിന്ന് എന്നെ രക്ഷിക്കുന്നതിന് നിന്റെ സ്ലീബാ എനിക്ക് കോട്ടയായിരിക്കണമേ.

നിന്നെ വിളിച്ച് ഞാൻ പ്രാർത്ഥിക്കുന്നു. കർത്താവേ, നിന്റെ വലത്തുകൈ എന്റെമേൽ ആവസിപ്പിക്കണമേ.

നല്ല ഇടയാ, എന്നെ നിന്റെ ആട്ടിൻക്കൂട്ടത്തിലെ ഒരു കുഞ്ഞാടാക്കിത്തീർക്കണമേ.

ലോകങ്ങളുടെ പിതാവും ജീവന്റെ രാജാവുമായുള്ളോവേ, തിരുനാമത്തിനു സ്തുതി. എന്റെ അപേക്ഷ നിന്റെ പ്രാഭവത്തിനുമുമ്പിൽ കാഴ്ചപോലെ സ്വീകരിക്കുമാറാകണമേ.

സകലവും കേൾക്കുകയും പ്രാർത്ഥനകൾ കൈക്കൊള്ളുകയും ചെയ്യുന്നവനേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

വേറൊന്ന്

## മാർ അപ്രേമിന്റെ ബോവൂസാ

(ഞങ്ങൾക്കുള്ള കർത്താവേ...)

1. കർത്താവേ, കൃപ ചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറുതി അയച്ചരുളണമേ നി-
ന്നറയീന്നലിവുമനുഗ്രഹവും.

2. നിദ്രവെടിഞ്ഞിട്ടുണർവൊടു ഞാൻ
നിൻ മുൻനിൽക്കാറാകണമേ
വീണ്ടുമുറങ്ങിലതിൽ പാപം
തീണ്ടുകയും ചെയ്യരുതേ ഞാൻ.

3. അക്രമമുണർവിൽ ചെയ്യാതെ
കാക്കണമേ നാഥാ കൃപയാൽ
നിദ്രയിൽ ഞാൻ പാപം ചെയ്കിൽ
നിൻ കൃപ മോചനമരുളണമേ.

4. എളിമയെഴും നിൻ ✠ കുരിശിനെയോർ -
ത്തേകണമടിയനു സുഖനിദ്ര
മായാരൂപക്കാഴ്ചകളിൽ
പായാതെന്നെ രക്ഷിക്ക.

5. സ്വച്ഛന്ദമുറങ്ങുന്നേരം
ദുശ്ചിന്തകൾ ദുഷ്ടന്മാരും
എന്നേ വന്നു ഭരിക്കായ്‌വാൻ
ഈരാവിൽ കാക്കണമെന്നെ.

6. എൻദേഹമശേഷം കാപ്പാ-
നേകുക വെളിവിൻ ദൂതനെ നീ
നിൻ മെയ് ഞാൻ ഭക്ഷിച്ചതിനാൽ
ദുർമ്മോഹേ വീഴരുതേ ഞാൻ.

7. ആശ്വാസത്തൊടുറങ്ങുമെനി-
ക്കാവുക നിൻ രക്തം കാവൽ
ഈ നിൻ സദൃശ്യമതാം സൃഷ്ടി-
ക്കേകണമേ നീ സ്വാതന്ത്ര്യം.

8. നിൻ കൈവേലയതാം മെയ് മേൽ
നിന്റെ വലംകൈ മേവണമേ
പരിചയ്ക്കൊപ്പം കാക്കുക നിൻ
കരുണക്കോട്ട വളഞ്ഞെന്നെ.



9. മെയ്യിതുറങ്ങുമ്പോൾ കാവൽ
ചെയ്യണമേ നിന്നുടെ ശക്തി
ആകണമേ നൽധൂപം പോൽ
എന്റെയുറക്കം തിരുമുമ്പിൽ.

10. നിൻ മാതൃപ്രാർത്ഥനയാലെൻ
ശയ്യയ്ക്കണയരുതേ ദുഷ്ടൻ
സാത്താനെന്നെ കൊല്ലായ്‌വാൻ
തിരുബലിയവനെ വിലക്കണമേ.

11. നിൻ വാക്കെന്നിൽ നിവർത്തിക്ക
നിൻ കുരിശെന്നുയിർ ✠ കാത്തിടുക
എന്നെ താങ്ങിയ നിന്നൻപാൽ
നിന്നെയുണർവ്വിൽ സ്തുതി ചെയ്‌വാൻ.

12. നിന്നിഷ്ടം കേട്ടതിനെ ഞാൻ
അനുവർത്തിപ്പാൻ കർത്താവേ
നീതിയെഴുന്നൊരു രാവുമെനി-
ക്കേകണമേ നൽ സന്ധ്യയതും.

13. വെളിവാം മിശിഹാ, രക്ഷക, നീ
വെളിവിൽത്തന്നെ നിൻ വാസം
വെളിവിൻ പുത്രന്മാർ നിന്നെ-
ത്തന്നെ വന്ദിച്ചീടുന്നു.

14. വെളിവിൽ വസിക്കുന്നുലകത്തിൻ
രക്ഷകനാമീശോ സ്തോത്രം
ഇഹപരലോകങ്ങളിൽ നിന്റെ
കൃപ ഞങ്ങളിലുണ്ടാകണമേ.

15. സ്തോത്രം സ്തോത്രം കർത്താവേ,
സ്തോത്രമതായിരമായിരമായ്
അനവധിയായ് സ്തോത്രം നാഥാ
കൃപവേണം ഞങ്ങളിലെന്നും.

16. സ്തോത്രം മാലാഖകൾ ശുശ്രൂ-
ഷിച്ചീറയർ വന്ദിപ്പവനേ
പ്രാർത്ഥന കേൾക്കീറയരുടെയും
മാലാഖകളുടെയും നാഥാ.

17. ത്രിത്വൈകത്വവുമേകത്വ
ത്രിത്വവുമായി സ്ഥിതിചെയ്യും
പിതൃസുത പരിശുദ്ധാത്മാവാം
സത്യൈക പരന്നായ് സ്തോത്രം.

18. * ബലഹീനജന പ്രാർത്ഥനയെ
കേൾപ്പവനും കാഴ്ചകൾ പോലെ
അനുതാപം പൂണ്ടവർ കണ്ണീർ
കൈക്കൊള്ളുന്നവനും സ്തോത്രം.

19. ഈറയർ ശുശ്രൂഷിപ്പവനേ
മാലാഖകൾ വാഴ്ത്തുന്നവനേ
വൃക്ഷദലത്തിൻ സംഖ്യയിൽ മൺ -
മയർ നിന്നെ സ്തുതി ചെയ്യുന്നു.

20. പിതൃസുത പരിശുദ്ധാത്മാവാം
സത്യൈക പരനായ് സ്തോത്രം
ചെയ്തീടേണം നാം സത്യ-
ജ്ഞാന വിവേകത്തൊടുകൂടി.

21. മൃതികര വിഷമാം പൊൻവെള്ളി
ധനമയ്യോ നേടരുതേ നീ
തേടുക സുഖകരമുപദേശം
നിന്നെ നാഥൻ സ്നേഹിപ്പാൻ.

22. നാല്പതു നോമ്പതു നോൽക്കുക നീ
തീറ്റുക തീനില്ലാത്തവരെ
✠ഈശായി സുതനൊപ്പം നീ
പ്രാർത്ഥിക്കുക ദിനമേഴുഴം.



23. നാല്പതു നാളിന്നുപവാസം
മൂശ കഴിച്ചേലിയാവും
നാഥൻ ശത്രുവിനെ വെന്നു
നാല്പതു നാളുപവാസത്താൽ.

24. കടൽ കുഴിയഗ്നിച്ചൂളകളിൽ
നിന്നു കരേറിയ പ്രാർത്ഥനപോൽ
അടിയാരുടെ പ്രാർത്ഥനകൾക്കും
കൃപയാം വാതിൽ തുറക്കണമേ.

25. പ്രാർത്ഥന കേട്ടീടുന്നവനേ
യാചന നൽകീടുന്നവനേ
പ്രാർത്ഥനകേട്ടു നിരപ്പായി
കൃപയാൽ യാചന നൽകണമേ.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ.

## സങ്കീർത്തനങ്ങൾ 91, 121

അത്യുന്നതന്റെ മറവിൽ ഇരിക്കുന്നവൻ ദൈവത്തിന്റെ നിഴലിൽ മഹത്ത്വപ്പെടുന്നു.

ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവം എന്റെ ശരണവും സങ്കേതസ്ഥലവുമെന്ന് കർത്താവിനെക്കുറിച്ച് നീ പറയുക.

എന്തെന്നാൽ, അവൻ വിരുദ്ധതയുടെ കെണിയിൽ നിന്നും വ്യർത്ഥസംസാരത്തിൽനിന്നും നിന്നെ രക്ഷിക്കും.

അവൻ തന്റെ തൂവലുകൾകൊണ്ട് നിന്നെ രക്ഷിക്കും. അവന്റെ ചിറകുകളുടെ കീഴിൽ നീ മറയ്ക്കപ്പെടും. അവന്റെ സത്യം നിന്റെ ചുറ്റും ആയുധമായിരിക്കും.

നീ രാത്രിയിലെ ഭയത്തെയും പകൽ പറക്കുന്ന അസ്ത്രത്തെയും ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തെയും മദ്ധ്യാഹ്നത്തിൽ വീശുന്ന കൊടുംകാറ്റിനെയും ഭയപ്പെടുകയില്ല.

നിന്റെ ഭാഗത്ത് ആയിരങ്ങളും നിന്റെ വലത്തുഭാഗത്ത് പതിനായിരങ്ങളും വീഴും.

എങ്കിലും, അവ നിങ്കലേക്ക് അടുക്കുകയില്ല. എന്നാലോ നിന്റെ കണ്ണുകൾകൊണ്ട് നീ കാണുക മാത്രം ചെയ്യും. ദുഷ്ടന്മാർക്കുള്ള പ്രതിഫലം നീ കാണും.

എന്തെന്നാൽ, തന്റെ വാസസ്ഥലം ഉയരങ്ങളിൽ ആക്കിയ എന്റെ ശരണമായ കർത്താവ് നീയാകുന്നു.

ദോഷം നിന്നോട് അടുക്കുകയില്ല. ശിക്ഷ നിന്റെ വാസസ്ഥലത്തിന് സമീപിക്കുകയുമില്ല.

എന്തെന്നാൽ, നിന്റെ സകല വഴികളിലും നിന്നെ കാക്കേണ്ടതിന് അവൻ നിന്നെക്കുറിച്ച് തന്റെ മാലാഖമാരോട് കല്പിക്കും.

നിന്റെ കാലിൽ നിനക്ക് ഇടർച്ച ഉണ്ടാകാതിരിപ്പാനായി അവർ തങ്ങളുടെ ഭുജങ്ങളിൽ നിന്നെ വഹിക്കും.

ഗോർസോ സർപ്പത്തെയും അണലിയെയും നീ ചവിട്ടും. സിംഹത്തെയും പെരുമ്പാമ്പിനെയും നീ മെതിക്കും.

അവൻ എന്നെ അന്വേഷിച്ചതുകൊണ്ട് ഞാൻ അവനെ രക്ഷിക്കും. അവൻ എന്റെ നാമം അറിഞ്ഞതുകൊണ്ട് ഞാൻ അവനെ ബലപ്പെടുത്തും.

അവൻ എന്നെ വിളിക്കും. ഞാൻ അവനോട് ഉത്തരം പറയും. ഞെരുക്കത്തിൽ ഞാൻ അവനോടുകൂടെ ഇരുന്ന് അവനെ ബലപ്പെടുത്തി ബഹുമാനിക്കും.

ദീർഘായുസുകൊണ്ട് ഞാൻ അവനെ തൃപ്തിപ്പെടുത്തി, എന്റെ രക്ഷ അവനെ ഞാൻ കാണിക്കും.

**121 :** ഞാൻ പർവ്വതത്തിലേക്ക് എന്റെ കണ്ണുകൾ ഉയർത്തും. എന്നെ സഹായിക്കുന്നവൻ എവിടെ നിന്ന് വരും.



എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിന്റെ സന്നിധിയിൽ നിന്നാകുന്നു.

അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കുകയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

എന്തെന്നാൽ, ഇസ്രായേലിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല. ഉറങ്ങുന്നുമില്ല.

നിന്റെ കാവൽക്കാരൻ കർത്താവാകുന്നു. കർത്താവ്, തന്റെ വലത്തു കൈകൊണ്ട് നിനക്ക് നിഴലിടും.

പകൽ സൂര്യനോ, രാത്രിയിൽ ചന്ദ്രനോ നിന്നെ ഉപദ്രവിക്കുകയില്ല.

കർത്താവ്, സകല ദോഷങ്ങളിൽനിന്നും നിന്നെ കാത്തുകൊള്ളും. അവൻ നിന്റെ ആത്മാവിനെ കാത്തുകൊള്ളും.

കർത്താവ്, നിന്റെ ഗമനത്തെയും നിന്റെ ആഗമനത്തെയും ഇതു മുതൽ എന്നേക്കും കാത്തുകൊള്ളും.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ

ശുബ്ഹോ... ഹാ - ഹാ- മെന്ഓലം...

അല്ലെങ്കിൽ

അത്യുന്നതനുടെ മറവിൽ വസിപ്പോൻ ഹാലേലുയ്യാ
ദൈവത്തിൻ നിഴലി-ൽ മഹിതനവൻ

എന്നാശ്രയവും ശരണവുമീശ-ൻ ഹാലേ...
എന്നഭയം നീയെന്നുരചെ-യ് നാഥനൊടായ്

വൈരുദ്ധ്യത്തിൻ കെണിയിൽനിന്നും ഹാലേ..
രക്ഷിക്കുമവൻ പാഴ്വാ-ക്കിൽനിന്നും

ചിറകിൻ തൂവലുകൾകൊണ്ടുമറയ്ക്കുമവൻ- ഹാലേ...
തൻ സത്യം നിൻചുറ്റും-ആയുധമായ്

രാവിൽ ഭയവും പകൽ അസ്ത്രമതും-ഹാലേ...
ഇരുളിൽ വചനം ഉച്ചയിൽ ഊതും കാറ്റും ഭയമേകാ

നിൻ പാർശ്വത്തായിരമായ് നിപതിക്കും-ഹാലേ...
നിൻ വലഭാഗേ പതിനായിരമാ-യ് വീണീടും

നിന്നെ സമീപിക്കില്ലവ എന്നാൽ നീ കാണും-ഹാലേ..
ദുഷ്ടൻ തൻ പ്രതിഫലമതുനീ-ദർശിക്കും

തൻ വാസസ്ഥലമുയരതിലാക്കിയവൻ-ഹാലേ...
എൻ ശരണം നാഥ-ൻ നീയത്രേ

ദോഷം നിന്നെ സമീപിച്ചീടാ-ഹാലേ...
നിൻ വാസസ്ഥാനത്തണയാ-ശിക്ഷയതും

നിൻവഴികളിലഖിലം നിന്നെ കാത്തീടാൻ-ഹാലേ...
നിന്നെപ്രതി മാലാഖകളോടവനാ-ജ്ഞാപിക്കും

നിൻ പാദങ്ങളിൽ നീ ഇടറായ്‌വാൻ-ഹാലേ....
ഭുജമതിൽ നിന്നെയവർ ഏറ്റീടും.

ഗോർസോസർപ്പം അണലിയെയും നീ പാദാൽ മർദ്ദിക്കും-ഹാലേ...
സിംഹം പെരുമ്പാമ്പിനെയും നീ-മെതിചെയ്യും

അവനെന്നെ അന്വേഷിച്ചെൻ നാമം അറിയുകയാൽ-ഹാലേ...
ബലമേകും ഞാനവനെ രക്ഷിക്കും

അവനെന്നെ വിളിക്കും ഞാനവനുത്തരമരുളും-ഹാലേ..
ഞെരുക്കത്തിൽ ഞാനവനാ-യ് ബലമേകും

ദീർഘായുസിനാൽ അവനെ ഞാൻ തൃപ്തനാക്കും-ഹാലേ..
എൻരക്ഷയുമവനേ-കാണിക്കും

ഗിരിശൃംഗങ്ങളിലേക്കെൻ മിഴികളുയർത്തും ഞാൻ...ഹാലേ..
എൻ തുണയെവിടുന്നാ-ഗതമാകും



ഭൂവാനങ്ങൾനിർമിച്ചോൻ നാഥൻതന്റെ-ഹാലേ...
സന്നിധിയിൽനിന്നുസഹായം വ-ന്നെത്തീടും

നിൻ പാദം വഴുതുവാനിടയാക്കീടാ-ഹാലേ...
നിൻ കാവൽക്കാരൻ ഉറക്കം തൂ-ങ്ങുകയില്ല

ഇസ്രായേലിൻ കാവൽക്കാരൻ-ഹാലേ...
ഉറക്കംതൂങ്ങീടാ നിദ്രി-തനായീടാ

കർത്താവത്രേ നിൻ കാവൽക്കാരൻ-ഹാലേ...
തന്റെ വലംകൈ നിനക്കേകും-നിഴലുകളെ

പകലാദിത്യൻ രാവിൽചന്ദ്രൻതാനും-ഹാലേ...
ശല്യമതേകീടി-ല്ല നിനക്കായ്

എല്ലാദോഷമതീന്നും നാഥൻ-ഹാലേ...
കാത്തീടുംനിന്നാ-ത്മാവിനെയും

നിൻഗമനാഗമനങ്ങളെ ഇതുമുതലെന്നേക്കും കാത്തീടും-ഹാലേ...
സ്തുതിയങ്ങേക്കുചിതം ദേവേശാ. ബാറെക്മോർ.

## എനിയോനോ

ജീവന്റെ വൃക്ഷമേ, നിന്റെ നിഴലിൽ ഞാനിരുന്നു. നിന്റെ ഫലങ്ങളിൽനിന്ന് നിത്യജീവൻ ഞാൻ ഭക്ഷിച്ചു.

ഞങ്ങളുടെ ദൈവമേ, നീ ഞങ്ങളുടെ ഉന്നതമായ അഭയസ്ഥാനവും ശരണവും ആശ്രയവും ആകുന്നു.

കർത്താവേ, ഞങ്ങളുടെ നാശത്തിനായി ദാഹിച്ചിരിക്കുന്ന ചതിയനായ ദുഷ്ടന്റെ സകല കെണികളിൽനിന്നും ഞങ്ങളെ വിടുവിക്കണമേ.

കർത്താവേ, നിന്റെ സ്ളീബായുടെ ശക്തിയാൽ ഞങ്ങളെ കാത്തുകൊള്ളണമേ. അതിന്റെ ചിറകിൻകീഴിൽ എല്ലാ സമയവും ഞങ്ങളെ മറയ്ക്കണമേ.

രാത്രിയുടെ ഭയത്തിൽനിന്നും സാത്താന്റെ ജ്വലിക്കുന്ന അസ്ത്രത്തിൽനിന്നും ഞങ്ങൾ സുരക്ഷിതരായിരിപ്പാൻ കൃപ നല്കണമേ.

ദുഷ്ടന്റെ അന്ധകാരവചനത്തിൽനിന്ന് ഞങ്ങളെ കാത്തുകൊള്ളണമേ. ഉച്ചനേരത്ത് വീശുന്ന കാറ്റിൽനിന്നും ഞങ്ങളെ വീണ്ടുകൊള്ളണമേ.

നിന്റെ ശക്തിയാൽ സാത്താന്റെ ആയിരങ്ങളെ തകർക്കുകയും നിന്റെ സ്ളീബായാൽ അവന്റെ പതിനായിരങ്ങളെ ഓടിക്കുകയും ചെയ്യണമേ.

കർത്താവേ, ഞങ്ങളുടെ ആന്തരികനേത്രങ്ങളെ പ്രകാശിപ്പിക്കുക. ഞങ്ങളോട് യുദ്ധം ചെയ്യുന്ന ശത്രുവിന് ഇടം നല്കരുതേ.

കർത്താവേ, ഞങ്ങളെ വെറുക്കുന്ന ദുഷ്ടനോടും അവന്റെ പാളയത്തോടും പ്രതികാരം ചെയ്യുക. അഗ്നിയിലും ഞെരുക്കത്തിലുംനിന്ന് ഞങ്ങളെ വിടുവിക്കുക.

തന്റെ സൃഷ്ടിയെ സന്ദർശിക്കുവാനായി താഴ്ന്നിറങ്ങിയ ഉന്നതനായുള്ളോവേ, നിന്റെ അടിയാരെ സമീപിക്കുവാൻ ദുഷ്ടനെ അനുവദിക്കരുതേ.

കർത്താവേ, നിന്നിൽ അഭയം പ്രാപിക്കുന്ന നിന്റെ ദാസരുടെ പാളയത്തിന് നിന്റെ ദൂതന്മാർ കാവൽക്കാരായിരിക്കണമേ.

കാരുണ്യവാനായ കർത്താവേ, നിന്റെ വഴികൾ എന്നെ കാണിക്കണമേ. തിന്മപ്പെട്ടവന്റെ ശക്തിയെ നിന്റെ ഉന്നത ഭുജത്താൽ തകർക്കണമേ.

കരുണനിറഞ്ഞ മിശിഹായേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. നിന്റെ അടിയാരുടെ കാലടികൾ നിന്റെ ശക്തിയാൽ ഉറപ്പിക്കണമേ.



നിന്റെ സ്ളീബായുടെ ശക്തിയാൽ നിന്റെ ആരാധകരെ ശക്തിപ്പെടുത്തണമേ. ഞങ്ങളെ വഞ്ചിക്കുന്ന ദുഷ്ടനെ ഞങ്ങൾ മെതിക്കുകയും ചെയ്യണമേ.

ഞങ്ങളുടെ രക്ഷകനായ മിശിഹായേ, നിന്റെ തിരുനാമം ഞങ്ങൾ അറിയുന്നു. നിന്റെ കരുണയാൽ ഞങ്ങൾക്കുത്തരമരുളുക, ഞങ്ങളെ അനുഗ്രഹിക്കുകയും ചെയ്യുക.

കർത്താവേ, ശത്രുവിന് അവന്റെ തന്ത്രങ്ങളാൽ നിന്റെ ദാസരെ പരീക്ഷിപ്പാൻ നീ ഇടം നല്കരുതേ.

ഞങ്ങളുടെ മനോനയനങ്ങളെ നിങ്കലേക്ക് ഞങ്ങൾ ഉയർത്തുന്നു. ഞങ്ങളുടെ രക്ഷകനായ മിശിഹായേ, നിന്റെ കരുണയാൽ ഞങ്ങൾക്കുത്തരമരുളണമേ.

സ്ലീബായുടെ ശക്തി ഞങ്ങൾക്ക് സഹായമായിരിക്കുകയും സാത്താന്റെ ശക്തി നിന്റെ അടിയാരിൽനിന്ന് നശിപ്പിക്കുകയും ചെയ്യണമേ.

സ്വർഗ്ഗത്തിന്റെ നാഥനും ഭൂമിയുടെ അധികാരിയുമായവനേ, നിന്റെ ആരാധകരുടെ കാലുകൾ ഇളകുവാൻ അനുവദിക്കരുതേ.

ഞങ്ങളുടെ കാവൽക്കാരനായ കർത്താവേ, ഞങ്ങളുടെ രക്ഷകനായ മിശിഹായേ, നിന്നിൽ ഞങ്ങൾ അഭയം തേടുന്നു. നിന്റെ കരുണയാൽ ഞങ്ങൾക്കുത്തരമരുളണമേ.

മരുഭൂമിയിൽവച്ച് ഇസ്രായേലിനെ കാത്തുസംരക്ഷിച്ച വലിയ കാവൽക്കാരാ, നിന്റെ സ്ളീബായാൽ നീ രക്ഷിച്ച നിന്റെ ആരാധകരെ കാത്തുകൊള്ളണമേ.

കർത്താവേ, ശത്രുവായ ദുഷ്ടൻ ഉപദ്രവിക്കാതിരിപ്പാനായി നിന്റെ ആരാധകർക്ക് നിന്റെ വലത്തുകൈയാൽ സംരക്ഷണം നല്കണമേ.

കർത്താവേ രാപകൽ നിന്റെ അടിയാർ നിന്റെ കൃപയെ സ്തോത്രം ചെയ്യുവാനായി സകല തിന്മകളിൽനിന്നും അവരെ കാത്തുകൊള്ളണമേ.

നിന്നിൽ സങ്കേതപ്പെടുന്ന ഞങ്ങളെ സംരക്ഷിക്കണമെ. ഞങ്ങളുടെ രക്ഷകനായ മിശിഹായേ, നിന്റെ കൃപയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

കർത്താവേ നിന്റെ പ്രാഭവം സൃഷ്ടിച്ചിട്ടുള്ള സകല സൃഷ്ടികളിൽനിന്നും എല്ലാസമയവും സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

വിളിപ്പീൻ ഞാൻ ഉത്തരമരുളും, മുട്ടുവീൻ ഞാൻ തുറക്കും, ചോദിപ്പീൻ ഞാൻ നല്കും, എന്നരുളി ചെയ്തവനു സ്തുതി.

## മാനീസോ

കർത്താവേ, നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻകീഴിൽ ഞങ്ങളെ മറച്ച് ഞങ്ങളോട് കരുണ ചെയ്യണമേ.

സകലവും കേൾക്കുന്നവനേ, നിന്റെ കരുണയാൽ നിന്റെ അടിയാരുടെ അപേക്ഷ നീ കേൾക്കണമേ.

മഹത്ത്വമുള്ള രാജാവായി ഞങ്ങളുടെ രക്ഷകനായ മിശിഹാ സമാധാനപൂർണ്ണമായ സന്ധ്യയും പുണ്യമുള്ള രാവും ഞങ്ങൾക്ക് തരണമേ.

ഞങ്ങളുടെ കണ്ണുകൾ നിങ്കലേക്ക് നോക്കിക്കൊണ്ടിരിക്കുന്നു. ഞങ്ങളുടെ കടങ്ങളും പാപങ്ങളും നീ പരിഹരിച്ച് ഇഹവും പരവുമായ രണ്ടു ലോകങ്ങളിലും ഞങ്ങളോടു കരുണ ചെയ്യണമേ.



കർത്താവേ, നിന്റെ കരുണ ഞങ്ങളെ മറച്ച് നിന്റെ കൃപ ഞങ്ങളുടെ മുൻപിൽ നിൽക്കണമേ. നിന്റെ സ്ലീബാ ദുഷ്ടനിൽനിന്നും അവന്റെ സൈന്യങ്ങളിൽനിന്നും ഞങ്ങളെ കാത്തുകൊള്ളണമേ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളുകൾ ഒക്കെയും നിന്റെ വലത്തുകൈ ഞങ്ങളുടെമേൽ ആവസിപ്പിക്കണമേ.

നിന്റെ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാകണമേ. നിന്നോട് അപേക്ഷിക്കുന്ന ആത്മാക്കൾക്ക് ശരണവും രക്ഷയും നീ നൽകണമേ.

നിന്നെ പ്രസവിച്ച മറിയാമിന്റെയും നിന്റെ സകല പരിശുദ്ധരുടെയും പ്രാർത്ഥനയാൽ ദൈവമേ, ഞങ്ങളുടെ കടങ്ങൾക്ക് പരിഹാരമുണ്ടാക്കി ഞങ്ങളോട് കരുണ ചെയ്യണമേ.

### അല്ലെങ്കിൽ

കർത്താവേ, മറ ചെയ്തീടണമേ
ഞങ്ങളെ നി–ന്റെ
കൃപയതിനുടെ ചിറകി–ൻ നിഴലിൽ
കേൾ–പ്പവനഖിലം നീ
ദാസന്മാർ –തൻ
യാചനയെ നീ–
കേൾക്കണമെ കാരു–ണ്യത്താൽ
ശാന്തിനിറഞ്ഞൊരുരാവും നൽ
പുണ്യമെഴുന്നൊരു സന്ധ്യയതും
ഞങ്ങൾ രക്ഷകനാം മിശിഹാ
മഹിയെഴും രാജാ നൽക.
ഞങ്ങൾ കണ്ണുകൾ നിൻപക്കൽ
നോക്കുന്നു; ഋണപാപങ്ങൾ
പോക്കീട്ടിഹ പരലോകത്തിൽ
നിൻ കൃപ ഞങ്ങൾക്കേകണമേ.

നിൻ കൃപ ഞങ്ങളെ മറചെയ്ക
തവകൃപ നില്ക്കണമിവർ മുമ്പിൽ
നിൻസ്ളീബാ ദുഷ്ടനിൽനിന്നും
സൈന്യമതീന്നും കാ-ക്കണമേ
ജീവനോടെങ്ങൾ വസിച്ചീ-ടും
നാളുകളൊക്കെയിലും നിന്റെ
വലതുകരം തുണയായിവർമേൽ
ആവാസം ചെയ്തീടണമേ
ഞങ്ങൾ മദ്ധ്യേ നിൻശക്തി
വാഴണമേ നിന്നൊടു കേഴും
ആത്മാക്കൾക്കുണ്ടാവണമേ
നിന്നുടെ ശരണം രക്ഷയതും
ജനനി മറിയാമിന്റേയും
ശുദ്ധരുടേയും പ്രാർത്ഥനയാൽ
മോ-ചിച്ചടിയാർമേൽ
നാഥാ നീ കൃപചെ-യ്യണമേ.

## ക്രോബേന്മാരുടെ സ്തുതി

(ഹെസ്ക്കിയേൽ. 3:12)

✠ കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്ത് എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

✠ കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്ത് എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

✠ കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്ത് എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

വിശുദ്ധിയും മഹത്ത്വവുമുള്ള ത്രിത്വമേ, ഞങ്ങളോട് കരുണചെയ്യണമേ.

വിശുദ്ധിയും മഹത്ത്വവുമുള്ള ത്രിത്വമേ, ഞങ്ങളോട് കരുണചെയ്യണമേ.



വിശുദ്ധിയും മഹത്ത്വവുമുള്ള ത്രിത്വമേ, കൃപയുണ്ടായി ഞങ്ങളോട് കരുണ ചെയ്യണമേ.

നീ എന്നേക്കും വിശുദ്ധിയും മഹത്ത്വവുമുള്ളവനാകുന്നു.

നീ എന്നേക്കും വിശുദ്ധിയും മഹത്ത്വവുമുള്ളവനാകുന്നു.

നീ വിശുദ്ധിയുള്ളവനും നിന്റെ തിരുനാമം എന്നേക്കും വാഴ്ത്തപ്പെട്ടതുമാകുന്നു.

ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി.

ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി.

ഞങ്ങളുടെ ശരണവുമേ, എന്നേക്കും നിനക്കു സ്തുതി. ബാറെക്മോർ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...

കൃപനിറഞ്ഞ മറിയമേ, നിനക്ക് സമാധാനം...

## വിശ്വാസപ്രമാണം

## ധൂപാർപ്പണ ശുശ്രൂഷ

## കുക്കിലിയോൻ, ഹൂത്തോമ്മോ

# തിങ്കൾ - രാത്രി

## ഒന്നാം കൗമാ

## പ്രാരംഭ പ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവുള്ളവനായ കർത്താവേ, നിന്റെ ഉണർവിനെ ഞങ്ങൾ സ്തുതിക്കുവാനായി പാപമുഴുക ലിൽ നിന്ന് ഞങ്ങളുടെ ഉറക്കത്തെ നീ ഉണർത്തണമേ. മരണമില്ലാത്ത ജീവനുള്ളവനേ, നിന്റെ കരുണയെ ഞങ്ങൾ വന്ദിപ്പാനായി മരണവും നാശവുമാകുന്ന ഉറക്കത്തിൽനിന്ന് ഞങ്ങളെ നീ ജീവിപ്പിക്കണമേ. പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായ ദൈവമേ, സ്വർഗത്തിലും ഭൂമിയിലും സ്തുതിക്കപ്പെട്ടവനും, വാഴ്ത്തപ്പെട്ടവനും നീ ആകകൊണ്ട് നിന്നെ സ്തുതിക്കുന്ന സ്വർഗീയ മാലാഖമാരുടെ മഹത്വമുള്ള വൃന്ദങ്ങളോടൊ രുമിച്ച് വിശുദ്ധിയോടെ ഇപ്പോഴും എപ്പോഴും എന്നേക്കും നിന്നെ സ്തുതിച്ച് വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്ക ണമേ. ആമ്മീൻ.

## സങ്കീർത്തനങ്ങൾ 134,119,117

ബാറെക്മോർ, രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ നില്ക്കുന്ന കർത്താവിന്റെ സകല ദാസന്മാരുമേ, നിങ്ങൾ കർത്താവിനെ വാഴ്ത്തുവിൻ.

നിങ്ങൾ വിശുദ്ധ സ്ഥലത്തേക്ക് നിങ്ങളുടെ കൈകൾ ഉയർത്തി കർത്താവിനെ വാഴ്ത്തുവിൻ.

ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവ് സെഹിയോനിൽ നിന്നും നിന്നെ അനുഗ്രഹിക്കും.



**119: 169-176.** കർത്താവേ, എന്റെ സ്തുതി നിന്റെ മുമ്പാകെ പ്രവേശിക്കട്ടെ. നിന്റെ വചനത്താൽ എന്നെ ജീവിപ്പിക്കണമേ.

എന്റെ അപേക്ഷ നിന്റെ മുമ്പാകെ പ്രവേശിക്കട്ടെ. നിന്റെ വചനത്താൽ എന്നെ രക്ഷിക്കണമേ.

എന്റെ നാവ് നിന്റെ വചനം ഉച്ചരിക്കും. എന്തെന്നാൽ നിന്റെ കല്പനകളെല്ലാം നീതിയോടുകൂടിയവ ആകുന്നു.

നീ നിന്റെ കല്പനകൾ എന്നെ പഠിപ്പിക്കുമ്പോൾ, എന്റെ അധരങ്ങൾ നിന്റെ സ്തുതി ഉച്ചരിക്കും. ഞാൻ നിന്റെ കല്പനകളിൽ ഇഷ്ടപ്പെട്ടതിനാൽ നിന്റെ കൈ എന്നെ സഹായിക്കും.

എന്റെ ആത്മാവ് നിന്റെ രക്ഷയ്ക്കായി കാത്തിരുന്നു. നിന്റെ വേദപ്രമാണം ഞാൻ ധ്യാനിച്ചു.

എന്റെ ആത്മാവ് ജീവിച്ച് നിന്നെ സ്തുതിക്കുകയും നിന്റെ ന്യായവിധി എന്നെ സഹായിക്കുകയും ചെയ്യും.

കാണാതെ പോയ ആടിനെപ്പോലെ ഞാൻ തെറ്റിപ്പോയി. നിന്റെ ഭൃത്യനെ അന്വേഷിക്കണമേ! എന്തെന്നാൽ ഞാൻ നിന്റെ കല്പനകൾ മറന്നില്ല.

**117.** സകല ജാതികളുമേ, കർത്താവിനെ സ്തുതിക്കുവിൻ. സകല ജനങ്ങളുമേ, നിങ്ങൾ അവനെ സ്തുതിക്കുവിൻ.

എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ! സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

## എനിയോനൊ

(ഹൊമാത്തീലൊ ഹൗയൗമൊ)

സുകൃതംചെയ്തിട്ടാത്മീയ
ജീവൻ നേടാൻ വാഞ്ഛരിക്കിൽ
നീതിയുടെ വേലയ്ക്കുള്ള
ദിവസമിതാ വന്നെത്തിയഹോ
സ്തോത്രം തേ സ്തോത്രം തേ, സ്തോത്രം തേ ദേവേശാ
കൃപയാലിവരിൽ ദയചെയ്ക

അലസന്മാരേ എഴുന്നേല്പീൻ
പോരാട്ടത്തിൽ മടുക്കരുതേ
നോമ്പിൽ ജാഗ്രതയായ് ജീവൻ
നേടാനായി യത്നിപ്പീൻ. സ്തോത്രം തേ....

യേശുനാഥൻ ഉപമകളാൽ
അനുതാപത്തിനു വിളിചെയ്വൂ
അന്ത്യമണിക്കൂർ വന്നവരും
കൈക്കൊണ്ടു നാണയമൊന്ന് സ്തോത്രം തേ...
ബാറെക്മോർ. ശുബ്ഹോ... മെന്ഓലം..

കരുണക്കടലാം കർത്താവേ
ഞങ്ങൾമേൽ നിൻ കൃപബഹുലം
നിൻ തിരുരക്തത്താലെന്റെ
കടമെല്ലാം മായ്ച്ചീടണമെ. സ്തോത്രം തേ...

അല്ലെങ്കിൽ

സുകൃതവാനായി ആത്മീയജീവൻ സമ്പാദിക്കുവാൻ ആവശ്യമുള്ളവന് നീതിയുടെ വേലയ്ക്കുള്ള ദിവസം ഇതാ അടുത്തിരിക്കുന്നു. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി, കാരുണ്യവാനേ, ഞങ്ങളോടു കരുണയുണ്ടാകണമേ.



അലസനായവനേ, എഴുന്നേൽക്കുക, പ്രവർത്തിക്കുക, പോരാട്ടത്തിൽ നീ നിരാശപ്പെടരുത്. നോമ്പിൽ ജാഗ്രതയുള്ളവനായി നിത്യജീവൻ സമ്പാദിച്ചുകൊള്ളുക. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി നിനക്കു സ്തുതി, കാരുണ്യവാനേ ഞങ്ങളോടു കരുണയുണ്ടാകണമേ.

നമ്മുടെ കർത്താവായ യേശു ഉപമകളിലൂടെ നമ്മെ അനുതാപത്തിലേക്കു വിളിക്കുന്നു. ഒരു മണിക്കൂർ മാത്രം അദ്ധ്വാനിച്ച തന്റെ വേലക്കാർ ഓരോ ദിനാറ പ്രാപിക്കുകയും ചെയ്യുന്നു. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി നിനക്കു സ്തുതി, കാരുണ്യവാനേ ഞങ്ങളോടു കരുണയുണ്ടാകണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ വർഗ്ഗത്തിന്റെമേൽ ധാരാളമായി ചൊരിയപ്പെട്ടിരിക്കുന്ന അനുഗ്രഹങ്ങളുടേയും കരുണയുടേയും സമുദ്രമായ കർത്താവേ നിന്റെ തിരുവിലാവിൽ നിന്നൊഴുകിയ രക്തത്താൽ നിന്റെ ഇടവകയുടെ കടങ്ങൾ പരിഹരിക്കണമെ. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി നിനക്കു സ്തുതി, കാരുണ്യവാനേ ഞങ്ങളോടു കരുണയുണ്ടാകണമേ.

കുറി... കുറി... കുറി...

## എക്ബോ

(ആബോക്സബ്വോ/ തിരഞ്ഞെടുക്കപ്പെട്ടോർ നിങ്ങൾ...)

സോദരരേ കൃപ യാചിപ്പാൻ
വന്നീടിൻ അവസരമിതുതാൻ
നശ്വരലോകമതിൽ അനുതാപം സാധ്യം
അഴിയാലോകെ അനുതാപം
സ്വീകൃതമാകുന്നില്ലല്ലോ

അല്ലെങ്കിൽ

സഹോദരങ്ങളേ വരുവിൻ, അപേക്ഷിപ്പാൻ നമുക്കവ സരമുള്ളപ്പോൾ കരുണയ്ക്കായി യാചിക്കാം. കടന്നുപോ കുന്ന ഈ ലോകത്തിൽ അനുതാപത്തിന് അവസരമുണ്ട്. എന്നാൽ കടന്നു പോകാത്ത ആ ലോകത്തിൽ അനുതാ പവും യാചനയും സ്വീകരിക്കപ്പെടുകയില്ല.
കുറി... കുറി... കുറി... ഞങ്ങളുടെ കർത്താവേ...

## പ്രുമിയോൻ, സെദറാ

(അനുതാപത്തിന്റെ പ്രുമിയോൻ, സെദറാ ഏതെങ്കിലും വായിക്കേണ്ടതാണ്)

## കോലോ

(കൂക്കോയോ)

നാഥാ സ്തുതിചെയ്യും ദാസർ ഹാ...
ദൈവാത്മജനെ സ്തുതിചെയ്‌വാൻ രാവിതിലെഴുന്നേൽക്കാം
നാഥൻ വരുമെന്നുളവാകും രാത്രിയിലൊരു ശബ്ദം
എതിരേല്പാനായ് പോകും നീതിഷ്ഠർ
നിബിയർ ശ്ലീഹർ സഹദേർ ശുദ്ധന്മാർ
അവനോടൊത്തവർ മോദമെഴും മണവറയിൽ പൂകും
രാജ്യം ജീവനുമവകാശിച്ചീടും അവർ പാടും
ഹാ-നാഥാ തേ സ്തോത്രം. ബാറെക്മോർ

ശുബഹോ... മെന്ഓലം...

ശയ്യയിൽ നിന്നെ ഓർത്തീടും രാവിതിലെന്നും ഞാൻ
രാവിൽ നിന്നെ ധ്യാനിക്കും നീഭയജന്യൻ താൻ
ദാനിയേലിൻ ശബ്ദം കേട്ടു ഞാൻ
അഗ്നിനദി നിൻ സവിധേ ഒഴുകുന്നു
കഷ്ടമെനിക്കെൻ പാപത്താൽ തരണം ചെയ്യേണം
നിൻകാരുണ്യമിവൻപേർക്കായ് യാചിച്ചീടണം
ഹാ-ഇഹപരലോകത്തിൽ. മൊറിയോറാഹേം....



അല്ലെങ്കിൽ

കർത്താവേ നിന്റെ ദാസർ നിനക്ക് സ്തോത്രം ചെയ്യും. നമുക്ക് രാത്രിയിൽ എഴുന്നേറ്റ് ദൈവപുത്രനു സ്തോത്രം ചെയ്യാം. എന്തെന്നാൽ കർത്താവു വരുന്നു വെന്ന് രാത്രിയിൽ വിളംബരമുണ്ടാകും. അവനെ എതി രേൽപ്പാൻ നീതിമാന്മാരും പുണ്യവാന്മാരും ദീർഘദർശി കളും ശ്ലീഹന്മാരും രക്തസാക്ഷികളും പുറപ്പെടും. അവർ അവനോടുകൂടെ സന്തോഷം നിറഞ്ഞ മണവറയിൽ പ്രവേ ശിക്കുകയും നിത്യജീവനും സ്വർഗ്ഗരാജ്യവും അവകാശ മാക്കുകയും കർത്താവിനു മഹത്വം പാടുകയും ചെയ്യും.

ബാറെക്മോർ. പിതാവിനും.... ആദിമുതൽ...

കർത്താവേ, എൻെറ കിടക്കയിൽ എല്ലാ രാത്രിയിലും നിന്നെ ഞാൻ ഓർത്തു. നിന്റെ ദർശനം എത്ര ഭയജനകമാ കുന്നുവെന്ന് രാത്രികാലങ്ങളിൽ ഞാൻ നിരൂപിച്ചു. നിന്റെ തിരുമുമ്പിൽനിന്ന് അഗ്നിനദി ഒഴുകുന്നു എന്ന് ദാനിയേൽ പറയുന്ന ശബ്ദം ഞാൻ കേട്ടു. എന്റെ കടങ്ങൾ വളരെയാ കുന്നതുകൊണ്ട് എനിക്ക് ഹാ കഷ്ടം. ആകയാൽ നിന്റെ കൃപ എനിക്കുവേണ്ടി നിന്നോടു അപേക്ഷിക്കുമെങ്കിൽ നിന്റെ അനുഗ്രഹങ്ങൾ എനിക്കുണ്ടാവുകയും ഞാൻ ആ അഗ്നിനദി കടക്കുകയും ചെയ്യും. കർത്താവേ നിന്റെ കൃപ യാൽ എന്നോടു കരുണ ചെയ്യണമേ. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

ഉടയോൻ നാഥാ വിളിക്കുന്നടിയാർ തുണക്കായ് വന്നീ
യാചന കേട്ടിവരാത്മാക്കൾമേൽ കൃപചെയ്യണമേ
സ്തുതി പാടാനുണരുകയായ് ദാവീദു രാവിൻമദ്ധ്യേ
ദൈവത്തിൻ മഹിമാത്ഭുതമോതി സ്തോത്രം ചെയ്യാൻ

രാവിൻ മദ്ധ്യേ എഴുന്നേറ്റിനിയും പാടുക നീയും
ആത്മീയസ്തുതി ദാവീദിൻ സങ്കീർത്തനമോടെ

സ്നേഹിപ്പോർക്കൊരു പകലാം നിന്നിൽ ശോഭിക്കും ഞാൻ
വെളിവാം നാഥാ തെളിയിക്കെൻ മിഴി നിൻ കൃപ കാണ്മാൻ

ലോകത്തിൻ വഴിക്കെണികൾ വൈരുദ്ധ്യങ്ങൾ നിറയും
പകലാം നിന്നിൽ നടക്കുന്നവനോ വീഴുന്നില്ല

ഉത്തരമരുളീടണമെ നാഥാ കൃപചെയ്യണമെ
അനുതാപത്തിനു മാനുഷരെ നീ പ്രേരിപ്പിക്ക

അല്ലെങ്കിൽ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിന് വരണമെ. ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമെ.

ദൈവത്വത്തിന്റെ അത്ഭുതങ്ങൾനിമിത്തം എഴുന്നേറ്റ് സ്തോത്രം ചെയ്തു മഹത്വപ്പെടുത്തുവാനായി ദാവീദ് അർദ്ധരാത്രിയിൽ ഉണർന്നു. തെരഞ്ഞെടുക്കപ്പെട്ടവനേ, ഇപ്പോൾ നീയും നിശാമദ്ധ്യത്തിൽ എഴുന്നേറ്റു ദാവീദിന്റെ സ്തുതികൾ പാടുക.

കർത്താവേ നിന്നാൽ ഞാൻ പ്രകാശിക്കും. എന്തെന്നാൽ നിന്നെ സ്നേഹിക്കുന്നവന് നീ പകലാകുന്നു. കർത്താവേ, നീ പ്രകാശമാകുന്നു. നിന്റെ കരുണയെ ദർശിക്കുവാൻ എന്റെ നയനങ്ങളെ പ്രകാശിപ്പിക്കണമെ. ലോകത്തിന്റെ വഴി സകല വിരുദ്ധതകളും കെണികളും നിറഞ്ഞതാകുന്നു. നീ പകലായിരിക്കുന്നതുകൊണ്ട് നിന്നിൽ നടക്കുന്നവൻ വ്യതിചലിക്കുന്നില്ല.

ദൈവമേ, എനിക്കുത്തരമരുളണമേ. ദൈവമേ എനിക്കുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. അനുതാപത്തിലേക്കു മനുഷ്യഹൃദയങ്ങളെ തിരിക്കുകയും ചെയ്യണമേ.



## രണ്ടാം കൗമാ

✠ കർത്താവിന്റെ ബഹുമാനം... പേജ് 40

## പ്രാരംഭ പ്രാർത്ഥന

ദൈവമായ കർത്താവെ, നിന്റെ പ്രാഭവത്തിന്റെ മുമ്പാകെ വെടിപ്പോടെ നിൽപ്പാനും ഉണർവ്വോടെ നിന്റെ കാരുണ്യത്തിന്റെ മുമ്പാകെ ജാഗരിക്കുവാനും നിന്റെ കൂടാരത്തിന്റെ വാതിലിൽ മുട്ടുവാനും നിന്നെ പ്രസാദിപ്പിക്കുന്ന പ്രാർത്ഥനയിൽ ശ്രദ്ധാലുക്കളാകുവാനും ഞങ്ങളെ യോഗ്യരാക്കണമേ. സർവ്വകാര്യങ്ങളിലും നിന്നെ ഞങ്ങൾ ഇപ്പോഴും എപ്പോഴും എന്നേക്കും മഹത്വപ്പെടുത്തുമാറാകണമേ. ആമ്മീൻ

## എക്ബോ

(ആബോക്സബ്വോ/ തിരഞ്ഞെടുക്കപ്പെട്ടോർ നിങ്ങൾ...)

അനുതാപികൾ പേർക്കായ് നിന്റെ
വാതിൽ തുറപ്പവനേ കൃപചെയ്
നിൻ വാതിൽ പൂകി മോചനമേൽക്കും ഞാൻ
എൻ പാപങ്ങൾ പരിഹരിക്കൂ
ധൂർത്തസമൻ കൈക്കൊൾകെന്നെ

അല്ലെങ്കിൽ

അനുതാപികൾക്ക് തന്റെ വാതിൽ തുറന്നുകൊടുക്കുന്ന കർത്താവേ, നിന്റെ കരുണയുടെ വാതിൽ എനിക്കു തുറന്നു തരണമേ. ഞാൻ അതിലൂടെ പ്രവേശിക്കുകയും നിന്നോടു മോചനം അപേക്ഷിക്കുകയും ചെയ്യട്ടെ. എന്റെ ഭയങ്കരമായ കുറ്റങ്ങൾ ഞാനറിയുന്നു. നാഥാ, നീ എനിക്കു പരിഹാരകനായിരിക്കണമേ. സ്തൗമെൻ...

കുറി... കുറി... കുറി... ഞങ്ങളുടെ കർത്താവേ...

## പ്രുമിയോൻ, സെദറാ
## കോലോ

(കൂക്കോയോ)

രാജാവാം ദാവീദേ നീ എന്നോടുര ചെയ്ക
പാടീടും സ്തുതി എന്തെന്ന് രാപകൽ നീയെന്നും
മാലാഖകളീ-റേന്മാരും പാടും
ഹാലേലുയ്യ സ്തുതിതന്നെ നൂനം
ആത്മാവെന്നെ പഠിപ്പിച്ചു, വൈദികരെ ഞാനും
കണ്ടാലും സഭയൊരുപോലെ പാടുന്നിതു വീണ്ടും
ഹാ-നാഥാ തേ സ്തോത്രം. ബാറക്മോർ

ശുബഹോ... മെന്ഓലം...

നിശയിൽ ദാവീദെഴുന്നേറ്റാൻ സ്തോത്രം പാടീടാൻ
ദൈവത്തിന്നത്ഭുതവിധികൾ വർണ്ണിച്ചീടാനായ്
ആകാശവിതാനത്തെ ദർശിച്ചാൻ
ഗോളങ്ങൾതൻ ഭ്രമണമതും കണ്ടു
സൃഷ്ടിയതിൻ ശാന്തതയതുപോൽ മഹിമയതും കണ്ടു
അത്യത്ഭുതമാർന്നാത്മാവിൽ സ്തുതിഗീതികൾ പാടി
ഹാ-നാഥാ തേ സ്തോത്രം. മൊറിയോ റാഹേം...

അല്ലെങ്കിൽ

രാജാവായ ദാവീദേ, നീ രാവും പകലും പാടുന്ന സ്തുതി എന്താകുന്നുവെന്ന് എന്നോടു പറഞ്ഞാലും. ഈറേന്മാരും മാലാഖമാരും പാടുന്ന ഹാലേലുയ്യാ എന്ന സ്തുതി തന്നെ. അതു പരിശുദ്ധാത്മാവ് എന്നെയും ഞാൻ പുരോഹിതന്മാരേയും പഠിപ്പിച്ചിരിക്കുന്നു. കണ്ടാലും പള്ളികളിലും ആശ്രമങ്ങളിലും അതു ഏകയോഗമായി പാടുന്നു. ഹാലേലുയ്യാ, കർത്താവിനു മഹത്വം ഉണ്ടായിരിക്കട്ടെ.



ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ദാവീദ് ദൈവത്തിന്റെ അത്ഭുതങ്ങളെയും മഹോന്നതന്റെ വിധികളെയുംകുറിച്ച് സ്തുതിപ്പാൻ പാതിരാത്രിയിൽ എഴുന്നേറ്റു. അവൻ ആകാശത്തേക്കു സൂക്ഷിച്ചു നോക്കി. ആകാശവിതാനത്തേയും ആകാശ ഗോളങ്ങളെയും അവയുടെ ഭ്രമണഭംഗിയേയും ദർശിച്ചു. സൃഷ്ടിയുടെ പ്രശാന്തതയും മഹിമയും കണ്ട് ആശ്ചര്യ പൂർണ്ണനായി കർത്താവിനു സ്തോത്രം ചെയ്തു. മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

കർത്താവേ കൃപ ചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറുതിയയച്ചരുളണമെ നിൻ
അറയീന്നലിവുമനുഗ്രഹവും
കോപവിഹീനപരാനിന്നെ
ഞങ്ങൾ കോപിപ്പിച്ചതിനാൽ
കരുണാംബുധിയാം നീ തെല്ലും
ക്ഷുഭിതമനസ്കനുമാകരുതേ

നിബിയാ ഉരചെയ്തതുപോലെ
അഖിലജനാഘവും ഒരുതുള്ളി
നിന്നുടെ ശാന്തതയിൻ കടലിൽ
പങ്കകണം നിറമേകീടാ
പ്രാർത്ഥന കേട്ടീടുന്നവനെ
യാചന നല്കീടുന്നവനെ
പ്രാർത്ഥന കേട്ടു നിരപ്പായി
കൃപയാൽ യാചന നല്കണമെ

അല്ലെങ്കിൽ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമെ.

കർത്താവേ, ഞങ്ങളുടെ പ്രവൃത്തികൾ നിന്നെ കോപിപ്പിച്ചു. നീയോ കോപത്തിനിഷ്ടമില്ലാത്തവനാകുന്നു. നീ കരുണാപൂർണ്ണനായിരിക്കുന്നതുകൊണ്ട് നിന്റെ നിർമ്മല മനസ്സ് അക്ഷോഭ്യമാകുന്നു.

പ്രവാചകൻ പറഞ്ഞിരിക്കുന്നതുപോലെ സകല ജനങ്ങളും ഓരോ തുള്ളിയാകുന്നു. നിന്റെ നിർമ്മലതയെ കലക്കുവാൻ ദുഷ്ടതയുടെ ഒരു തുള്ളിക്ക് എങ്ങനെ കഴിയും?

പ്രാർത്ഥനകൾ കേൾക്കുന്നവനും യാചനകൾക്ക് ഉത്തരം നൽകുന്നവനുമായ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥനകൾ കേട്ട് ഞങ്ങളോട് രമ്യപ്പെട്ട് ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ.

## മൂന്നാം കൗമ

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

(ആബോക്സബ്വോ/ തിരഞ്ഞെടുക്കപ്പെട്ടോർ നിങ്ങൾ...)

കർത്താവേ ഞാൻ കൈപ്പോടെ
വിലപിച്ചു കരഞ്ഞീടുന്നേൻ
എൻ കടമോ ബഹുലം
കുറ്റങ്ങൾ കഠിനം
എന്റെ ഞെരുക്കങ്ങളതാലെ
പീഡിതനായ്ത്തീർന്നല്ലോ ഞാൻ

അല്ലെങ്കിൽ

കർത്താവേ ഞാൻ അനുതപിക്കുകയും കൈയ്പ്പോടെ കരയുകയും നെടുവീർപ്പോടെ നിലവിളിക്കുകയും ചെയ്യുന്നു. എന്തെന്നാൽ എന്റെ കടങ്ങൾ വർദ്ധിച്ചും എന്റെ കുറ്റങ്ങൾ ശക്തിപ്പെട്ടുമിരിക്കുന്നു. ഞെരുക്കങ്ങളാൽ ഞാനിതാ പീഡിതനായിരിക്കുന്നു. സ്തൗമെൻ....



കുറി... കുറി... കുറി... ഞങ്ങളുടെ കർത്താവേ....

## പ്രുമിയോൻ, സെദറാ

## കോലോ

(കൂക്കോയോ)

മാനവരീന്നു മറച്ചിടാൻ നോക്കുന്നെൻ പാപം
എൻ തിന്മകളെല്ലാം ദൈവം ദർശിച്ചീടുമ്പോൾ
മനുജൻ കാണ്കിൽ ലജ്ജിക്കുന്നീ ഞാൻ
ദൈവസമക്ഷം നിർഭയനായ് നിൽപ്പൂ
ന്യായാധിപന്യായാധിപനെ നാഥാ നിൻ കയ്യിൽ
ഏല്പിക്കപ്പെടുമൊരുനേരം മാനുഷരെല്ലാരും
ഹാ-കൃപയാൽ കനിയണമെ. ബാറെക്മോർ

ശുബഹോ... മെനഓലം...

സ്വർഗ്ഗത്തിൽ വാഴും താതാ വിളി ചെയ്യുന്നടിയാർ
ഞങ്ങളിലലിയും മറ്റു പിതാവില്ല തുണപ്പാനായ്
ഇല്ലായ്മയിൽ നിന്നിവരെ സൃഷ്ടിച്ചു
നിൻ കോപത്താൽ ഇല്ലായ്മയിൽ വീണ്ടും
തിരിയരുതെ നിൻ കല്പനകൾ കാത്തീടാം ഞങ്ങൾ
നീതിയെഴുന്ന പ്രവർത്തികളാൽ പ്രീതിയെ നൽകാം തേ
ഹാ-കൃപയാൽ കനിയണമെ. മൊറിയോ റാഹേം....

അല്ലെങ്കിൽ

ഞാൻ പാപം ചെയ്യുകയും ആരും കാണാതിരിക്കുവാനായി സ്വയം മറയ്ക്കുകയും ചെയ്യുന്നു. ഞാൻ തിന്മ ചെയ്യുമ്പോൾ കർത്താവ് എന്നെ കാണുന്നു. മനുഷ്യൻ എന്നെ കാണുന്നുവെങ്കിൽ ഞാൻ ലജ്ജിക്കുന്നു. എന്നാൽ

ദൈവം എന്നെ കാണുന്നുവെങ്കിൽ ഞാൻ ലജ്ജിക്കുന്നുമില്ല. കർത്താവേ നീ ന്യായാധിപന്മാരുടെ വലിയ ന്യായാധിപനാകുന്നു. ഒരുവൻ മരിച്ചാലും ജീവിച്ചാലും നിന്റെ തൃക്കരങ്ങളിലാകുന്നവല്ലോ. നിന്റെ കരുണയാൽ ഞങ്ങളോടു ദയ ചെയ്യണമെ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ സ്വർഗ്ഗസ്ഥ പിതാവേ, നിന്നെ ഞങ്ങൾ നോക്കി വിളിക്കുന്നു. ഞങ്ങൾക്ക് നീ ഉത്തരമരുളേണമേ. ഞങ്ങളെ സഹായിപ്പാൻ കഴിയുന്ന വേറെ ഒരു പിതാവ് ഞങ്ങൾക്കില്ല. നിനക്കു തിരുവിഷ്ടം തോന്നി ഇല്ലായ്മയിൽനിന്ന് ഞങ്ങളെ നീ സൃഷ്ടിച്ചു. ഞങ്ങൾ ഉള്ളപ്പോൾ നിന്റെ കോപം ഞങ്ങളെ നശിപ്പിക്കരുതേ. കർത്താവേ, നിന്റെ കൽപ്പനകൾ ഞങ്ങളെ പഠിപ്പിക്കുകയും അവ പാലിക്കുവാൻ ഞങ്ങൾക്കിടയാക്കുകയും ചെയ്യണമേ. സുകൃതപ്രവർത്തികളാൽ നിന്നെ ഞങ്ങൾ പ്രസാദിപ്പിക്കുമാറാകണമേ. നാഥാ, നിന്റെ കരുണയാൽ ഞങ്ങളോടു ദയ തോന്നണമേ. മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

ദുഷ്ടന്മാരിൽ കാരുണ്യം ചെയ്വോനെ
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻനാൾ

ദുഃഖം പൂണ്ടോർ നിൻ വാതിലിൽ മുട്ടുന്നു
കാരുണ്യത്താൽ നല്കേണം യാചനയെ

സ്വർഗ്ഗസ്ഥൻ താതാ പ്രാർത്ഥിക്കുന്നയ്യൊ
കൈക്കൊണ്ടികർമ്മം കാരുണ്യം ചെയ്ക

വിണ്ണവർ തൻനാഥാ മൺമയരാശയുമേ
കൈക്കൊണ്ടികർമ്മം കാരുണ്യം ചെയ്ക.



അല്ലെങ്കിൽ

പാപികളോടു കരുണ ചെയ്യുന്നവനേ, നീ ന്യായം വിധിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണയുണ്ടാകണമെ. നിന്റെ കൃപാധിക്യത്താൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമെ.

കാരുണ്യവാനേ, ഞെരുക്കമനുഭവിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. ദയ തോന്നി ഞങ്ങളുടെ യാചനയ്ക്കുത്തരമരുളണമെ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമെ.

## നാലാം കൗമാ

✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

## സങ്കീർത്തനങ്ങൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ് സ്തുതിപ്പിൻ.

ആകാശത്തിൽ നിന്ന് കർത്താവിനെ സ്തുതിപ്പിൻ. ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

അവന്റെ സകല ദൂതന്മാരുമേ, അവനെ സ്തുതിപ്പിൻ. അവന്റെ സകല സൈന്യങ്ങളുമേ, അവനെ സ്തുതിപ്പിൻ.

ആദിത്യചന്ദ്രന്മാരേ, അവനെ സ്തുതിപ്പിൻ. പ്രകാശമുള്ള സകല നക്ഷത്രങ്ങളുമേ അവനെ സ്തുതിപ്പിൻ.

ആകാശങ്ങളുടെ ആകാശങ്ങളും ആകാശങ്ങൾക്കു മീതെയുള്ള വെള്ളങ്ങളുമായുള്ളോവേ, അവനെ സ്തുതിപ്പിൻ.

അവ കർത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ. എന്തെന്നാൽ അവൻ പറഞ്ഞു, അവ ഉണ്ടായി; അവൻ കല്പിച്ചു. അവ സൃഷ്ടിക്കപ്പെട്ടു.

അവൻ അവയെ എന്നേക്കുമായി സ്ഥിരപ്പെടുത്തി. അവൻ ഒരു നിയമം നിശ്ചയിച്ചു. അത് അഴിയുന്നതുമല്ല.

ഭൂമിയിൽ നിന്നും മഹാസർപ്പങ്ങളും, എല്ലാ ആഴങ്ങളും അഗ്നിയും കല്മഴയും ഉറച്ച വെള്ളവും ഹിമവും അവന്റെ വചന പ്രവൃത്തിയായ കാറ്റും കൊടുങ്കാറ്റുമേ, കർത്താവിനെ സ്തുതിപ്പിൻ.

പർവ്വതങ്ങളും സകല കുന്നുകളും ഫലവൃക്ഷങ്ങളും സകല കാരകിലുകളും, മൃഗങ്ങളും സകല കന്നുകാലികളും ഇഴജന്തുക്കളും പക്ഷികളും പറവകളുമേ കർത്താവിനെ സ്തുതിപ്പിൻ.

ഭൂമിയിലെ രാജാക്കന്മാരും സകല ജാതികളും ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപരും, ശിശുക്കളും, കന്യകമാരും, വൃദ്ധരും, യുവാക്കളുമേ കർത്താവിനെ സ്തുതിപ്പിൻ. ഇവർ കർത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവന്റെ നാമം മാത്രം വലിയതാകുന്നു. അവന്റെ മഹത്ത്വം ഭൂമിയിലും ആകാശത്തിലും ഉണ്ട്.

അവൻ തന്റെ ജനത്തിന്റെ കൊമ്പിനെയും, തന്റെ സകല നീതിമാന്മാർക്കും തനിക്കടുത്ത ജനമായ ഇസ്രായേൽ പുത്രന്മാർക്കും മഹത്ത്വത്തെയും ഉയർത്തുന്നു.



**149.** കർത്താവിന് ഒരു പുതിയ പാട്ടും, നീതിമാന്മാരുടെ സഭയിൽ അവന്റെ സ്തുതിയും പാടുവിൻ.

ഇസ്രായേൽ തന്റെ സ്രഷ്ടാവിൽ സന്തോഷിക്കുകയും സെഹിയോന്റെ പുത്രന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുകയും ചെയ്യട്ടെ.

അവർ തപ്പുകളാലും ചതുരത്തപ്പുകളാലും, അവന്റെ നാമത്തെ സ്തുതിക്കുകയും വീണകളാൽ അവന് പാടുകയും ചെയ്യട്ടെ.

എന്തെന്നാൽ, കർത്താവ് തന്റെ ജനത്തിൽ ഇഷ്ടപ്പെടുന്നു. അവൻ ദരിദ്രർക്ക് രക്ഷകൊടുക്കുകയും ചെയ്യുന്നു.

നീതിമാന്മാർ ബഹുമാനത്തിൽ ബലപ്പെടും. അവർ തങ്ങളുടെ കട്ടിലുകളിന്മേൽ അവനെ സ്തുതിക്കുകയും തങ്ങളുടെ കണ്ഠങ്ങൾകൊണ്ട് ദൈവത്തെ പുകഴ്ത്തുകയും ചെയ്യും.

പുറജാതികൾക്ക് പ്രതിക്രിയയും, ജാതികൾക്ക് ശിക്ഷയും ചെയ്വാനും. അവരുടെ രാജാക്കന്മാരെ വിലങ്ങുകൾകൊണ്ടും അവരുടെ പ്രഭുക്കന്മാരെ ഇരുമ്പുചങ്ങലകൾകൊണ്ടും ബന്ധിപ്പാനും എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെമേൽ നടത്തുവാനും, അവന്റെ സകല നീതിമാന്മാർക്കും മഹത്ത്വം ഉണ്ടാകുവാനുമായി, അവരുടെ കൈകളിൽ ഇരുമുനവാൾ ഉണ്ട്.

**150.** കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്ത് സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ഠതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ.

കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

തപ്പുകളാലും ചതുരത്തപ്പുകളാലും അവനെ സ്തുതിപ്പിൻ. രസമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ.

നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. ശ്വാസമുള്ള എല്ലാ ജീവികളും കർത്താവിനെ സ്തുതിക്കട്ടെ.

സകല ജാതികളുമേ, കർത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമേ, അവനെ നിങ്ങൾ സ്തുതിപ്പിൻ.

എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ത്രിത്വത്തിന് സ്തുതി, ത്രിത്വത്തിന് സ്തുതി, സ്തുതിക്കപ്പെട്ടതും, ഉണ്മയായതും ആദ്യന്തമില്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. ദൈവമേ, എല്ലാ നേരത്തും സ്തുതി നിനക്കു യോഗ്യമാകുന്നു.

## കോലോ

(കൂക്കോയോ)

പാവനനോമ്പാൽ സ്നേഹത്താൽ സുകൃതങ്ങളതാലും
ഈശൻ പ്രീതിതനാകുന്നു ലിഖിതമതുപോലെ
അഗ്നിരഥത്തിൽ സ്വർഗ്ഗം പൂകിയതാം
ഏലിയായും നിബിദാനിയേലും
സാക്ഷിപ്പൂ സീനായ്മലയിൽ മോശനിബിയായും
നോമ്പിൽ പ്രിയൻ ദയയിവരോടു കാണിക്കും നാഥൻ
ഹാലേലുയ്യാ സ്തുത്യനുമാകുന്നു. ബാറെക്മോർ



ശുബഹോ... മെന്ഓലം...
കുറ്റക്കാരും പാപികളും നിനുവയരെപ്പോലെ
നാഥൻ പക്കലണഞ്ഞിടേണം യാചന ചെയ്യേണം
നാല്പതു ദിവസം നോമ്പാചരിച്ചവരും
വെണ്ണീർ പൂശി ചാക്കുധരിച്ചല്ലോ
നാഥൻ നിരപ്പായ് വിധി നീങ്ങിയെന്നവർ കേൾക്കുംവരെ
നോമ്പിൽ നിന്നവർ നീങ്ങിയില്ല നാഥൻ തൻ വാതിൽ
ഹാലേലൂയ്യാ മുട്ടിവിളിച്ചവരും. മൊറിയോ റാഹേം...

അല്ലെങ്കിൽ

എഴുതപ്പെട്ടിരിക്കുന്നപ്രകാരം വെടിപ്പുള്ള നോമ്പാലും സ്നേഹത്താലും സുകൃതവ്യാപാരങ്ങളാലും ദൈവം സന്തോഷിക്കുകയും പ്രസാദിക്കുകയും ചെയ്യുന്നു. അഗ്നിരഥത്തിൽ സ്വർഗ്ഗത്തിലേക്ക് കരേറ്റപ്പെട്ട ഏലിയായും ബാബേൽദേശത്ത് ദാനിയേലും സീനായ്മലയിൽ മോശയും, ഇതു ഞങ്ങളോടു സാക്ഷിച്ചിരിക്കുന്നു. നോമ്പിലും പ്രാർത്ഥനയിലും സന്തോഷിച്ച് പ്രീതിപ്പെടുകയും ഞങ്ങളോടു ദയ കാണിക്കുകയും ചെയ്യുന്ന കർത്താവു വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കുറ്റക്കാരും മഹാപാപികളുമായ എല്ലാവരും നിനുവക്കാരെപ്പോലെ വന്ന് കർത്താവിനോടു അപേക്ഷിക്കട്ടെ. അവർ നാൽപ്പതു ദിവസം ചാക്കു ധരിക്കുകയും ഉപവസിക്കുയും ചെയ്തു. കർത്താവ് അവരോടു നിരപ്പായെന്നും അവരുടെ ശിക്ഷാവിധി നീക്കിക്കളഞ്ഞുവെന്നും കേൾക്കുന്നതുവരെ അവർ തന്റെ വാതുക്കൽ നിന്നു. മൊറിയോറാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

(കർത്താവേ കൃപ ചെയ്യണമേ...)

നാഥാ കാരുണ്യം ചെയ്ക നോമ്പാൽ ഞങ്ങളെ വീണ്ടോനേ
മ്ശിഹാ കാരുണ്യം ചെയ്ക മാനവനായ് മൂശാ നിബിപോൽ
ഏലിയാപോൽ നാല്പതുനാൾ നോമ്പനുഷ്ഠിച്ചവനേ നാഥാ
വാനവർ തുല്യരതാക്കിവരെ ഞങ്ങൾക്കായ് നോമ്പേറ്റവനെ
മ്ശിഹാ പ്രേഷകനായ് സ്തോത്രം ഇഹപരലോകങ്ങളിലെന്നും
ഞങ്ങൾക്കായ് നോമ്പേറ്റവനെ നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
ഞങ്ങൾക്കായ് നോമ്പേറ്റവനെ മ്ശിഹാ പ്രാർത്ഥന കൈക്കൊൾക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ; ഞങ്ങളോടു കരുണ ചെയ്യണമേ.

മനുഷ്യനായിത്തീരുകയും മോശയേയും ഏലിയായേയുംപോലെ നോമ്പാചരിക്കുകയും ചെയ്ത അത്യുന്നതാ, നിന്നാൽ ഞങ്ങൾ മാലാഖമാർക്കു സദൃശപ്പെടുകയും നിന്റെ നന്മകളാൽ ഞങ്ങൾ ലോകയിമ്പങ്ങളെ നിരസിക്കുകയും ചെയ്യുമാറാകണമേ.

ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, നിനക്കും നിന്നെ അയച്ചവനും സ്തുതി. ഈ ലോകത്തിലും വരുവാനിരിക്കുന്ന ലോകത്തിലും ഞങ്ങളോടു കരുണ ചെയ്യണമേ.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ; ഞങ്ങളോടു കരുണ ചെയ്യണമേ.



## മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗീയ മാലാഖമാരും പ്രധാന മാലാഖമാരും സ്തുതിക്കുന്നതുപോലെ, ബലഹീനരും, മൺമയരുമായ ഞങ്ങളും ഇപ്രകാരം പറഞ്ഞുകൊണ്ട് സ്തുതിക്കുന്നു. എല്ലാ കാലത്തും എല്ലാ സമയത്തും ഉയരങ്ങളിൽ ദൈവത്തിന് സ്തുതിയും, ഭൂമിയിൽ സമാധാനവും, ശാന്തിയും മനുഷ്യമക്കൾക്ക് നല്ല പ്രത്യാശയും ഉണ്ടായിരിക്കട്ടെ.

ഞങ്ങൾ നിന്നെ സ്തുതിക്കുകയും വാഴ്ത്തുകയും വന്ദിക്കുകയും ചെയ്യുന്നു. സ്തുതിയുടെ കീർത്തനങ്ങൾ നിനക്ക് ഞങ്ങൾ ആലപിക്കുകയും ചെയ്യുന്നു.

സർവ്വശക്തിയുള്ള പിതാവായ ദൈവവും സ്വർഗീയ രാജാവും സ്രഷ്ടാവുമായ കർത്താവേ, നിന്നെയും, യേശുമിശിഹായായ ഏകപുത്രനായിരിക്കുന്ന ദൈവമായ കർത്താവേ നിന്നെയും, പരിശുദ്ധ റൂഹായോടുകൂടെ, നിന്റെ മഹത്ത്വത്തിന്റെ വലിപ്പം നിമിത്തം ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

പിതാവിന്റെ പുത്രനും, വചനവും, ലോകത്തിന്റെ പാപത്തെ വഹിച്ചവനും വഹിക്കുന്നവനുമായ ദൈവകുഞ്ഞാടായിരിക്കുന്ന ദൈവമായ കർത്താവേ, ഞങ്ങളോട് കരുണയുണ്ടാകണമേ.

ലോകത്തിന്റെ പാപത്തെ വഹിച്ചവനും വഹിക്കുന്നവനുമേ, നിന്റെ ചെവി ചായിച്ച് ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

തന്റെ പിതാവിന്റെ വലത്തുഭാഗത്ത് മഹത്ത്വത്തോടെയിരിക്കുന്നവനേ, ദയ തോന്നി ഞങ്ങളോട് കരുണ ചെയ്യണമേ.

എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പരിശുദ്ധ റൂഹായോടുകൂടെ യേശുമിശിഹായായ നീ മാത്രം കർത്താവുമാകുന്നു. പിതാവായ ദൈവത്തിന് മഹത്ത്വം. ആമ്മീൻ.

എല്ലാകാലത്തും എല്ലാസമയത്തും ഞങ്ങളുടെ ജീവിതകാലം മുഴുവനും നിന്നെ വാഴ്ത്തുകയും എന്നേക്കും വാഴ്ത്തപ്പെട്ടതും നിത്യത്വമുള്ളതുമായ നിന്റെ പരിശുദ്ധ തിരുനാമത്തെ ഞങ്ങൾ സ്തുതിക്കുകയും ചെയ്യുന്നു.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സർവശക്തിയുള്ള കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം സ്തുതിക്കപ്പെട്ടതും എന്നേക്കും സ്തുതികളാൽ പ്രബലപ്പെട്ടതുമാകുന്നു.

സ്തുതി നിനക്ക് യോഗ്യമാകുന്നു. മഹത്ത്വം നിനക്ക് യുക്തമാകുന്നു. സകലത്തിന്റെയും ദൈവവും സത്യത്തിന്റെ പിതാവുമായവനേ, നിനക്കും ഏകപുത്രനും ജീവനുള്ള പരിശുദ്ധ റൂഹായ്ക്കും പുകഴ്ച ചേർച്ചയാകുന്നു. അത് ഇപ്പോഴും എല്ലാ സമയത്തും എന്നേക്കും, ആമ്മീൻ.

**മോറാനേശുമിശിഹാ** പേജ് ... 19

**കൗമാ**

**വിശ്വാസപ്രമാണം**



# തിങ്കൾ - പ്രഭാതം

**കൗമാ**

**പ്രാരംഭ പ്രാർത്ഥന**

കർത്താവേ, നിന്റെ അറിവിന്റെയും വിജ്ഞാനത്തിന്റെയും പ്രഭയാൽ ഞങ്ങളുടെ ആത്മാക്കളെ പ്രകാശിപ്പിക്കണമേ. അബദ്ധത്തിന്റെയും പാപത്തിന്റെയും അന്ധകാരത്തെ ഞങ്ങളിൽ നിന്നകറ്റണമേ. അജ്ഞതയാകുന്ന തമസ്സിനെ ഞങ്ങളുടെ ജീവിതത്തിൽ നിന്ന് വിദൂരത്തിൽ തള്ളിക്കളയണമേ. ദുഷ്ടാത്മാക്കളുടെ കെണികളേയും നാശത്തിലേക്ക് ഞങ്ങളെ വീശിപ്പിടിക്കുവാൻ ആഗ്രഹിക്കുന്നവരുടെ എതിർപ്പുകളെയും തകർക്കുമാറാകണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവമേ നിരന്തരം നിന്നെ പൂർണ്ണമായി ഏറ്റു പറയുവാൻ തക്കവണ്ണം നിന്റെ കൃപയുടെ കതിരുകൾ ഞങ്ങളിൽ പ്രശോഭിപ്പിക്കണമേ. ആമ്മീൻ.

**സങ്കീർത്തനം 51**

ദൈവമേ, നിന്റെ കൃപയിൻപ്രകാരം എന്നോട് കരുണ ചെയ്യണമേ. നിന്റെ കരുണയുടെ ബഹുത്വപ്രകാരം എന്റെ പാപങ്ങൾ മായിച്ചുകളയണമേ.

എന്റെ അന്യായത്തിൽനിന്ന് എന്നെ നന്നായി കഴുകി എന്റെ പാപങ്ങളിൽനിന്ന് എന്നെ വെടിപ്പാക്കണമേ.

എന്തെന്നാൽ, എന്റെ അതിക്രമങ്ങൾ ഞാൻ അറിയുന്നു. എന്റെ പാപങ്ങൾ എപ്പോഴും എന്റെ നേരേ ഇരിക്കുന്നു.

നിനക്കെതിരായിത്തന്നെ ഞാൻ പാപം ചെയ്തു. നിന്റെ തിരുമുമ്പിൽ തിന്മകൾ ഞാൻ ചെയ്തു. അത് നിന്റെ വചനത്തിൽ നീ നീതീകരിക്കപ്പെടുകയും നിന്റെ ന്യായവിധികളിൽ നീ ജയിക്കുകയും ചെയ്യുവാനായിട്ടു തന്നെ.

എന്തെന്നാൽ, അന്യായത്തിൽ ഞാൻ ഉത്ഭവിച്ചു. പാപങ്ങളിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിക്കുകയും ചെയ്തു.

എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെ നീ അറിയിച്ചു.

സോപ്പാകൊണ്ട് എന്റെമേൽ നീ തളിക്കണമേ. ഞാൻ വെടിപ്പാക്കപ്പെടും. അതിനാൽ എന്നെ നീ വെൺമയാക്കണമേ. ഉറച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയുള്ളവനാകും.

നിന്റെ ആനന്ദവും സന്തോഷവുംകൊണ്ട് എന്നെ തൃപ്തിയാക്കണമേ. ക്ഷീണതയുള്ള എന്റെ അസ്ഥികൾ സന്തോഷിക്കും.

എന്റെ പാപങ്ങളിൽനിന്ന് നിന്റെ തിരുമുഖം തിരിച്ച് എന്റെ അതിക്രമങ്ങൾ ഒക്കെയും മായിച്ചുകളയണമേ.

ദൈവമേ, ഒരു വെടിപ്പുള്ള ഹൃദയം എന്നിൽ സൃഷ്ടിക്കണമേ. സ്ഥിരതയുള്ള നിന്റെ ആത്മാവിനെ എന്റെ ഉള്ളിൽ പുതുതാക്കണമേ.

നിന്റെ തിരുമുമ്പിൽനിന്ന് എന്നെ തള്ളിക്കളയരുതേ. നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽ നിന്ന് എടുക്കുകയുമരുതേ.

എന്നാലോ, നിന്റെ ആനന്ദവും രക്ഷയും എനിക്ക് തിരിച്ചുതരണമേ. മഹത്ത്വമുള്ള നിന്റെ ആത്മാവ് എന്നെ താങ്ങുമാറാകണമേ.



അപ്പോൾ ഞാൻ അതിക്രമക്കാരെ നിന്റെ വഴി പഠിപ്പിക്കും. പാപികൾ നിങ്കലേക്കു തിരിയുകയും ചെയ്യും.

എന്റെ ദൈവമേ, എന്റെ രക്ഷയുടെ ദൈവമേ, രക്തത്തിൽനിന്ന് എന്നെ രക്ഷിക്കണമേ. എന്റെ നാവ് നിന്റെ നീതിയെ സ്തുതിക്കും.

കർത്താവേ, എന്റെ അധരങ്ങൾ എനിക്ക് തുറക്കണമേ. എന്റെ വായ് നിന്റെ സ്തുതികൾ പാടും.

എന്തെന്നാൽ, ബലികളിൽ നീ ഇഷ്ടപ്പെട്ടില്ല. ഹോമബലികളിൽ നീ രമ്യപ്പെട്ടുമില്ല.

ദൈവത്തിന്റെ ബലികൾ താഴ്മയുള്ള ആത്മാവാകുന്നു. ദൈവം നുറുങ്ങിയ ഹൃദയം നിരസിക്കുന്നില്ല.

നിന്റെ ഇഷ്ടത്താൽ സെഹിയോനോട് നന്മ ചെയ്യണമേ. ഊർശ്ലേമിന്റെ മതിലുകൾ പണിയണമേ.

അപ്പോൾ ബലികളിലും ഹോമബലികളിലും നീ ഇഷ്ടപ്പെടും. അപ്പോൾ നിന്റെ ബലിപീഠത്തിൻമേൽ കാളകൾ ബലിയായി കരേറും.

ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

## എനിയോനോ

കർത്താവേ, നിന്റെ തിരുവിഷ്ടത്തെ പ്രസാദിപ്പിക്കുവാനും നിന്റെ ദൈവത്വത്തെ രമ്യപ്പെടുത്തുവാനുമായി വി. നോമ്പാചരിക്കുവൻ ഞങ്ങളെ യോഗ്യരാക്കണമേ.

ഞങ്ങളുടെ രക്ഷകാ, നോമ്പാലും പ്രാർത്ഥനയാലും പുണ്യപ്രവൃത്തികളാലും ശത്രുവായ ദുഷ്ടനെ ജയിക്കുവാൻ ഞങ്ങൾക്കു കൃപ നൽകണമേ.

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി മനുഷ്യനായിത്തീരുകയും നോമ്പാചരിക്കുകയും പരീക്ഷിക്കപ്പെടുകയും ചെയ്ത മിശിഹായേ, നിന്റെ നോമ്പാൽ പാപവികാരങ്ങളെ ജയിപ്പാൻ ഞങ്ങളെ അഭ്യസിപ്പിക്കണമേ.

മേലുള്ളവരുടെ നാഥനും താഴെയുള്ളവരുടെ നല്ല ശരണവുമേ ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ. നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

വർണ്ണിക്കുവാൻ പാടില്ലാത്ത ഏക ശക്തിയായ ത്രിത്വത്തിന് സ്തുതിയും സകല നാവുകളാലും സ്തോത്രവുമുണ്ടായിരിക്കട്ടെ.

## സങ്കീർത്തനം 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കും.

ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയെപ്പോലെ, എന്റെ ആത്മാവ് നിന്നെക്കുറിച്ചു ദാഹിച്ചിരിക്കുന്നു. എന്റെ ജഡവും നിനക്കായി കാത്തിരിക്കുന്നു.

നിന്റെ ബലത്തെയും നിന്റെ ബഹുമാനത്തെയും കാണ്മാൻ ഇപ്രകാരം സത്യമായി ഞാൻ നിന്നെ നോക്കി.

എന്തെന്നാൽ, നിന്റെ കരുണ ജീവനേക്കാൾ നല്ലതാകുന്നു. എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

ഞാൻ ജീവനോടിരിക്കുമ്പോൾ ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും നിന്റെ നാമത്തിൽ ഞാൻ എന്റെ കൈകൾ ഉയർത്തുകയും ചെയ്യും.

എന്റെ ആത്മാവ് കൊഴുപ്പും മേദസ്സും കൊണ്ടെന്ന



പോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾകൊണ്ട് നിന്നെ സ്തുതിക്കുകയും ചെയ്യും.

എന്റെ കിടക്കയിൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു.

എന്തെന്നാൽ, നീ എനിക്ക് സഹായക്കാരനായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും.

എന്റെ ആത്മാവ് നിന്നെ പിന്തുടർന്നു. നിന്റെ വലത്തുകൈ എന്നെ താങ്ങുകയും ചെയ്തു.

അവർ എന്റെ ആത്മാവിനെ നശിപ്പിക്കുവാൻ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്ക് പ്രവേശിക്കും.

അവർ വാളിന് ഏല്പിക്കപ്പെടുകയും കുറുനരികൾക്ക് ഭക്ഷണമായിത്തീരുകയും ചെയ്യും.

രാജാവ് ദൈവത്തിൽ സന്തോഷിക്കും. അവനെക്കൊണ്ട് ആണയിടുന്ന ഏവനും പുകഴ്ചയുണ്ടാകും. എന്തെന്നാൽ, അസത്യം പറയുന്നവരുടെ വായ് അടയ്ക്കപ്പെടും. ദൈവമേ, സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

## എനിയോനോ

("തൻ സ്നേഹത്താൽ ന്യായാധിപർ മദ്ധ്യേ")

മ്ശിഹാ ദേവേശാ, കൃപയൊടു നോമ്പാൽ
സാത്താനെ ലജ്ജിപ്പിച്ചു
ദുഷ്ടൻ ശക്തിയെ നീ വെന്നു
നിൻമുൻ-ആഗതനിൽ കൃപതോന്നേണം
ഞങ്ങൾ രക്ഷയ്ക്കായ്, നോമ്പേറ്റവനേ
ഇമ്പമെഴുന്ന നുകം തന്ന്
ഞങ്ങളെ വീണ്ടവനാം മ്ശിഹാ
നിൻമുൻ-ആഗതനിൽ കൃപതോന്നേണം

തീക്ഷ്ണതയുൾക്കൊണ്ട്, പ്രാർത്ഥനയോടെ
സാത്താനോടു പോരാടിടുവാൻ
നോമ്പിനെ നല്കിയവൻ മ്ശിഹാ
നിൻമുൻ-ആഗതനിൽ കൃപതോന്നേണം
പാവന നോമ്പാലേ രിപുസാത്താനെ
വീഴ്ത്തിയ ഞങ്ങടെ രക്ഷകനേ
വഞ്ചകനെ വിജയിച്ചീടാൻ
ഇവരെ - നീ ശക്തരതാക്കീടണമേ
മർത്ത്യസ്നേഹിതനെ, ബോധം പൂണ്ട്
നോമ്പാൽ പാപപ്പരിഹാരം
നേടാൻ യോഗ്യരതാക്കിവരെ
നിൻമുൻ-ആഗതനിൽ കൃപതോന്നേണം
സോദരസ്നേഹം ശ്രേഷ്ഠമതാം നോമ്പ്
എന്നു പ്രവാചകനാവാലേ
പരിശുദ്ധാത്മാവുര ചെയ്തു
നിൻമുൻ-ആഗതനിൽ കൃപതോന്നേണം. ബാറെക്മോർ

ശുബഹോ... മെന്ഓലം....

ദേവാ നിൻ കൃപയാലേ, നോമ്പുധനത്തെ
ഞങ്ങൾക്കേകി, ശുദ്ധിയോടെ
അതുപാലിപ്പാൻ കൃപയരുൾക
നിൻ മുൻ-ആഗതനിൽ കൃപതോന്നേണം

അല്ലെങ്കിൽ

കൃപയുണ്ടായി നോമ്പ് അനുഷ്ഠിക്കുകയും സാത്താനെ ലജ്ജിപ്പിക്കുകയും ദുഷ്ടനെയും അവന്റെ ശക്തിയെയും തകർക്കുകയും ചെയ്ത മിശിഹായേ, നിന്റെ അടുക്കലേയ്ക്കു ഞാൻ അടുത്തു വരുന്നു. എന്നോടു കരുണയുണ്ടാകണമേ.



ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി ആവശ്യക്കാരനെപ്പോലെ നോമ്പാചരിക്കുകയും ഇമ്പമുള്ള അതിന്റെ നുകം ഞങ്ങൾക്ക് നല്കുകയും ചെയ്ത മിശിഹായേ, നിന്റെ അടുക്കലേയ്ക്കു ഞാൻ അടുത്തു വരുന്നു. എന്നോടു കരുണയുണ്ടാകണമേ.

തീക്ഷ്ണതയുള്ള പ്രാർത്ഥനകളാൽ സാത്താനോടു പോരാടുവാനായി സ്വഭടന്മാർക്ക് നോമ്പുപദേശിച്ചുകൊടുത്ത മിശിഹായേ, നിന്റെ അടുക്കലേയ്ക്കു ഞാൻ അടുത്തു വരുന്നു. എന്നോടു കരുണയുണ്ടാകണമേ.

തന്റെ വിശുദ്ധ നോമ്പാൽ ശത്രുവായ ദുഷ്ടനെ കീഴടക്കിയ ഞങ്ങളുടെ രക്ഷകാ, അവന്റെ സകല വഞ്ചനകളെയും ജയിപ്പാൻ ഞങ്ങളെ ശക്തിപ്പെടുത്തണമേ.

മനുഷ്യസ്നേഹമുള്ള കർത്താവേ, വിവേകപൂർവ്വം നോമ്പനുഷ്ഠിച്ച് പാപപരിഹാരത്തിന് ഞങ്ങളെ യോഗ്യരാക്കണമെ. നിന്റെ അടുക്കലേയ്ക്കു ഞാൻ അടുത്തു വരുന്നു. എന്നോടു കരുണയുണ്ടാകണമേ.

സഹോദരൻ തന്റെ കൂട്ടുകാരനെ സ്നേഹിക്കണമെന്നതാകുന്നു ഞാൻ തിരഞ്ഞെടുത്തിട്ടുള്ള നോമ്പ് എന്ന് ദീർഘദർശിയുടെ അധരത്താൽ പരിശുദ്ധാത്മാവ് മുഖാന്തരം കർത്താവേ, നീ അരുളിച്ചെയ്തിരിക്കുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ദൈവമേ, നിന്റെ കൃപയ്ക്കു തക്കവണ്ണം നോമ്പാകുന്ന ധനം ഞങ്ങൾക്ക് നീ ദാനം ചെയ്തിരിക്കുന്നു. വിശുദ്ധിയോടെ നോമ്പാചരിപ്പാൻ ഞങ്ങളെ നീ യോഗ്യരാക്കണമേ. നിന്റെ പക്കലേയ്ക്കു ഞാൻ അടുത്തു വരുന്നു. എന്നോടു കരുണയുണ്ടാകണമേ. കുറിയേലായിസോൻ

## സങ്കീർത്തനം 19

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു. ആകാശത്തട്ട് അവന്റെ കൈവേലയെ കാണിക്കുന്നു.

പകൽ പകലിനു വാക്ക് ഉച്ചരിക്കുന്നു. രാത്രി രാത്രിക്ക് അറിവിനെ അറിയിക്കുകയും ചെയ്യുന്നു.

അവയുടെ ശബ്ദം കേൾക്കപ്പെടാത്ത ഭാഷയുമില്ല വാക്കുകളുമില്ല.

ഭൂമിയിൽ എല്ലായിടവും അവയുടെ അറിയിപ്പും ഭൂലോകത്തിന്റെ അതിർത്തികളോളം അവയുടെ വചനങ്ങളും പുറപ്പെട്ടിരിക്കുന്നു.

അവൻ അവയിൽ സൂര്യന് ഒരു കൂടാരം അടിച്ചു. അതു മണവറയിൽനിന്നു പുറപ്പെടുന്ന മണവാളൻ എന്നപോലെ ആകുന്നു. പരാക്രമമുള്ളവൻ എന്നപോലെ തന്റെ വഴി ഓടുവാൻ സന്തോഷിക്കും.

ആകാശത്തിന്റെ അറ്റങ്ങളിൽനിന്ന് അതിന്റെ പുറപ്പാടും ആകാശത്തിന്റെ അതിർത്തികളിന്മേൽ അതിന്റെ താങ്ങലും ആകുന്നു. അതിന്റെ ചൂടിൽനിന്നും മറവായിരിക്കുന്നത് ഒന്നും ഇല്ല.

കർത്താവിന്റെ വേദപ്രമാണം കറ ഇല്ലാത്തതും ആത്മാവിനെ തിരിക്കുന്നതുമാകുന്നു. കർത്താവിന്റെ സാക്ഷി വിശ്വാസയോഗ്യവും ശിശുക്കളെ ജ്ഞാനം ഉള്ളവരാക്കുന്നതും ആകുന്നു.

കർത്താവിന്റെ പ്രമാണങ്ങൾ ചൊവ്വുള്ളവയും ഹൃദയത്തെ സന്തോഷിപ്പിക്കുന്നവയും ആകുന്നു. കർത്താവിന്റെ കല്പന തിരഞ്ഞെടുക്കപ്പെട്ടതും കണ്ണുകളെ പ്രകാശിപ്പിക്കുന്നതും ആകുന്നു.

കർത്താവിനെക്കുറിച്ചുള്ള ഭയം വെടിപ്പുള്ളതും



എന്നേക്കും നിലനിൽക്കുന്നതുമാകുന്നു. കർത്താവിന്റെ ന്യായവിധികൾ സത്യമായിട്ടുള്ളവയും സകലത്തിലും നീതിയായിട്ടുള്ളവയും ആകുന്നു.

അവ സ്വർണ്ണത്തെയും നല്ല രത്നങ്ങളെയുംകാൾ ആഗ്രഹിക്കത്തക്കവയും തേനിനെയും തേൻകട്ടയെയും കാൾ മാധുര്യമുള്ളവയും ആകുന്നു.

അത്രയുമല്ല, നിന്റെ ദാസനും അവയിൽ സൂക്ഷ്മമുള്ളവനായിരിക്കും. അവൻ അവയെ ആചരിച്ചാൽ വളരെ പ്രതിഫലം കിട്ടും.

പിഴകളെ തിരിച്ചറിയുന്നവൻ ആര്? രഹസ്യ കാര്യങ്ങളിൽ നീ എന്നെ കുറ്റമില്ലാത്തവനാക്കിത്തീർക്കണമേ.

ദുഷ്ടന്മാർ എന്നിൽ അധികാരപ്പെടാതിരിക്കുവാനും പാപങ്ങളിൽ നിന്ന് ഞാൻ വെടിപ്പാക്കപ്പെടുവാനും ആയി അന്യായത്തിൽനിന്ന് നിന്റെ ദാസനെ തടയണമേ.

എന്റെ സഹായക്കാരനും എന്റെ രക്ഷിതാവുമായ കർത്താവേ, എന്റെ വായുടെ വചനങ്ങൾ നിന്റെ ഇഷ്ടപ്രകാരവും എന്റെ ഹൃദയത്തിന്റെ ധ്യാനം നിന്റെ മുമ്പാകെയും ഇരിക്കണമേ.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

## എനിയോനൊ

(“ല്ഹാവ്ദതയിനൊ”-യൂദന്മാർ കുരിശിൽ തൂക്കി)

സോദരരെ വരുവീൻ നീതിഷ്ഠന്മാർ അഭയം പ്രാപിച്ച്
ഉന്നതനീശനു പ്രീതിയണച്ചാ നോമ്പിൽ ശരണിതരാകാം. ഹാ..ഹാ..

മൂശാ തൻ നോമ്പാൽ ഇസ്രേല്യർക്കായ് നേടി ജീവൻ കല്പനകൾ
സ്വർഗ്ഗം പൂകാനർഹത നാം നേടാൻ നോമ്പാചരിച്ചീടാം ഹാ..ഹാ.

മൂശാ നോമ്പാൽ ശോഭിതനായ് ഏലിയാ സ്വർഗ്ഗം പൂകി
നോമ്പാൽ ബാലർ ബാബേലിൽ തീച്ചൂളയെ ഇല്ലാതാക്കി.ഹാ.. ഹാ..
സഭയും നോമ്പാചരണത്താൽ പുണ്യം പ്രാപിച്ചീടുന്നു
ത്യാഗം പൂണ്ടു ദുരാഗ്രഹമാം തിന്മയെ അകലത്താക്കുന്നു.
ഹാ..ഹാ... ബാറെക്മോർ

ശുബഹോ...മെന്ഓലം

മൂശാനിബി ഏലിയായും നാല്പതുനാളുപവസിച്ചല്ലോ
നാഥൻ താനുപവാസത്താൽ രിപുവാം സാത്താനെ വെന്നു ഹാ..ഹാ...

അല്ലെങ്കിൽ

എന്റെ സഹോദരങ്ങളേ വരുവിൻ, നീതിമാന്മാർ അത്യുന്നതനായ ദൈവത്തെ അഭയം പ്രാപിക്കുകയും പ്രസാദിപ്പിക്കുകയും ചെയ്തതുപോലെ വെടിപ്പും വിശുദ്ധിയുമുള്ള നോമ്പിൽ നമുക്കഭയപ്പെടാം.

മൂശയുടെ നോമ്പാൽ ഇസ്രായേൽക്കാർക്ക് കൽപ്പനകൾ ലഭിച്ചു. നാമും സ്വർഗ്ഗരാജ്യം പ്രാപിക്കുവാൻ അർഹരാകുന്നതിന് വിശുദ്ധിയോടെ നോമ്പാചരിക്കണം.

ബാറെക്മോർ. പിതാവിനും.... ആദിമുതൽ....

പൂർവ്വികരായ സകല നീതിമാന്മാരും വെടിപ്പുള്ള നോമ്പാൽ സംപ്രീതരാകുകയും കിരീടങ്ങൾ പ്രാപിച്ച് സൃഷ്ടിയിൽ ശ്രേഷ്ഠതയും മഹിമയുമുള്ളവരായി തീരുകയും ചെയ്തു. ഇതാ അവർ മണവറയിൽ പ്രശോഭിതരായിരിക്കുന്നു. സകല സൃഷ്ടികളേ അവനെ മഹത്വപ്പെടുത്തുവിൻ, വിശിഷ്യാ അവന്റെ പരിശുദ്ധ തിരുനാമത്തെ എന്നേക്കും പുകഴ്ത്തി ശ്രേഷ്ഠതപ്പെടുത്തുവിൻ.
കുറിയേലായിസോൻ



## ഏശ 42:10-13; 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും അവന്റെ സ്തുതിയെ ഭൂമിയുടെ അതിർത്തികളിൽനിന്നും പാടുവിൻ. സമുദ്രത്തിലേക്ക് ഇറങ്ങിപ്പോകുന്നവരും അതിലുള്ള സകലവും, ദ്വീപുകളും അവയിൽ കുടിയിരിക്കുന്നവരുമേ, കർത്താവിനു പാടുവിൻ.

വനവും അതിലെ ഗ്രാമങ്ങളും സന്തോഷിക്കട്ടെ. കാദോർ മേച്ചിൽ സ്ഥലങ്ങളായിരിക്കട്ടെ. പാറകളിൽ കുടിയിരിക്കുന്നവർ സ്തുതിക്കട്ടെ, അവർ പർവ്വതങ്ങളുടെ മുകളിൽ നിന്ന് ആർത്തുകൊള്ളട്ടെ. കർത്താവിന് മഹത്ത്വം കൊടുക്കുകയും അവന്റെ സ്തുതികളെ ദ്വീപുകളിൽ അറിയിക്കുകയും ചെയ്യട്ടെ.

കർത്താവ് പരാക്രമശാലി എന്നപോലെ പുറപ്പെടും. അവൻ യോദ്ധാവ് എന്നപോലെ വാശിയെ ജ്വലിപ്പിക്കും. അവൻ ആർത്തു പ്രബലപ്പെട്ട് തന്റെ ശത്രുക്കളെ സംഹരിക്കും.

ആകാശങ്ങളേ, മേലിൽനിന്ന് ആനന്ദിപ്പിൻ. മേഘങ്ങൾ നീതിയെ തളിക്കട്ടെ. ഭൂമി തുറക്കപ്പെടട്ടെ. രക്ഷ വർദ്ധിക്കട്ടെ, നീതി ഒന്നിച്ചു മുളയ്ക്കുമാറാകട്ടെ. ഇവയെ സൃഷ്ടിച്ച കർത്താവ് ഞാനാകുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

## എനിയോനോ

("മാലാഖേദ്നുഹറോദർവോസോ")

1. സകലേശൻ മ്ശിഹാ നമ്മൾക്കായ്
ഉപവാസം ചെയ്തുപദേശം നല്കി
വൈരുധ്യങ്ങൾ കൂടാതെ

യാനം ചെയ്തനശ്വരജീവൻ
പ്രാപിപ്പാൻ സൃഷ്ടികളെ
മഹിമാഗീതികൾ പാടിത്തൻ
തിരുനാമത്തെ പുകഴ്ത്തീടേണം.

2. സോദരരേ രക്ഷകനരുളിയപോൽ
ശിഷ്യന്മാർക്കുപദേശം നല്കിയപോലെ
തിന്മ വെടിഞ്ഞുപവസിച്ചീടാം
യൂദജനത്തെപ്പോലരുതേ
കോപിപ്പിച്ചവരുടയവനെ
മഹിമാഗീതികൾ പാടിത്തൻ
തിരുനാമത്തെ പുകഴ്ത്തീടേണം

3. പ്രാർത്ഥന നല്ലത് നോമ്പോ ശ്രേഷ്ഠം
സ്നേഹമതതി ശ്രേഷ്ഠം
എന്നല്ലോ ശ്ലീഹാ ചൊന്നാൻ
സോദരരോട് രമ്യപ്പെട്ട്
ഉത്തമനാഥനെ വാഴ്ത്തീടാം
മഹിമാഗീതികൾ പാടിത്തൻ
തിരുനാമത്തെ പുകഴ്ത്തീടേണം. ബാറെക്മോർ

ശുബഹോ... മെനഓലം...

4. പൂർവന്മാരാം നീതിഷ്ഠന്മാർ
നിർമ്മലനോമ്പാൽ മുടികൾ ചൂടി
ശ്രേഷ്ഠത മഹിമയുമർഹിച്ചാർ
മണവറയിൽ ശോഭിതരായി
വാഴ്ത്തിടുവീൻ സൃഷ്ടികളെ
മഹിമാഗീതികൾ പാടിത്തൻ
തിരുനാമത്തെ പുകഴ്ത്തീടേണം



അല്ലെങ്കിൽ

സകലത്തിന്റെയും ദൈവമായ മിശിഹാ നമുക്കു വേണ്ടി ഉപവസിക്കുകയും തടസ്സങ്ങൾ കൂടാതെ പ്രയാണം ചെയ്ത് നിത്യജീവൻ പ്രാപിക്കുവാൻ നമുക്ക് മാർഗ്ഗം ഉപദേശിച്ചു തരികയും ചെയ്തു. സകല സൃഷ്ടികളേ, അവനെ മഹത്ത്വപ്പെടുത്തുവിൻ. വിശിഷ്യാ അവന്റെ പരിശുദ്ധ തിരുനാമത്തെ എന്നേക്കും പുകഴ്ത്തി ശ്രേഷ്ഠതപ്പെടുത്തുവിൻ.

സഹോദരങ്ങളേ, നമ്മുടെ രക്ഷകൻ തന്റെ ശിഷ്യന്മാരെ പഠിപ്പിക്കുകയും അവർക്ക് വഴി കാണിച്ചുകൊടുക്കുകയും ചെയ്തപ്രകാരം തിന്മകളിൽനിന്ന് ഒഴിഞ്ഞ് നമുക്ക് നോമ്പാചരിക്കാം. തങ്ങളുടെ ഉടയവനെ കോപിപ്പിച്ച യൂദജനത്തെപ്പോലെ നാം നോമ്പാചരിക്കരുത്. സകല സൃഷ്ടികളേ, അവനെ മഹത്ത്വപ്പെടുത്തുവിൻ. വിശിഷ്യാ അവന്റെ പരിശുദ്ധ തിരുനാമത്തെ എന്നേക്കും പുകഴ്ത്തി മഹത്വപ്പെടുത്തുവിൻ.

നോമ്പ് ശ്രേഷ്ഠവും പ്രാർത്ഥന നല്ലതുമാകുന്നു. ശ്ലീഹാ എഴുതിയിരിക്കുന്നതുപോലെ സ്നേഹം അവയേക്കാൾ വിശേഷപ്പെട്ടതാകുന്നു. ആകയാൽ എന്റെ വത്സലരേ, നാം നമ്മുടെ കൂട്ടുകാരോട് രമ്യപ്പെടുവാൻ സന്നദ്ധരാവുകയും ഉത്തമനായ നാഥനെ നമുക്ക് മഹത്ത്വപ്പെടുത്തുകയും ചെയ്യാം. എന്തെന്നാൽ അവന്റെ പരിശുദ്ധ തിരുനാമം എന്നേക്കും വിശേഷവിധമായി പുകഴ്ത്തി ശ്രേഷ്ഠമാക്കുവാൻ നമുക്കവൻ കൃപ നൽകിയിരിക്കുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

പൂർവ്വികരായ സകല നീതിമാന്മാരും വെടിപ്പുള്ള നോമ്പാൽ സംതൃപ്തരാകുകയും കിരീടങ്ങൾ പ്രാപിച്ച്

സൃഷ്ടിയിൽ ഔന്നത്യവും മഹിമയുള്ളവരായിത്തീരുകയും ചെയ്തു. ഇതാ അവർ മണവറയിൽ പ്രശോഭിതരായിരിക്കുന്നു. സകലസൃഷ്ടികളേ, അവനെ മഹത്ത്വപ്പെടുത്തുവിൻ. വിശിഷ്യാ അവന്റെ പരിശുദ്ധ തിരുനാമത്തെ എന്നേക്കും പുകഴ്ത്തി ശ്രേഷ്ഠതപ്പെടുത്തുവിൻ. ആമ്മീൻ.

## സങ്കീർത്തനം 113 :1–9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി. കർത്താവിന്റെ ഭൃത്യന്മാരേ, സ്തുതിപാടുവിൻ. നിങ്ങൾ കർത്താവിന്റെ നാമത്തെ സ്തുതിപ്പിൻ.

കർത്താവിന്റെ നാമം ആദിമുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

സൂര്യന്റെ ഉദയംമുതൽ അതിന്റെ അസ്തമനം വരെ യും കർത്താവിന്റെ നാമം വലിയതാകുന്നു.

കർത്താവ് സകല ജാതികൾക്കും മേലായി ഉന്നതനും അവന്റെ മഹത്ത്വം ആകാശങ്ങൾക്ക് മീതെയുമാകുന്നു.

ഉയരത്തിൽ വസിക്കുകയും ആഴത്തിൽ നോ ക്കുകയും ചെയ്യുന്ന നമ്മുടെ ദൈവമായ കർത്താ വിനോട് സദൃശ്യൻ ആകാശത്തിലും ഭൂമിയിലും ആരുള്ളു?

അവൻ എളിയവനെ ജനത്തിന്റെ പ്രഭുക്കന്മാരോടു കൂടെ ഇരുത്തേണ്ടതിനു കുപ്പയിൽനിന്നും ഉയർത്തുന്നു.

അവൻ വന്ധ്യയായവളെ മക്കളുടെ സന്തോഷമുള്ള മാതാവായി ഭവനത്തിൽ വസിക്കുമാറാക്കുകയും ചെയ്യുന്നു.

ദൈവമേ, സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ

ശുബ്ഹോ... മെൻഓലം...



## എക്ബോ

("കോലോദ്ശുബഹോ")

മാലാഖകൾ പാടും സ്തുതിയിൻ ഗീതം കേൾപ്പാൻ
എന്നെ ഉണർത്തണമേ.
സ്തുതിപാടി സ്തോത്രം ചെയ്‌വേൻ നിന്നെ നാഥാ
ദേവാ നീ കൃപ ചെയ്യേണം

അല്ലെങ്കിൽ

കർത്താവേ, മാലാഖമാരുടെ മഹനീയ ശബ്ദത്തോടു കൂടെ പ്രഭാതത്തിൽ നിനക്ക് സ്തുതി പാടുവാനായി എന്നെ ഉണർത്തണമെ. നിന്നെ സ്തോത്രം ചെയ്തു സ്തുതിപ്പാനായി എന്റെ അധരങ്ങൾ ഞാൻ തുറന്നിരിക്കുന്നു. എന്റെ കർത്താവും ദൈവവുമായവനേ എന്നോടു കരുണയുണ്ടാകണമെ. സ്തൗമെൻകാലൊസ്...

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

ദിവ്യമായ തന്റെ വ്യാപാരങ്ങൾമൂലം ഞങ്ങൾക്ക് ആദ്ധ്യാത്മിക ജീവിതക്രമം നൽകുകയും തന്റെ വി. നോമ്പാൽ രക്ഷയുടെ ഊടുവഴി ഞങ്ങളെ അഭ്യസിപ്പിക്കുകയും ശത്രുവിനോടു പോരാടുവാനും വിജയിക്കുവാനും ശക്തിയുള്ള ആയുധം ഞങ്ങളെ ഭരമേല്പിക്കയും ചെയ്ത ദൈവമായ കർത്താവേ, നിന്റെ ചൈതന്യപൂർണ്ണമായ ഉപദേശത്താൽ ഈ വി. നോമ്പ് അനുഷ്ഠിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. നിനക്കു ഈ സമയത്തും...

## സെദറാ

ദൈവമായ മിശിഹായേ, വലുതും അവർണ്ണനീയവുമായ മനുഷ്യസ്നേഹത്താൽ നീ ഭൂമിയിൽ ഇറങ്ങിവരികയും മനുഷ്യരോടു സഹവസിക്കുകയും നിയമങ്ങളും

കല്പനകളും ഞങ്ങളെ പഠിപ്പിക്കുകയും ജീവവഴി ഞങ്ങളെ ഉപദേശിക്കുകയും ചെയ്തു. പ്രവാചകന്മാർ രൂപീകരിക്കുകയും അനുതാപികൾ അതിനാൽ ശ്രേഷ്ഠരാകയും ചെയ്തിട്ടുള്ള വി.നോമ്പ് ഞങ്ങൾക്ക് നീ കാണിച്ചു തന്നു. എന്തുകൊണ്ടെന്നാൽ നോമ്പ് ശരീരത്തെ കീഴ്പ്പെടുത്തുകയും ആത്മാവിനെ വെണ്മയുള്ളതാക്കുകയും ചെയ്യുന്നു. നോമ്പ് ദുർവികാരങ്ങളെ നശിപ്പിക്കുകയും ദൈവസന്നിധിയിലേയ്ക്കു നമ്മെ അടുപ്പിക്കയും മാലാഖമാരോടു സഖ്യമുണ്ടാക്കയും ചെയ്യുന്നു. ഇതു നിമിത്തം നോമ്പിനെ സന്തോഷത്തോടെ ഞങ്ങൾ സ്വീകരിക്കുന്നു. പൂർണ്ണസ്വരത്തിൽ ഞങ്ങൾ പറയുന്നു. ഞങ്ങളുടെ പിതാവായ ആദാമിന്റെ ഭോജനപ്രിയത്താലുണ്ടായ വീഴ്ചയിൽനിന്നു ഞങ്ങളെ വീണ്ടുകൊണ്ട വി. നോമ്പ് വാഴ്ത്തപ്പെട്ടതാകുന്നു. ഞങ്ങൾക്കു നഷ്ടപ്പെട്ട ആദ്യ സ്ഥലത്തേയ്ക്കു ഞങ്ങളെ പ്രവേശിപ്പിക്കുന്ന വി. നോമ്പ് അനുഗൃഹീതമാകുന്നു. ഈ ലോകത്തിനു പകരം സ്വർഗ്ഗരാജ്യം ഞങ്ങൾക്കു സമ്പാദിച്ചു തരുന്ന വി. നോമ്പ് അഭിവന്ദ്യമാകുന്നു. ശാരീരികമായ വയ്ക്ക് പകരം ആധ്യാത്മികമായ വയെ ഞങ്ങളിൽ പരിപുഷ്ടമാക്കുന്ന വിശുദ്ധവും കർത്താവിനടുത്തതുമായ വി. നോമ്പ് സമ്പൂജ്യമാകുന്നു. ആകയാൽ ദൈവമായ മിശിഹായേ, എളിമയോടും വിശുദ്ധിയോടുംകൂടി നോമ്പാചരിപ്പാൻ ഞങ്ങൾക്കു കൃപ നൽകണമെന്നു നിന്നോടു ഞങ്ങളപേക്ഷിക്കുന്നു. സ്തുതിയും സ്തോത്രവും ഞങ്ങൾ നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും ഇപ്പോഴും എന്നേയ്ക്കും അർപ്പിക്കുമാറാകണമെ. ആമ്മീൻ



## കോലോ

("ബ്തറഒാക്മോറാൻ"/ ആദിമസിദ്ധർ ശുദ്ധിയെഴും ധൂപമണച്ചു...)

നോമ്പിഷ്ഠന്മാരേ നിങ്ങൾ ശ്രദ്ധിച്ചിടുവിൻ
നോമ്പാചരണത്തിൽ
ആത്മശരീരങ്ങൾ തിന്മകളിൽനിന്ന്
ദൂരിതമായ് മോചിതരാവാൻ
ദൈവത്തിനു നാം പ്രീതിയണയ്ക്കേണം.

മണ്ണയരേ ഉന്നതമതിലേക്കേറ്റീടുന്ന
നോമ്പിൻ ചിറകെത്ര
മോഹനമേ, നിർമ്മലനോമ്പിൽ തല്പരരെല്ലാം
ആത്മീയന്മാരോടുകൂടെ പറുദീസായിൽ
മേയുമതെന്നറിവീൻ. ബാറെക്മോർ

ശുബഹോ... മെന്ഒാലം...

നാഥാ നിൻ കതകിൽ മുട്ടി കൃപയാചിക്കും
പഴകിയ പാപിയിവൻ
നിന്നുടെ വഴിയിൽനിന്നും ഞാൻ തെറ്റിപ്പോയി
തെറ്റുകളേറ്റു പറഞ്ഞിനിമേൽ ജീവിപ്പാനായ്
നിൻകൃപയേകേണമെ. മൊറിയോ റാഹേം...

അല്ലെങ്കിൽ

നോമ്പുകാരേ, സകലത്തെയും ശ്രേഷ്ഠമാക്കുന്ന നോമ്പിനെ നിങ്ങൾ എങ്ങനെ അനുഷ്ഠിക്കുന്നുവെന്നു സൂക്ഷിപ്പിൻ. ശരീരവും ആത്മാവും സകല തിന്മകളിൽനിന്നും ശുദ്ധീകരിക്കപ്പെടുന്നതിനും തന്റെ തിരുവിഷ്ടത്തെ പ്രീതിപ്പെടുത്തുന്നതിനും നമ്മുടെ കടങ്ങൾ മോചിക്കപ്പെടുന്നതിനുമായി നാം നോമ്പനുഷ്ഠിക്കണം.

മണ്ണയരെ അത്യുന്നതത്തിലേയ്ക്കുയർത്തുന്ന നോമ്പിന്റെ ചിറക് വേഗമുള്ളതാകുന്നു. നിഷ്കളങ്കരോ

ടുകൂടെ സമ്മിശ്രപ്പെടുവാനും പറുദീസായിൽ ആനന്ദ ത്തോടെ മേയുവാനും കൃപചെയ്യണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ വാതിലിൽ ഞാൻ മുട്ടുന്നു. നിന്റെ ശ്രീഭണ്ഡാരത്തിൽനിന്ന് കരുണ ഞാൻ അപേക്ഷി ക്കുന്നു. നിന്റെ മാർഗ്ഗത്തിൽനിന്നും ഏറെനാളായി തെറ്റി പ്പോയ ഒരു പാപിയാകുന്നു ഞാൻ. എന്റെ പാപങ്ങൾ ഏറ്റു പറയാനും അവയിൽ നിന്നകന്നു നിന്റെ കൃപയിൽ ജീവി പ്പാനും എനിക്ക് അനുഗ്രഹം തരണമേ. മൊറിയോ റാഹേം...

## എത്രോ

എരിയുന്ന അഗ്നികുണ്ഡത്തെയും തീജ്വാലയെയും ഹനനിയാ ആദിയായവരിൽനിന്ന് കെടുത്തിക്കളയുകയും അവരുടെ മുഖത്തു പനിനീർ തളിക്കയും തന്റെ സ്നേഹ ത്താൽ അവരെ ജ്വലിപ്പിക്കയും ദുഷ്ടനായ രാജാവി നെയും വിഗ്രഹാരാധകരായ സകലരെയും ലജ്ജിപ്പി ക്കയും ചെയ്ത ദൈവമേ, നിന്റെ ദൈവികമായ സ്നേഹ ത്താൽ ഞങ്ങളെ ജ്വലിപ്പിക്കണമേ. ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊള്ളണമേ. ഞങ്ങളുടെ കർത്താവും ദൈവവുമേ, നിന്റെ ആട്ടിൻകൂട്ടം മുഴുവ ന്റെയും കടങ്ങളും പാപങ്ങളും പരിഹരിക്കുകയും ചെയ്യ ണമേ. ആമ്മീൻ.

## കോലോ

("മറിയം ഏൽദാസ്"/ ദൈവത്തിൻ മാതാ മറിയാമിന്നും...)

താതൻ സന്നിധി പൂകിടുവാൻ ജീവൻമാർഗ്ഗം
നോമ്പാൽ നമ്മുടെ നാഥൻ താനുപദേശിച്ചാൻ
ഉന്നതരീറേന്മാർ സമമായ് ആത്മീയമതായ്
ആനന്ദിപ്പാൻ നമ്മൾക്കും ഇടയായീടും ബാറെക്മോർ

ശുബ്ഹോ...



നിനുവയർ നോമ്പാൽ പീഡകളീന്നും മോചിതരായ്
എളിമെപ്പട്ടവർ നാഥൻ തൻകോപം നീക്കി
പശ്ചാത്താപം കണ്ണീരും കൈക്കൊണ്ടേൻപാൽ
നാഥനവർക്കുത്തരമരുളീ രമ്യപ്പെട്ടാർ

മെന്ഓലം....

അലസത കൂടാതീക്കാലം ആത്മീയമതാം
നൽവരദാനം സമ്പാദിച്ചീടേണം നാം
ജാഗ്രതയോടു ശത്രു നമ്മുടെ നാശത്തിന്നായ്
പതിയിരിക്കുന്നാത്മാക്കളെയും വല വീശിടാൻ. മൊറിയോ...

അല്ലെങ്കിൽ

നമ്മുടെ രക്ഷകൻ നോമ്പു നോല്ക്കുകയും തന്നെ അയച്ചവന്റെ അടുക്കലേക്ക് വിഘ്നം കൂടാതെ പ്രയാണം ചെയ്യുവാൻ ജീവമാർഗ്ഗം നമുക്കുപദേശിച്ചു തരികയും ചെയ്തു. താൻ മുഖാന്തരം ഉയരങ്ങളിലുള്ള ഈറേ ന്മാർക്കു തുല്യരായി, ആത്മീയമായി ഞങ്ങൾ ആനന്ദിക്കു മാറാകട്ടെ. ബാറെക്മോർ. പിതാവിനും...

നിനുവക്കാർ നോമ്പ് നോറ്റ് പീഡനങ്ങളിൽനിന്ന് വിടു വിക്കപ്പെട്ടു. അവർ എളിമപ്പെടുകയും കർത്താവിന്റെ കഠിനകോപത്തെ നീക്കുകയും ചെയ്തു. പശ്ചാത്താപവും അളവില്ലാത്ത കഷ്ടതകളുടെ കണ്ണുനീരും നിമിത്തം കർത്താവ് അവരോട് രമ്യപ്പെട്ട് ഉത്തരമരുളി. ആദിമുതൽ...

മന്ദതയും അലസതയും കൂടാതെ ഈ കാലത്തു തന്നെ ആത്മീയാനുഗ്രഹങ്ങൾ നാം സമ്പാദിക്കണം. എന്തെന്നാൽ ശത്രു ജാഗ്രതയോടുകൂടെ നമ്മുടെ നാശ ത്തിനായി ഉണർന്നിരിക്കുകയും അവന്റെ പരീക്ഷകളാൽ നമ്മുടെ ആത്മാക്കളെ വീശിപ്പിടിക്കുവാൻ പതിയിരിക്കു കയും ചെയ്യുന്നു. മൊറിയോറാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥന നോമ്പും കൈക്കൊണ്ടിവർമേൽ കൃപ ചെയ്യണമേ

സൽക്കർമ്മങ്ങൾക്കായുള്ള ദിനം വന്നെത്തിയിതാ കാൺ
പാപീ തന്നുടെ വേഗത കൂട്ടുക അനുതാപത്തിന്നണയാൻ

ദ്രാക്ഷാവാടിയുടധിപൻ നിർത്തിയ വേലക്കാരൊടുചേർ-
ന്നേൽക്കുകകൂലി വിരുന്നിൻഭവനേ ക്ഷണിക്കപ്പെട്ടവനാക.

നോമ്പേറ്റം നല്ലത്, സ്നേഹം കൂടാതെയും തൻവായ്
നിയന്ത്രിക്കാതെയുമതു നോക്കിൽ ഫലമില്ലെന്നറിയേണം

സ്നേഹാർഹം പ്രാർത്ഥന, സ്നേഹം കൂടാതെങ്കിൽ
ബലഹീനം തന്റെ ചിറകുകളല്ലോ ഈശനെ ദർശിപ്പാനായ്

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപ ചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും, പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോടു കരുണ ചെയ്യണമേ.

കണ്ടാലും പുണ്യ കർമ്മങ്ങൾക്കുള്ള ദിവസം അടുത്തിരിക്കുന്നു. അനുതാപത്തിനായി നിന്റെ ഓട്ടം വേഗമാക്കുക.

മുന്തിരിത്തോപ്പിന്റെ ഉടമസ്ഥൻ കൂലിക്കു നിറുത്തിയ വേലക്കാരെപ്പോലെ നിന്റെ കൂലി വാങ്ങുകയും വിരുന്നു ഭവനത്തിൽ നീ ക്ഷണിക്കപ്പെട്ടവനായിരിക്കുകയും ചെയ്യുക.



നോമ്പു നല്ലതാകുന്നു. സ്നേഹം കൂടാതെയും വായ് നിയന്ത്രിക്കാതെയും ഒരുവൻ നോമ്പാചരിക്കുന്നുവെങ്കിൽ അവന്റെ വ്രതംകൊണ്ട് ഒരു പ്രയോജനവുമില്ല.

പ്രാർത്ഥന സ്നേഹിക്കപ്പെട്ടതാകുന്നു. സ്നേഹം അതിനെ കരേറ്റുന്നില്ലെങ്കിൽ അതിന്റെ ചിറകു ബലഹീനമായിരിക്കും. അത് അത്യുന്നതനെ കണ്ടെത്തുകയുമില്ല.

മൂശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹാ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## പെസ്ഗോമൊ

സകലത്തിന്റെയും ഉടയവനായ ദൈവമേ, പാപമാലിന്യങ്ങൾ കൂടാതെ ജീവിപ്പാൻ ഇന്നു ഞങ്ങളെ യോഗ്യരാക്കണമേ. നീതിയിൽ ഞങ്ങളെ പാലിക്കണമേ.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ കർത്താവേ നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം എന്നേക്കും ഉന്നതവും മഹത്വമുള്ളതുമാകുന്നു.

കർത്താവേ, ഞങ്ങൾ നിന്നിൽ ശരണം വച്ചിരിക്കുന്നു. നിന്റെ കൃപയും കരുണയും ഞങ്ങളിലുണ്ടാകണമേ.

കർത്താവേ നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ കല്പനകളാകുന്ന മാർഗ്ഗം ഞങ്ങൾക്ക് കാണിച്ചുതരുകയും ഞങ്ങളെ പഠിപ്പിക്കുകയും ചെയ്യണമേ.

കർത്താവേ നീ വാഴ്ത്തപ്പെട്ടവൻ തന്നെ. നിന്റെ ന്യായപ്രമാണമാർഗ്ഗം കൃപയുണ്ടായി ഞങ്ങളെ ഗ്രഹിപ്പിക്കണമേ.

മഹാപരിശുദ്ധനായുള്ളോവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ സർവ്വതേജസ്സുംകൊണ്ട് ഞങ്ങളെ പ്രകാശിപ്പിക്കണമേ. കർത്താവേ! നിന്റെ കരുണ ഞങ്ങളിൽ എന്നേക്കുമുണ്ടായിരിക്കണമേ.

കർത്താവേ! നിന്റെ കൈവേലയാകുന്ന ഞങ്ങളെ കൈവിടുകയും ഉപേക്ഷിക്കുകയും അരുതേ.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായുള്ളോവേ, സ്തുതി നിനക്ക് ഉചിതമാകുന്നു. മഹത്വം നിനക്ക് ചേർച്ചയാകുന്നു. പുകഴ്ച നിനക്ക് യോഗ്യമാകുന്നു. എന്നേക്കും അപ്രകാരം തന്നെ. ആമ്മീൻ.

## അപേക്ഷയും കൗമായും

(താഴെ കാണുന്ന അപേക്ഷ മൂന്നു പ്രാവശ്യം ചൊല്ലി കുമ്പിടണം)

കർത്താവേ, നിന്നെ സ്തോത്രം ചെയ്യുന്നതും നിന്റെ ഉന്നതമായ തിരുനാമത്തെ കീർത്തിക്കുന്നതും പ്രഭാതകാലത്തു നിന്റെ കൃപയും രാത്രികാലങ്ങളിൽ നിന്നിലുള്ള വിശ്വാസവും അറിയിക്കുന്നതും എത്ര നല്ലതാകുന്നു.

(അതിന്റെ ശേഷം)

കർത്താവേ! പ്രഭാതസമയം എന്റെ ശബ്ദം നീ കേൾക്കണമേ. പ്രഭാത സമയം ഞാൻ ഒരുങ്ങി നിനക്കു കാണപ്പെടും.

ദൈവമേ നീ പരിശുദ്ധനാകുന്നു....

(ഇത്യാദി മൂന്നുപ്രാവശ്യം ചൊല്ലി കുമ്പിട്ടശേഷം)

കർത്താവേ നിന്റെ ജനത്തോടു കരുണ ചെയ്യണമേ.

കർത്താവേ, ഞങ്ങൾ എല്ലാവരുടേയും പാപങ്ങൾ പരിഹരിച്ചു ക്ഷമിക്കണമേ.



പരിശുദ്ധനായുള്ളോവേ, നിന്റെ വലത്തുകൈ ഞങ്ങളുടെമേൽ ആവസിപ്പിച്ച് നിന്റെ തിരുനാമം നിമിത്തം ഞങ്ങളുടെ രോഗങ്ങൾ സുഖപ്പെടുത്തണമേ.

ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി, ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി. ഞങ്ങളുടെ ശരണവുമേ എന്നേക്കും നിനക്കു സ്തുതി ബാറെക്മോർ.

**സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...**

**കൃപനിറഞ്ഞമറിയമേ ...**

**വിശ്വാസപ്രമാണം**

# തിങ്കൾ - മൂന്നാംമണി

## കൗമാ

## പ്രുമിയോൻ, സെദറാ

## കോലോ

(ലോക്മൊറിയോ കോറേനാൻ/ കുസ്തന്തിനോസ് രാജൻ ആകാശത്തിൽ...)

വിജയാധിപനും മനുഷ്യസ്നേഹിയുമായുള്ളോ-
രേശുവിനോടു വ്യഥയൊടു നോമ്പാൽ പ്രാർത്ഥിച്ചീടുകനാം
നോമ്പാർത്ഥനയാൽ നിനുവയരോടു രമ്യമതായി
നമ്മോടും രമ്യപ്പെടുവാൻ ന്യായം കാണുന്നു
അനുതാപം തിങ്ങും പ്രാർത്ഥനയെ
നിരസിക്കാത്തവനാം കർത്താവ്
വാഴ്ത്തപ്പെട്ടവനാകുന്നു, നാഥാ കൃപചെയ്ക. ബാറെക്മോർ.

ശുബഹോ...മെന്ഓലം.....

തിന്മവെടിഞ്ഞു വെടിപ്പായൊരു നൽഹൃദയമോടെ
നോമ്പതു പാലിപ്പവനെന്നും ഭാഗ്യം ചേർന്നീടും
രഹസ്യാപരസ്യത്തിലുമൊരുപോൽ ദൈവത്തിന്നായ്
ശുശ്രൂഷിക്കുന്നാലയമായ് തീർന്നീടുന്നവനും
കർത്താവേ ഞങ്ങടെ നോമ്പതുപോൽ
അർത്ഥനയും നിൻ സംതൃപ്തിക്കായ്
തീർന്നീടട്ടെ തുഷ്ടിയോടെയിവരിൽ കൃപചെയ്ക

മൊറിയോ റാഹേം...



അല്ലെങ്കിൽ

കുറ്റമില്ലാത്ത അധിപനും മനുഷ്യസ്നേഹിയുമായ യേശുവിനോട് വ്യാകുലത്തോടും വെടിപ്പുള്ള നോമ്പോടും കൂടി നാം പ്രാർത്ഥിക്കണം. നോമ്പാലും പ്രാർത്ഥനയാലും തന്നോടു രമ്യപ്പെട്ടപ്രകാരം നമ്മോടും അവൻ രമ്യപ്പെടുവാൻ ന്യായമായിരിക്കുന്നു. അനുതാപപൂർണ്ണമായ പ്രാർത്ഥനയെ നിരസിക്കാത്തവനും അനുതാപികൾക്കു തൃക്കരം നീട്ടിക്കൊടുക്കുന്നവനുമായ കർത്താവ് വാഴ്ത്തപ്പെട്ടവനാകുന്നു. കർത്താവേ, കൃപ ചെയ്ത് ഞങ്ങളോട് കരുണ ചെയ്യണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

തിന്മയിൽനിന്നകന്ന് വെടിപ്പുള്ള ഹൃദയത്തോടെ വിവേകപൂർവ്വം നോമ്പു നോൽക്കുന്നവന് ഭാഗ്യം. അവൻ എപ്പോഴും രഹസ്യമായും പരസ്യമായും ദൈവത്തിനു ശുശ്രൂഷ ചെയ്യുന്ന വിശുദ്ധാലയമായി തീർന്നിരിക്കുന്നു. കർത്താവേ, ഞങ്ങളുടെ നോമ്പ് നിനക്ക് സംതൃപ്തികരവും ഞങ്ങളുടെ അപേക്ഷ നിന്റെ തിരുമനസ്സിനനുസരണവുമാകണമേ. നിന്റെ കരുണയാൽ ഞങ്ങളിൽ സന്തുഷ്ടനായി സദയം ഞങ്ങളെ അനുഗ്രഹിക്കണമേ.

മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

(ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ...)

1. നോമ്പാൽ തെറ്റിൽനിന്നേറ്റിയവൻ നാഥാ
നോമ്പിതു കൈക്കൊണ്ടിവരെ വാഴ്ത്തീടേണം
2. അധമവികാരങ്ങളിൽനിന്നും പിന്മാറി
നോമ്പിതു നോക്കുന്നോർക്കുണ്ടാകും ഭാഗ്യം

3. മണവറരാജ്യമതും അവരുടെ പേർക്കായി
സ്വർഗ്ഗേ കരുതുന്നു സകലേശൻ നാഥൻ
4. ഏലിയാ നാല്പതുനാൾ നോമ്പനുഷ്ഠിച്ചതിനാൽ
അഗ്നിരഥത്തിൽ താൻ സ്വർഗ്ഗം പൂകിയഹോ
5. നോമ്പനുഷ്ഠിക്കുന്നോനെല്ലാ നേരത്തും
സ്വർഗ്ഗേവാഴുന്നു സ്വർഗ്ഗമവൻ ഗേഹം
6. ഉയരവർതൻ നാഥാ മണ്മയർ ശരണവുമേ
നോമ്പിതുകൈക്കൊണ്ട് വാഴ്ത്തീടണമിവരെ

അല്ലെങ്കിൽ

തന്റെ നോമ്പാൽ തെറ്റിൽനിന്ന് ഞങ്ങളെ രക്ഷിച്ച മിശിഹാ കർത്താവേ, ഞങ്ങളുടെ നോമ്പു കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

വിനാശകരമായ സകല ദുർവ്വികാരങ്ങളിൽനിന്നും ഒഴിഞ്ഞ് പൂർണ്ണതയോടെ നോമ്പ് നോൽക്കുന്നവർക്കു ഭാഗ്യം. മണവറയും രാജ്യവും അവർക്കായി കാക്കപ്പെട്ടിരിക്കുന്നു.

ഏലിയാ നാല്പതു ദിവസം നോമ്പു നോറ്റ് അഗ്നിത്തേരിൽ ആകാശത്തിലേക്ക് കരേറി. നോമ്പാചരിക്കുന്നവൻ ഏല്ലായ്പ്പോഴും സ്വർഗ്ഗത്തിലാകുന്നു.

മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമായ കർത്താവേ, ഞങ്ങളുടെ നോമ്പ് കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

## കൗമാ

## വിശ്വാസപ്രമാണം



# തിങ്കൾ - ആറാംമണി

## കൗമാ

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

പാപങ്ങൾ ക്ഷമിക്കുന്നവനും കടങ്ങളും കുറ്റങ്ങളും പരിഹരിക്കുന്നവനും മാനുഷികചിന്തകളിൽ നിന്ന് അകന്നിരിക്കുന്നവനും, കാണാതെ പോയവരെ തേടിക്കണ്ടെത്തി ജീവങ്കലേക്ക് നയിക്കുന്നവനുമായ നല്ല ഇടയൻ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി സ്വയം താണ് മനുഷ്യനായിത്തീരുകയും, തന്റെ ദൈവത്വത്തെ മനുഷ്യത്വത്തോടു യോജിപ്പിക്കുകയും ചെയ്തവനായ തനിക്കു സ്തോത്രം. അവന് ഈ സമയത്തും...

## സെദറാ

പരിശുദ്ധരാൽ ആരാധിക്കപ്പെടുന്ന പരിശുദ്ധനായ ദൈവമേ, നിന്നോട് ഞങ്ങൾ അപേക്ഷിക്കുന്നു. പരിശുദ്ധിയിൽ നിന്നോടു യോജിപ്പാൻ ഞങ്ങളുടെ ആത്മശരീരങ്ങളെ സത്യത്തിൽ ശുദ്ധീകരിക്കണമേ. കുറ്റം ചെയ്തുപോയ ഞങ്ങളുടെ വംശത്തിന്മേൽ നിന്റെ കരുണ ചൊരിയണമേ. നിന്റെ കൃപയാൽ വിശുദ്ധ ശരീരരക്തങ്ങളാകുന്ന ദിവ്യദാനത്തിന് ഞങ്ങളെ യോഗ്യരാക്കിയതുപോലെ കടങ്ങളുടെയും പാപങ്ങളുടെയും മോചനത്തിനും ഞങ്ങളെ യോഗ്യരാക്കണമേ. കുറ്റക്കാരോട് ക്ഷമിക്കണമേ. അധർമ്മികളെ നീതിമത്ക്കരിക്കണമേ. പാപികളോട് കരുണ ചെയ്യണമേ. ദൂരസ്ഥരെ അടുപ്പിക്കുകയും സമീപസ്ഥരെ കാത്തുകൊള്ളുകയും ചെയ്യണമേ. തെറ്റിപ്പോയവരെ സത്യജ്ഞാനത്തിലേക്ക് തിരിക്കണമേ. മലിനരെ ശുദ്ധീകരിക്കണമേ. ദുർമോഹികളെ പരിപക്വരാക്കണമേ. ഞെരുക്കം അനുഭവിക്കുന്ന

വരെ ആശ്വസിപ്പിക്കുകയും രോഗികളെ സൗഖ്യപ്പെടുത്തുകയും ദുഃഖിതരെ സാന്ത്വനപ്പെടുത്തുകയും ചെയ്യണമേ. വീണുപോകുന്നവരെ എഴുന്നേല്പിക്കണമേ. അനാഥരെ പരിപാലിക്കുകയും വിധവകളെ സംരക്ഷിക്കുകയും ചെയ്യണമേ. ദരിദ്രരെ പരിരക്ഷിക്കുകയും ആത്മവ്യസനമുള്ളവരെ ധൈര്യപ്പെടുത്തുകയും ചെയ്യണമേ. പരിപൂർണ്ണരെ കാത്തുകൊള്ളുകയും സന്യാസികളെ പൂർണ്ണരാക്കുകയും പുണ്യവാന്മാരോടുകൂടെ ആയിരിക്കുകയും ചെയ്യണമേ. അനുതാപികളിൽ സന്തോഷിക്കുകയും വിശുദ്ധർക്ക് സഹചാരിയായിരിക്കുകയും നോമ്പുകാരെ കിരീടം ധരിപ്പിക്കുകയും ശാന്തശീലരിൽ വസിക്കുകയും ചെയ്യണമേ. കലഹിക്കുന്നവരെ രമ്യപ്പെടുത്തുകയും ശണ്ഠകളെ ദൂരീകരിക്കുകയും എതിർപ്പുകളെ ശമിപ്പിക്കയും മത്സരങ്ങളെ നീക്കുകയും ചെയ്യണമേ. തിരുസഭയെ എല്ലാ സ്ഥലത്തും ശക്തിപ്പെടുത്തണമേ. അതിന്റെ മക്കളിൽ സമാധാനം പരിപുഷ്ടമാക്കണമേ. അതിലെ പുരോഹിതന്മാരെ ബഹുമാനിക്കുകയും ശെമ്മാശ്ശന്മാരെ ശോഭിപ്പിക്കുകയും ഇടയന്മാരെ ജ്ഞാനികളാക്കുകയും ചെയ്യണമേ. വിപ്ലവങ്ങളും വിവാദങ്ങളും നാശകരങ്ങളായ എല്ലാ വേദവിപരീതങ്ങളും നിന്റെ സഭയിൽനിന്ന് നീക്കണമേ. ആപത്തുകളെ വകവയ്ക്കാതെ സത്യത്തിനുവേണ്ടി പ്രയത്നിക്കുന്ന ഇടയന്മാരെ പരിപാലിക്കണമേ. സത്യവിശ്വാസത്തോടെ നിന്നിൽ ശരണപ്പെട്ട് ജീവന്റെ അച്ചാരമായി നിന്റെ ശരീരരക്തങ്ങളെ സ്വീകരിച്ച്, നിദ്രപ്രാപിച്ച എല്ലാവർക്കും ആശ്വാസവും നല്ല ഓർമ്മയും ഉണ്ടാകുമാറാകണമേ. ഞങ്ങളും അവരും നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും സ്തുതിയും സ്തോത്രവും ഇപ്പോഴും എല്ലാ സമയത്തും എന്നേക്കും സമർപ്പിക്കും. ആമ്മീൻ.



## കോലോ

(ശ്ലോമ്മോ ദാബോ- താതൻ ശ്ലോമ്മോ ഗബ്രിയേൽ)

സോദരരേ അതിശക്തമതും
നന്മനിറഞ്ഞതുമാം നോമ്പ്
 കാൺക സമീപസ്ഥം, ശുദ്ധ്യാ
 അതിനെ സ്വീകരിച്ചീടുക നാം
ഉത്ഥാനത്തിൽ ന്യായാസനേ
മുഖതെളിവേകി ചേർത്തീടും-ബാറെക്മോർ

ശുബഹോ... മെന്ഓലം...

ഹാനനിയാദ്യർ തീച്ചൂളയിൽ
ദാനിയേലിന് ലേഖനമെഴുതി
 പ്രാർത്ഥനയിൽ സംബന്ധിക്കൂ
 മറുപടിയെഴുതി ദാനിയേൽ
ബാബേല്യർ നിങ്ങൾക്കായി
കൂട്ടിയ തീയിൽ ഭീതിവേണ്ട. മൊറിയോ റാഹേം...

അല്ലെങ്കിൽ

സഹോദരങ്ങളേ, മഹാശക്തിയുള്ളതും നന്മകൾ നിറഞ്ഞിരിക്കുന്നതുമായ നോമ്പ് ഇതാ സമീപിച്ചിരിക്കുന്നു. വെണ്മയോടെ അതിനെ നമുക്കു സ്വീകരിക്കാം. പുനരുത്ഥാനത്തിൽ ന്യായസ്ഥലത്ത് അത് നമുക്ക് മുഖപ്രസാദം സമ്പാദിച്ചു തരികയും ആത്മീയരോടുകൂടെ നമ്മെ സമ്മിശ്രപ്പെടുത്തുയും ചെയ്യും. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

അഗ്നിച്ചൂളയിൽ തങ്ങളോടൊത്തും തങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കണമെന്ന് ഹാനനിയാ ആദിയായവർ ദാനിയേലിനു കത്തെഴുതി. ദാനിയേൽ മറുപടിയായി "കൽദായക്കാർ നിങ്ങൾക്കായി ഉജ്ജ്വലിപ്പിച്ചിരിക്കുന്ന

അഗ്നിയാൽ നിങ്ങൾ ഭയപ്പെടരുത്" എന്നും മറുപടി നൽകി.
മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

നോമ്പാൽ സ്വാതന്ത്ര്യം തന്ന
നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ
മ്ശിഹാ കാരുണ്യം ചെയ്ക

നാല്പതുനാൾ സീനായ്മലമേൽ
മോശ നോമ്പനുഷ്ഠിച്ചപ്പോൾ
ആദിത്യൻ തൻതേജസ്സിലും
ശോഭിച്ചു തന്നുടെ വദനം

നോമ്പ് ജയത്തിന്നായുധമാം
അടരിലതേകുന്നു വിജയം
യുദ്ധത്തിനു പുറപ്പെടുവീൻ
നോമ്പല്ലോ രക്ഷായുധമാം

നോമ്പാൽ സ്വാതന്ത്ര്യം തന്ന
നാഥാ കാരുണ്യം ചെയ്ക
ഞങ്ങൾക്കായ് നോമ്പേറ്റോനേ
മ്ശിഹാ പ്രാർത്ഥന കൈക്കൊൾക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രപ്പെടുത്തിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളോടു കരുണ ചെയ്യണമേ.

മോശ നാൽപ്പതു ദിവസം സീനായ്മലമേൽ നോമ്പനുഷ്ഠിച്ചതിനാൽ സൂര്യതേജസ്സിനേക്കാൾ കൂടുതലായി അവന്റെ മുഖം ശോഭിച്ചു.



നോമ്പു വിജയത്തിന്റെ ആയുധമാകുന്നു. അതുപയോഗിച്ചു പോരാടുന്നവൻ തോറ്റുപോകുന്നില്ല. വിവേകികളേ അതെടുത്തു യുദ്ധത്തിനും തർക്കത്തിനും പുറപ്പെടുവിൻ. എന്തെന്നാൽ അതു രക്ഷയുടെ ആയുധമാകുന്നു. അതിനാലാകുന്നു സത്യവാന്മാർ ശ്രേഷ്ഠരായിത്തീർന്നത്.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രപ്പെടുത്തിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങൾക്കു വേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

## വിശ്വാസപ്രമാണം

(താഴെക്കാണുന്ന ഓരോ വാചകവും പത്തു പ്രാവശ്യം വീതം ചൊല്ലി കുമ്പിടണം.)

കുറിയേ-ലായിസ്സോൻ
മോറാൻ എസ്രാഹാം-അലൈൻ
മോറാൻ-ഹുസ്സുറാഹേം-അലൈൻ
മോറാൻ-അനിനുറാഹേം-അലൈൻ
ശുബ്ഹോ ലോക് മോറാൻ, ശുബ്ഹോ ലോക് മോറാൻ
ശുബ്ഹോ ലോക് സബ്റാൻ ല്ഓലം ബാറെക്മോർ

അല്ലെങ്കിൽ

കുറിയേലായിസ്സോൻ..
ഞങ്ങളുടെ കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമേ.
ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളോട് കരുണ ചെയ്യണമേ.
ഞങ്ങളുടെ കർത്താവേ, ഉത്തരമരുളിച്ചെയ്ത് ഞങ്ങളോട് കരുണ ചെയ്യണമേ...
ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി.ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി.ഞങ്ങളുടെ ശരണവുമേ എന്നേക്കും നിനക്കു സ്തുതി. ബാറെക്മോർ

# തിങ്കൾ - ഒൻപതാം മണി

## കൗമാ
## പ്രുമിയോൻ, സെദറാ
## കോലോ

("ബ്തറഒാക്ക് മോറാൻ"/ ഉഷകാലേ മിദിയാൻകാരാം)

ശുദ്ധ്യാ നോമ്പനുഷ്ഠിച്ചിട്ട് നന്മനസ്സോടെ
ആവശ്യക്കാർക്കായ്
അപ്പം നല്കുന്നവനായിട്ടല്ലോ ഭാഗ്യം
നാഥനിൽ നിന്നവൻ പ്രാപിക്കും
പ്രതിഫലം സ്വർഗ്ഗം അവകാശിച്ചീടും ബാറെക്മോർ

ശുബ്ഹോ... മെന്ഓലം...

രവിപോൽ ശോഭിച്ചു മോശ പാവനനോമ്പാൽ
ഏലിയാ നിബിയും
നോമ്പാലേറി, ശുദ്ധിയെഴും നോമ്പാൽ ഞങ്ങൾ
നിൻ പ്രീതിക്കായ്ത്തീരേണം നാകം പൂകാൻ
നാഥാ കൃപ ചെയ്ക. മൊറിയോ റാഹേം...

അല്ലെങ്കിൽ

വെടിപ്പോടെ വിശുദ്ധ നോമ്പാചരിക്കുകയും നല്ല മനസ്സോടെ ആവശ്യക്കാർക്കു തന്റെ അപ്പം ഭാഗിക്കുകയും ചെയ്യുന്നവന് ഭാഗ്യം. അവൻ കാരുണ്യവാനായ നാഥനിൽനിന്നു പ്രതിഫലം പ്രാപിക്കുകയും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുകയും ചെയ്യും. ബാറെക്മോർ

പിതാവിനും... ആദിമുതൽ...



മോശ വെടിപ്പുള്ള നോമ്പു നോറ്റ് സൂര്യനെപ്പോലെ പ്രകാശിച്ചു. ഏലിയാ ദീർഘദർശി തന്റെ നോമ്പാൽ ആരോഹിതനായി. ഞങ്ങളുടെ കർത്താവേ, വിശുദ്ധിയും വെടിപ്പുമുള്ള നോമ്പാൽ ഞങ്ങളും നിന്നെ പ്രസാദിപ്പിക്കുകയും രാജ്യം അവകാശപ്പെടുത്തുകയും ചെയ്യുമാറാകണമേ.

മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

നോമ്പാൽ തെറ്റിൽനിന്നേറ്റിയവൻ നാഥാ
നോമ്പിതു കൈക്കൊണ്ടിവരെ വാഴ്ത്തീടേണം

നോമ്പാചരിക്കുന്നോൻ ദുർമ്മോഹത്തിൽനി-
ന്നവനുടെ ചിന്തകളെ അകലത്താക്കേണം

ദൈവത്തിൻപക്കൽ ദൃഷ്ടികളെയേറ്റി
സത്ചിന്തകളുള്ളിൽ വാഴാൻ ശ്രദ്ധിക്ക

അക്ഷയജീവൻ നാം സമ്പാദിച്ചീടാൻ
അവസരമുള്ളപ്പോൾ നോമ്പർത്ഥനയാൽ നാം

ശ്രദ്ധിക്കുക നാം ശുശ്രൂഷകളിൽ നന്നായ്
ജാഗ്രതയുള്ളോരായ്ത്തീരാൻ ശ്രദ്ധിക്കാം

ഉയരവർതൻ നാഥാ മൺമയർ ശരണവുമേ
നോമ്പിതുകൈക്കൊണ്ട് വാഴ്ത്തീടണമിവരെ

അല്ലെങ്കിൽ

തന്റെ നോമ്പാൽ തെറ്റിൽ നിന്നു ഞങ്ങളെ രക്ഷിച്ച മിശിഹാ കർത്താവേ, ഞങ്ങളുടെ നോമ്പു കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

നമ്മുടെ രക്ഷിതാവിന്റെ നോമ്പ് അനുഷ്ഠിക്കുന്നവൻ സകല ദുർമ്മോഹങ്ങളിൽനിന്നും അവന്റെ വിചാരങ്ങൾ

വേർപെടുത്തുകയും അവന്റെ ദൃഷ്ടി ദൈവത്തിങ്കലേക്കു തിരിക്കുകയും വേണം.

അക്ഷയമായ ജീവൻ സമ്പാദിക്കുവാൻവേണ്ടി അവസരമുള്ളപ്പോൾ നാം നോമ്പിലും പ്രാർത്ഥനയിലും ജാഗരണത്തിലും ശുശ്രൂഷകളിലും ജാഗരൂകരായിരിക്കണം.

ഉയരങ്ങളിലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമായ കർത്താവേ, ഞങ്ങളുടെ നോമ്പ് കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

### കൗമാ

### വിശ്വാസപ്രമാണം



# ചൊവ്വ - സന്ധ്യ

### കൗമാ

### പ്രാരംഭ പ്രാർത്ഥന

കർത്താവേ വെടിപ്പോടെ നോമ്പാചരിക്കുവാനും വിശുദ്ധിയോടെ തിരുമുൻപാകെനിന്ന് പ്രാർത്ഥിക്കുവാനും വിശുദ്ധ സഭയെ യോഗ്യമാക്കണമേ. നിന്നെ സ്നേഹിക്കുന്ന നിന്റെ സഭയിൽ രമ്യതയും സമാധാനവും വസിപ്പിക്കണമേ. വിശ്വാസമുള്ള നിന്റെ ജനത്തിന്റെമേൽ അനുഗ്രഹം വർഷിക്കണമേ. പൗരോഹിത്യത്തിന്റെ ആത്മീയ ഭൂഷണങ്ങളാൽ ആചാര്യൻമാരെ ശ്രേഷ്ഠരാക്കണമേ. ശെമ്മാശ്ശമാർ നിന്റെ വിശുദ്ധ മദ്ബഹായിൽ വെൺമയോടെ ശുശ്രൂഷിപ്പാൻ തക്കവണ്ണം അവരെ കുറ്റമറ്റവരാക്കണമേ. ഞങ്ങൾ നിനക്കു സ്തുതിയും സ്തോത്രവും ഇപ്പൊഴും എപ്പൊഴും എന്നേക്കും സമർപ്പിക്കും. മോറൻ വാലോഹാൻ ല്ഒൽമീൻ. ആമ്മീൻ.

### സങ്കീർത്തനങ്ങൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

### എനിയോനൊ

(കദ്കോറേനൻ ലോക്മൊറിയോ)

നാഥാ നിന്നെ വിളിപ്പൂ ഞങ്ങൾ
യാ-ചനശബ്ദം കേട്ടു കൃപചെയ്ക,
നാഥാ നിൻ കരുണയോടർത്ഥിപ്പൂ
യാചനശബ്ദം കേട്ടു കൃപചെയ്ക
നോമ്പും പ്രാർത്ഥനയും കൈക്കൊൾക
ഋ-ണമോചനമേകീടേണം

കൃപയാൽ യാചനശബ്ദം കേൾക്കൂ
കൃ-പയിവരിൽ ചെയ്തീടേണം
നിൻ നോമ്പാൽ യാചന കേൾക്കണമേ
കൃ-പയിവരിൽ ചെയ്തീടേണം.ബാറെക്മോർ

ശുബഹോ... മെന്ഓലം...

താതന്നും സുതനും പരിശുദ്ധാ
ത്മാ-വിന്നും സ്തുതി നാമേകേണം

അല്ലെങ്കിൽ

കർത്താവേ നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ അപേക്ഷാസ്വരം കേൾക്കണമേ. ഞങ്ങളോടു കരുണയുണ്ടാകണമേ.

കർത്താവേ, നിന്റെ കരുണയോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ അപേക്ഷാസ്വരം കേൾക്കണമേ. ഞങ്ങളോടു കരുണയുണ്ടകണമേ.

കർത്താവേ നിന്റെ കൃപയാൽ ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ. ഞങ്ങളുടെ കടങ്ങൾ പരിഹരിക്കണമേ.

കർത്താവേ, നിന്റെ കരുണയാലും ദയയാലും ഞങ്ങളുടെ അപേക്ഷാസ്വരം കേൾക്കണമേ. ഞങ്ങളോടു കരുണയുണ്ടാകണമേ.

ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ വലിയ നോമ്പാൽ ഞങ്ങളുടെ അപേക്ഷാസ്വരം കേൾക്കണമേ. ഞങ്ങളോടു കരുണയുണ്ടാകണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും നാം സ്തുതി കരേറ്റണം. സ്തൗമെൻകാലോസ്...



## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

കടങ്ങളെ പരിഹരിക്കുന്നവനും പാപങ്ങളെ ക്ഷമിക്കുന്നവനും അനുഗ്രഹിക്കുന്നവനും ദീർഘക്ഷമയുള്ളവനും കൃപയും സത്യവും വളരെയുള്ളവനും ഞങ്ങളുടെ രോഗങ്ങളുടെയെല്ലാം വൈദ്യനും ഞങ്ങളുടെ മുറിവുകളെയെല്ലാം സുഖപ്പെടുത്തുന്നവനുമായ ദൈവത്തിനു സ്തുതി. അവന് സന്ധ്യാപ്രാർത്ഥനയുടെ ഈ സമയത്തും...

## സെദറാ

നല്ലവനും തന്റെ സൃഷ്ടിയുടെ നാശം ഇഷ്ടപ്പെടാത്തവനുമായ ദൈവമേ, സ്വസ്വാതന്ത്ര്യത്തിൽ ആദ്യ സുസ്ഥിതിയിൽനിന്നു വീണുപോയതിനാൽ പാപികളും മരണമുള്ളവരുമായിത്തീർന്ന ഞങ്ങളുടെ വർഗ്ഗം മുഴുവനോടും നീ കരുണ കാണിച്ചു. നിന്റെ കരുണയാൽ ഞങ്ങളെ പിതാവായ ദൈവത്തിനു മക്കളാക്കിത്തീർക്കുവാൻ തിരുവിഷ്ടത്താൽ നീ മനുഷ്യനായിത്തീരുകയും ചെയ്തു. നശിച്ചുപോയ ഞങ്ങളുടെ വർഗ്ഗത്തെ അന്വേഷിച്ചു നീ പുറപ്പെടുകയും കണ്ടെത്തുകയും നിന്റെ വിശുദ്ധ ചുമലിൽ അതിനെ വഹിക്കുകയും നിന്റെ പിതാവിന്റെ ഭവനത്തിലേയ്ക്കു കൊണ്ടുവരികയും ചെയ്തു. രക്ഷാകരമായ നിന്റെ സ്ലീബായിൽനിന്നു ഞങ്ങൾക്കുവേണ്ടി ചിന്തപ്പെട്ട വിലയേറിയ നിന്റെ രക്തത്താൽ നിന്റെ ജനകനെ നീ പ്രീതിപ്പെടുത്തി.

കർത്താവേ, നിന്റെ ദയയാൽ ഞങ്ങളിൽ ഇഷ്ടം തോന്നണമേ. പാപത്തിന്റെ പ്രേരണകളിൽനിന്നു ഞങ്ങളെ പിൻതിരിക്കണമേ. ദുർമാർഗ്ഗത്തിൽനിന്നു ജീവമാർഗ്ഗത്തി

ലേയ്ക്കു ഞങ്ങളെ നയിക്കണമേ. ഞങ്ങളുടെ ആത്മവ്ര ണങ്ങളെ സൗഖ്യമാക്കണമേ. ഞങ്ങളുടെ ചിന്തകളെ നിർമ്മലമാക്കണമേ. ഞങ്ങളുടെ അധർമ്മങ്ങൾ നിമിത്തം ഞങ്ങളെ ഉപേക്ഷിക്കരുതേ. ഞങ്ങളുടെ ദുഷ്പ്രവർത്തി കളാകുന്ന മലിനവസ്ത്രങ്ങളാൽ തിരുമുൻപിൽനിന്ന് ഞങ്ങളെ നിരസിക്കയുമരുതേ. കർത്താവേ, നിന്റെ നീതി നിന്റെ മണവറയിൽ നിന്നു ഞങ്ങളെ പുറംതള്ളരുതേ. തന്റെ താലന്തുകൊണ്ട് വ്യാപാരം ചെയ്യാതെ മണ്ണിൽ മറ ച്ചുവച്ച മടിയനായ ഭൃത്യനെപ്പോലെ പുറത്തെ അന്ധകാ രത്തിലേയ്ക്കു ഞങ്ങളെ വിട്ടുകളയരുതേ. പിന്നെയോ, നിന്റെ സാരാംശത്തിനടുത്ത കരുണ നിമിത്തം ദോഷിക ളായ ഞങ്ങളോടു ക്ഷമിക്കണമേ. ഞങ്ങൾ വിശുദ്ധിയോടെ നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധാത്മാവി നെയും ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതിപ്പാൻ യോഗ്യരായി തീരുകയും ചെയ്യണമേ. ആമ്മീൻ.

## കോലോ

(ലോക്മൊറിയോ/ മ്ശീഹായിൽ നിദ്രിതരേ കേഴേണ്ടൊട്ടും...)

പാവനനോമ്പിതുതന്നെന്ന നിബിവചനം കേൾ
എങ്ങിനെ പാലിക്കണമെന്നും ഘോഷിച്ചീടുന്നു
വ-ഞ്ചനയിൻ കെട്ടുകളെ പൊട്ടിക്കേണം
മുട്ടുള്ളോർക്കായപ്പത്തെ വിഭജിച്ചീടേണം
പരദേശിക്കഭയം നൽകേണം
നാഥനെ നീ വിളിചെയ്തീടുമ്പോൾ
ഉത്തരമരുളി തൻകൃപയെ നിൻമേൽ വർഷിക്കും.

ബാറെക്മോർ. ശുബ്ഹോ...

കഷ്ടതയിൻ ദിവസം നമ്മിൽ വിഭ്രമമേറ്റി
സോദരരേ വരുവീൻ നോമ്പാലതിനെ എതിരേൽക്കാം
നീതിഷ്ഠർ പാലിച്ചതിനെ നേടിസഹായം



വിജയകിരീടവുമതിനാൽ അവർ പ്രാപിച്ചു നന്നായ്
ഈശായി സുതനാം ദാവീദും
സാക്ഷിപ്പൂ ശാശ്വതമാം ലോകം
വരുവോളമവർ ഭൂവതിനെ അവകാശിച്ചീടും
മെന്ഓലം...
നാഥാ വിളികൂട്ടുന്നിതു നിന്നെ ഞങ്ങൾ
തുണപ്പാനായ് വന്നീടണമെ അടിയാരുടെ പക്കൽ
സാത്താൻ വഞ്ചിക്കുന്നു സൃഷ്ടിയെയെല്ലാം
അരചന്മാരധിപന്മാരിവരെയും കലക്കുന്നു
വഞ്ചിക്കും നിൻ പ്രിയരേയുമവൻ
സങ്കേതം മറ്റെങ്ങടിയാർക്കും
അകലെ നിറുത്തീടണമവനെയെന്നും നിൻ സ്ളീബാ.
മൊറിയോ റാഹേം...

അല്ലെങ്കിൽ

വെടിപ്പുള്ള നോമ്പ് ഇതാകുന്നുവെന്ന് ദീർഘദർശി വിളിച്ചു പറയുകയും അതെങ്ങനെ പാലിക്കപ്പെടണ മെന്നതിന്റെ നടപടികളെക്കുറിച്ച് നമ്മോടു പ്രസംഗിച്ചു പറ യുകയും ചെയ്യുന്നു. നിന്റെ നിരൂപണയിൽനിന്ന് വഞ്ചന യുടെ കെട്ടുകളെ പൊട്ടിക്കുകയും നിന്റെ അപ്പം ആവ ശ്യക്കാർക്കായി വിഭജിക്കുകയും നിന്റെ ഭവനത്തിൽ പര ദേശികളെ സ്വീകരിക്കുകയും ചെയ്യണം. അങ്ങനെ കർത്താവിനെ നീ വിളിക്കുമ്പോൾ നിന്നോടവൻ ഉത്തരമ രുളുകയും തന്റെ അനുഗ്രഹം നിന്റെമേൽ വർഷിക്കുകയും ചെയ്യും.

ബാറെക്മോർ. പിതാവിനും...

കഷ്ടതയുടെ ദിവസം നമ്മെ പരിഭ്രമിപ്പിക്കുന്നു. സഹോദരങ്ങളേ വരുവിൻ, നോമ്പാലും പ്രാർത്ഥനയാലും നമുക്കതിനെ സമീപിക്കുകയും ചെയ്യാം. അതിനാൽ

സഹായങ്ങളും വിജയകിരീടങ്ങളും സമ്പാദിക്കുകയും ചെയ്തുവെന്ന് ഇതാ ഈശായുടെ പുത്രൻ ദാവീദ് സാക്ഷിക്കുന്നു. നീതിമാന്മാർ ഭൂമിയെ അവകാശപ്പെടുത്തി അതിൽ വസിക്കും.

ആദിമുതൽ...

കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനു വരണമേ. എന്തെന്നാൽ ഇതാ ദുഷ്ടൻ അവന്റെ വഞ്ചനയാൽ സൃഷ്ടിയെ കലഹിപ്പിക്കുന്നു. രാജാക്കന്മാരുടെ ഇടയിൽ യുദ്ധവും ന്യായാധിപന്മാരുടെ ഇടയിൽ കലാപവും ഉണ്ടാക്കുന്നു. എഴുതപ്പെട്ടിരിക്കുന്ന പ്രകാരം കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരെയും അവൻ തെറ്റിക്കുന്നു. ആകയാൽ കർത്താവേ, നിന്റെ കരുണയിലല്ലാതെ ആരിൽ ഞങ്ങൾ അഭയം കണ്ടെത്തും. നിന്റെ സ്ലീബായുടെ അടയാളത്താൽ ദുഷ്ടനെ ഞങ്ങളിൽ നിന്നു ദൂരീകരിക്കണമേ. മൊറിയോ റാഹേം...

## എത്രോ

വന്ദ്യനും മഹത്ത്വമുള്ളവനുമേ, നീ സൃഷ്ടിച്ച വാനവർ നിന്നെ ആരാധിക്കുന്നു. ദയാലുവും നല്ല യാചനകൾക്കുത്തരം നൽകുന്നവനുമേ, ഭൗമികർ നിന്നെ മഹത്വപ്പെടുത്തുന്നു. ഇപ്പോൾ കർത്താവേ, ഞങ്ങളുടെ കൈകളിൽനിന്ന് ഈ സുഗന്ധധൂപം കൈക്കൊണ്ട് നിന്റെ കരുണയാൽ രോഗികൾക്കു സൗഖ്യവും വിലപിക്കുന്നവർക്കാശ്വാസവും ഞെരുക്കമനുഭവിക്കുന്നവർക്കു സംതൃപ്തിയും ലോകം മുഴുവനിലും ശാന്തിയും നൽകണമേ. ഞങ്ങൾ നിനക്ക് സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേയ്ക്കും സമർപ്പിക്കും. ആമ്മീൻ.



## കോലോ

(ബാറബ്ബുതൊബറീശീസ്/ പുത്രൻ കല്പനകൾ കാത്തേറ്റു പറഞ്ഞോർ)

നാഥൻ നമ്മെപ്പോൽ
മാനുഷനായ്ത്തീർന്നു
പശിയാൽ പീഡിതനായ് സാത്താൻ ദർശിച്ചു
ആദത്തെപ്പോലെ വീഴ്ത്താൻ പാർത്തവനെ
ഹാ-ഹാ-വിജയിച്ചോൻ സ്തുത്യൻ. ബാറെക്മോർ

ശുബഹോ...

നാഥൻ വൈരിയതാം
സാത്താനോടോതി
പോകൂ സാത്താനെ! ദൈവത്തെമാത്രം
ആരാധിക്കേണം എന്നല്ലോ ലിഖിതം
ഹാ-ഹാ-സ്രഷ്ടാവ് അവൻമാത്രം

മെന്ഓലം...

വാഗ്ദാനം ചെയ്തേൻ അനുദിനമനുതാപ-
ത്തിന്നായ് ദിവസങ്ങൾ പലതു കഴിഞ്ഞല്ലോ
നില്ക്കുന്നെൻ കടമോ കൃപ ചെയ്തീടേണമെ
ഹാ-ഹാ-കൃപയാൽ ജീവിപ്പേൻ. മൊറിയോ റാഹേം...

### അല്ലെങ്കിൽ

നമ്മുടെ കർത്താവ്, തിരുവിഷ്ടത്താൽ നമ്മെപ്പോലെയായിത്തീർന്നതുകൊണ്ടു തന്നെ വിശന്നവനായ് സാത്താൻ കണ്ടു. ആദാമിനെപ്പോലെ ഭക്ഷണംമൂലം അവനെയും ജയിക്കുവാൻ സാത്താൻ പോരാടി. സാത്താന്റെ ശക്തിയെ അടിമപ്പെടുത്തിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ. പിതാവിനും....

നമ്മുടെ രക്ഷകൻ ശത്രുവായ ദുഷ്ടനോടരുളി ചെയ്തു. സാത്താനേ, നീ പോവുക, എന്തെന്നാൽ നിന്റെ ദൈവമായ കർത്താവിനെ നീ ശുശ്രൂഷിക്കണം. അവനെ മാത്രം നീ ആരാധിക്കണം എന്ന് എഴുതപ്പെട്ടിരിക്കുന്നു. എന്തെന്നാൽ അവൻ സകലത്തിന്റെയും സ്രഷ്ടാവാകുന്നു. ആദിമുതൽ....

കർത്താവേ, നാളെ ഞാൻ അനുതപിക്കാമെന്നു ഏറ്റു പറഞ്ഞുകൊണ്ടു എന്റെ ദിവസങ്ങൾ ഓരോന്നും കടന്നു പോവുകയും എന്റെ കടങ്ങൾ ശേഷിക്കുകയും ചെയ്യുന്നു. കർത്താവേ നിന്റെ അനുഗ്രഹം എന്റെമേൽ വർഷിക്കുകയും നിന്റെ കൃപയാൽ ഞാൻ ജീവിക്കുകയും ചെയ്യണമേ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

(മ്ശിഹോദുകാബെൽ)

നീതിഷ്ഠന്മാർതൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശീഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

പാവനനോമ്പതു പരിശ്രമശീലികളായോർക്കായുധമാം
നോമ്പില്ലാത്തൊരു പോരാട്ടമതും വിജയിക്കില്ലെന്നറിക

ജീവൻ നേടാൻ അദ്ധ്വാനിക്കുന്ന വിവേകി നീ
നോമ്പായുധമായ് ജീവൻ നേടാൻ തയ്യാറാകേണം

നോമ്പാൽ നേടും ഉൽകൃഷ്ടതരം സൗന്ദര്യത്തെ
സംതൃപ്തനതായി കഴിവാനവനെളുതാകുന്നു

നോമ്പിൻ മഹിമ വർണ്ണിച്ചീടാൻ കഴിയുന്നോനെ
വൻനിക്ഷേപം, ആയുധമായതു തന്നോൻ മ്ശിഹാ ധന്യൻ

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം



അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോടു കരുണ ചെയ്യണമേ.

വെടിപ്പുള്ള നോമ്പ് പരിശ്രമശാലികൾക്ക് വലിയ ആയുധമാകുന്നു. അതിനെക്കൂടാതെ പോരാട്ടമോ വിജയമോ ഇല്ല. ജീവനെ സമ്പാദിപ്പാൻ ബദ്ധപ്പെടുന്ന വിവേകീ, നോമ്പാകുന്ന വലിയ ആയുധം ധരിച്ച് അതിനായി നീ തയ്യാറാവുക.

നോമ്പ് സമ്പാദിക്കുന്ന ഉത്കൃഷ്ടമായ സൗന്ദര്യത്തെ സംഗ്രഹിക്കുവാൻ കഴിവുള്ളവൻ ആരുള്ളൂ. അഥവാ അതിന്റെ മഹത്വം യഥാവിധി വർണ്ണിപ്പാൻ കഴിയുന്നവൻ ആര്? അത് വലിയ നിക്ഷേപമാകുന്നു. ഞങ്ങൾ ശ്രേഷ്ഠത പ്രാപിക്കുവാനായി അതിനെ ആയുധമായി തന്ന മിശിഹാ, വാഴ്ത്തപ്പെട്ടവനാകുന്നു.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## ഹൂലോലോ

ഹാ - ഹാ നാഥൻ തൻ വാതിലിതു തന്നെ
നീതിജ്ഞർ ഇതിലൂടുൾപ്പൂകും ഹാലേലൂയ്യാ.

## ഏവൻഗേലിയോൻ

**മോറാനേശുമിശിഹാ** പേജ് 19

**ക്രോബേന്മാരുടെ സ്തുതി** പേജ് 40

**വിശ്വാസപ്രമാണം**

# ചൊവ്വ - സൂത്താറാ

**കൗമാ**

**കോലോ**

(ക്തീലോദക്കാൽ) ആറാം രാഗം

ആ-ദിമ നരനെ
കൊന്നൊരു ദുഷ്ടനെ മൃതിയെയും ത-ൻ മരണത്താൽ
കൊ-ന്നൊരു മൃതനേ!
തന്നിഷ്ടാൽ എന്നെ ദാസനതാ-ക്കി
തീർത്തൊരു പാപം ഹനിക്ക വഴിതെറ്റുമജത്തെ
തേടിയിറങ്ങും - നല്ലൊരജപാലാ
ന-ഷ്ടപ്പെട്ട
നാണയമവൾ തേടിയപോലെ
നാശേ വീണുഴലുന്നോ
നെന്നെ നീയും-തേടണമേ
താ-താത്മജനും
റൂഹായ്ക്കും സ്തുതി പാടീടാൻ
ഹാലേലുയ്യാ യോ-ഗ്യനുമാക്ക. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

നാ-ഥാജ്ഞകളെ
അറിവോടനുവർത്തിപ്പാൻ മടി കാ-ട്ടിയ ഭൃത്യൻ
നീ-തിക്കൊത്ത് ശിക്ഷിക്കപ്പെട്ടുഴലുമ്പോൾ
വേ-റൊരു-ദാസൻ
അറിവില്ലാത്തോ-ൻ ഏല്ക്കും ലഘു ശിക്ഷ;
സുവിശേഷത്തിൽ-ലിഖിതം ഉപമയിത്



നാ-ഥാ, നിന്റെ
തിരുഹിതമതു ചെയ്യാത്തോർ നിൻ
നീതിയതി-ന്നർഹരിവർ
നൃപർ തൻ നീതി-യിലും കഠിനം;
ര-ക്ഷിക്കിവരെ
ശൗലീന്നും ദാവീദെപ്പോൽ
ഹാലേലുയ്യാ, നീ-കൃപചെയ്ക. മൊറിയോ റാഹേം...

**അല്ലെങ്കിൽ**

ആദാമിനെ മരണാധീനനാക്കിയ ദുഷ്ടനെയും, തന്റെ മരണത്താൽ, മരണത്തെ തോൽപിക്കുകയും ചെയ്തവനേ, എന്നിൽ വസിക്കുകയും, എന്റെ ഇഷ്ടമനുസരിച്ച് എന്നെ അടിമയാക്കിത്തീർക്കുകയും ചെയ്ത പാപത്തെ നീ നിർമാർജ്ജനം ചെയ്യണമേ. വഴിതെറ്റി പറ്റം വിട്ടുപോയ ആടിനെ അന്വേഷിച്ച് തന്റെ തൊഴുത്തിലേക്കു പിൻതിരിപ്പിച്ച നല്ല ഇടയാ, പത്തു നാണയത്തിൽനിന്ന് നഷ്ടപ്പെട്ടുപോയ നാണയം ആ സ്ത്രീ അന്വേഷിച്ചതുപോലെ, നശിച്ചുപോയ എന്നെയും അന്വേഷിക്കണമേ. എന്തെന്നാൽ നശിച്ചുപോയതിനെ അന്വേഷിച്ചു കണ്ടെത്തുന്നവൻ നീയാകുന്നു. തന്റെ ദാസരെ തിരിച്ചു വരുത്തുന്നവനു സ്തുതി. തനിക്കു സ്തോത്രം എന്നു ഞങ്ങൾ വിളിച്ചു പറയുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

നമ്മുടെ രക്ഷകന്റെ സുവിശേഷത്തിൽ ഇങ്ങനെ എഴുതിപ്പെട്ടിരിക്കുന്നു: തന്റെ യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ട് അതു നിവർത്തിപ്പാൻ സന്നദ്ധനാകാതെ ഇരിക്കുന്ന ഭൃത്യൻ നീതിപ്രകാരം ഏറെ ശിക്ഷിക്കപ്പെടും. തന്റെ ഇഷ്ടം അറിയാതെയും തന്നിമിത്തം അതു പ്രവർത്തിക്കാതെയുമിരിക്കുന്നവൻ ലഘുവായി ശിക്ഷിക്കപ്പെടും.

കർത്താവേ, നിന്റെ തിരുവിഷ്ടം ഞങ്ങൾ അറിയുകയും പ്രവൃത്തിയിൽ വരുത്താതെ ഇരിക്കുകയും ചെയ്യുന്നതു കൊണ്ട് ഭൗമികരാജാക്കന്മാരിൽ നിന്നെന്നതിനേക്കാൾ നിന്റെ കഠിനശിക്ഷയ്ക്ക് ഞങ്ങൾ അർഹരാകുന്നു. ശാവൂ ലിൽനിന്നു ദാവീദിനെ എന്നപോലെ നിന്റെ കരുണയാൽ ഞങ്ങളെ വീണ്ടെടുത്ത് അനുഗ്രഹിക്കണമേ. മൊറിയോറാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

(റഹീം ഹാത്തോയോ ആറാം രാഗം)

1. ഉടയോൻ നാഥാ വിളിക്കുന്നടിയാർ തുണയ്ക്കായ് വന്നീ
   യാചനകേട്ടിവരാത്മാക്കൾ മേൽ കൃപചൊരിയണമേ.
2. മിഴിനീരാലെ മുഖമഭിഷിക്തം ഏങ്ങൽവിലാപം
   ഇവയാൽ വായും പൂട്ടിയ പാപി സ്നേഹാർഹനുമാം
3. അനുതാപികൾ തൻ കണ്ണിൽനിന്നും തൂകും കണ്ണീർ
   വിലതീരാത്തൊരു രത്നങ്ങളിലും വിലയേറിയതാം.
4. അനുതാപത്തെ ചിത്രിപ്പാൻ നീ ചായം തേടിൽ
   മിഴിനീരതിലും മേൽത്തരമായതു കണ്ടെത്തീടാ;
5. അനുതാപത്തിൻ പെരുന്നാളല്ലോ പാപികൾ കണ്ണീർ
   കണ്ണീരാലെ മോചനമേന്തി സന്തോഷിക്ക.
6. ഉത്തരമരുളീടണമേ ദേവാ കൃപചെയ്യണമേ
   അനുതാപത്തിനു മാനുഷരെ നീ പ്രേരിപ്പിക്ക.

അല്ലെങ്കിൽ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനായി വരണമേ. ഞങ്ങളുടെ അപേക്ഷകേട്ട് ഞങ്ങളോടു കരുണചെയ്യണമേ.



മുഖം കണ്ണുനീരാൽ നനഞ്ഞും വായ് ദുഃഖംനിറഞ്ഞ പ്രലാപകരമായ കരച്ചിലാൽ അടഞ്ഞും ഇരിക്കുമ്പോൾ പാപി സ്നേഹിക്കപ്പെടുന്നു.

അനുതാപിയുടെ കണ്ണിൽ നിന്നൊഴുകുന്ന കണ്ണു നീർത്തുള്ളികൾപോലെ, വിലയേറിയ രത്നക്കല്ലുകൾ ദൈവത്തിന് പ്രിയങ്കരമായിരിക്കുന്നില്ല.

അനുതാപത്തെ ചിത്രീകരിപ്പാൻ ഒരു സാദൃശ്യം നീ അന്വേഷിക്കുന്നു എങ്കിൽ കണ്ണുനീരിനേക്കാൾ ഉത്തമമായ ഒന്നും കണ്ടെത്തുകയില്ല.

അനുതാപത്തിന്റെ വലിയ പ്രവാഹമാകുന്ന കണ്ണുനീർ കൊണ്ടുവന്ന് അകത്തു പ്രവേശിച്ച് പാപമോചനം പ്രാപിച്ച് സന്തോഷിക്കുക.

ദൈവമേ, എനിക്കുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. മനുഷ്യഹൃദയങ്ങളെ അനുതാപത്തിലേയ്ക്കു തിരിക്കുകയും ചെയ്യണമേ.

കുറിയേ... കുറിയേ... കുറിയേ...

## സങ്കീർത്തനങ്ങൾ 91, 121

അത്യുന്നതന്റെ മറവിൽ ഇരിക്കുന്നവൻ... പേജ് 31

## മാനീസോ

കർത്താവേ നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻ...പേജ് 38

## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## വിശ്വാസപ്രമാണം

(ബസ്മൽക്കോ, സാദീക്കോ ചൊല്ലി ധൂപം വയ്ക്കുന്നു.)

## ഹൂത്തോമോ

# ചൊവ്വ – രാത്രി

## കൗമാ

## പ്രാരംഭ പ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ... പേജ് 42

## സങ്കീർത്തനങ്ങൾ 134,119,117

രാത്രികാലങ്ങളിൽ കർത്താവിന്റെ... പേജ് 42

## എനിയോനോ

വാത്സല്യമുള്ളവരേ, ഈ വിശുദ്ധ നോമ്പിൽ നമ്മെ നാം ഉണർത്തണം. ഉത്സാഹമായി വേല ചെയ്ത് പൂർണ്ണമായ കൂലി പ്രാപിക്കയും ചെയ്യണം. ദൈവമേ, നിനക്കു സ്തുതി. നിനക്കു സ്തുതി. നിനക്കു സ്തുതി. കാരുണ്യവാനേ, ഞങ്ങളോടു കരുണ ചെയ്യണമെ.

ജാഗരണവും നോമ്പും പ്രാർത്ഥനയും പുണ്യപ്രവൃത്തികളുംകൊണ്ട് നിത്യജീവനും സ്വർഗ്ഗരാജ്യവും നാം അവകാശപ്പെടുത്തണം. ദൈവമേ, നിനക്കു സ്തുതി.

നമ്മുടെ കർത്താവിനോടുകൂടെയുള്ള ശുശ്രൂഷയിൽനിന്ന് മനസ്സിനെ നാം അകറ്ററുത്. എന്തെന്നാൽ വലിയ മഹത്വത്തിൽ താൻ വരുമ്പോൾ ഉത്തമ പ്രതിഫലം അവൻ നമുക്ക് നൽകും. ദൈവമേ, നിനക്കു സ്തുതി.

മിശിഹായുടെ വലിയ മുന്തിരിത്തോപ്പിൽ നീതിയുടെ വലിയ ശുശ്രൂഷകനായിരിക്കുന്നതിന് ഉത്സാഹത്തോടെ ആത്മചൈതന്യം സമ്പാദിക്കുന്നവൻ ഭാഗ്യവാനാകുന്നു. ദൈവമേ, നിനക്കു സ്തുതി. ബാറെക്മോർ



പിതാവിനും... ആദിമുതൽ...

നോമ്പുകാരേ, നിങ്ങൾ എല്ലാവരും വെടിപ്പോടെ നോമ്പു നോല്ക്കുന്നുവെങ്കിൽ നിങ്ങൾക്കു ഭാഗ്യം. വരുവിൻ നമുക്ക് വിവേകപൂർവ്വം നോമ്പാചരിക്കാം. ദൈവമേ, നിനക്കു സ്തുതി.

കുറിയേ... കുറിയേ... കുറിയേ...

## എക്ബോ

കരുണാപൂർണ്ണനായ കർത്താവേ, നീ കരുണയുള്ളവനാകുന്നുവെന്ന് ഞാനറിയുന്നു. അനുഗ്രഹം അപേക്ഷിക്കുന്നവരുടെ ശരണമായ യേശുവേ, നിന്നോടു കരുണയാചിക്കുന്ന പാപികൾക്കു നിന്റെ അനുഗ്രഹം ചൊരിയണമെ. സ്തൗമെൻ...

## പ്രുമിയോൻ സെദറാ

## കോലോ

“പരിശുദ്ധാത്മാവിന്റെ കിന്നരം” ആകുന്ന ഈശായിയുടെ പുത്രൻ ദാവീദ് തന്റെ കീർത്തനങ്ങളാൽ എന്നെ ഉറക്കത്തിൽനിന്ന് വിളിച്ചുണർത്തി പറഞ്ഞതായത്: മനുഷ്യാ നീ എഴുന്നേല്ക്കുക. നീ എന്തുകൊണ്ട് ഉറങ്ങുന്നു. രാത്രിയുടെ മദ്ധ്യത്തിൽ ന്യായാധിപന്റെ പക്കൽ കൈക്കൂലി അംഗീകരിക്കപ്പെടുന്നു. ആകയാൽ നീ എഴുന്നേറ്റു പ്രാർത്ഥിക്കുക. കണ്ണുനീരാൽ നിന്റെ യജമാനൻ നിരപ്പാകുന്നതുകൊണ്ട് മോചനം നീ അപേക്ഷിക്കുക. എന്തെന്നാൽ അവന്റെ വാതിൽ രാപകൽ അനുതാപികൾക്കായി തുറക്കപ്പെട്ടിരിക്കുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

മനുഷ്യസ്നേഹമുള്ളവനേ, എന്റെ കിടക്കയിൽ നിന്നെ ഞാൻ ഓർത്തു. നീ എത്ര ഭയങ്കരനാകുന്നുവെന്ന് രാത്രികാലങ്ങളിൽ നിന്നെക്കുറിച്ച് ഞാൻ നിരൂപിച്ചു. എന്റെ മാലിന്യങ്ങളും കറകളുംനിമിത്തം നിന്നെ വിളിപ്പാൻ ഞാൻ ലജ്ജിക്കുന്നു. കള്ളനും ചുങ്കക്കാരനും പാപിനിയും കഠിന രോഗിണിയും കനാൻകാരിയും കിണറ്റിനരികെ ശമരിയാക്കാരിയും എന്നെ ആശ്വസിപ്പിച്ചുകൊണ്ട് 'കരുണ നിറഞ്ഞ നിന്റെ നാഥനോട് സമീപിച്ച് അനുഗ്രഹം പ്രാപിക്കുക' എന്ന് എന്നോടു പറയുന്നു. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനായി വരണമെ. ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോട് കരുണ ചെയ്യണമെ.

രോഗിയായ ആത്മാവ് വേദനയോടുകൂടി പറയുന്നു. ഞാൻ പാപം ചെയ്യുന്നതിനുമുമ്പ് അണിഞ്ഞിരുന്ന സൗന്ദര്യം എനിക്ക് ആര് തരും? കരുണയുള്ള ദൈവം എന്നെ സ്വീകരിക്കുന്നില്ലെങ്കിൽ നഷ്ടപ്പെട്ടുപോയ സൗന്ദര്യം എനിക്കു തിരികെ തരുവാൻ ആർക്കു സാധിക്കും?

തന്റെ സൗന്ദര്യം നശിച്ചുപോയ രാജകീയഛായയുള്ള ആത്മാവേ, നീ വരിക. കണ്ടാലും, നിന്റെ അഴക് നിന്റെ നാഥന്റെ കൈകളിൽ സുരക്ഷിതമായിരിക്കുന്നു. വാഗ്ദത്തം ചെയ്തിരിക്കുന്നപ്രകാരം നീ വരുമ്പോൾ പെട്ടെന്ന് നിനക്ക് അവൻ അതു നൽകും. അത് തിരിച്ചു തരുന്നതിന് അവൻ വളരെ ശ്രദ്ധയോടെ നിനക്കായി അത് സൂക്ഷിച്ചിരിക്കുന്നു.



ദൈവമേ, എന്നോടു ഉത്തരമരുളണമെ. ദൈവമേ, എന്നോടുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമെ. മനുഷ്യഹൃദയങ്ങളെ അനുതാപത്തിലേയ്ക്കു തിരിക്കുകയും ചെയ്യണമെ.

## രണ്ടാം കൗമാ

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

നീതിമാന്മാരുടെ ഇടയിൽ ആയിരിക്കുകയും അവരുടെ കൂട്ടായ്മ പ്രയോജനപ്പെടുത്താതിരിക്കുകയും ചെയ്തതിനാൽ എനിക്കു ഹാ കഷ്ടം. അവരുടെ ജീവിതചര്യ ഞാൻ പഠിക്കാതിരുന്നതുകൊണ്ട് അവരുടെ വിരുന്നിനു ഞാൻ അന്യനായി. എന്റെ ദുഷ്പ്രവൃത്തികൾ അവരുടെ നിരകളിൽ നിന്ന് എന്നെ ബഹിഷ്ക്കരിക്കുകയും ചെയ്തിരിക്കുന്നു. സ്തൗമെൻ...

## കോലോ

ദാവീദ് രാത്രിയിൽ ദൈവമുമ്പാകെ പരിശുദ്ധാത്മാവിന്റെ ഗീതങ്ങൾ തന്റെ വീണക്കമ്പികളിൽ പാടി. ഞങ്ങളുടെ വർഗ്ഗത്തിന് ചെയ്തിട്ടുള്ള നന്മപ്രവൃത്തികൾ നിമിത്തം മനുഷ്യസ്നേഹം വെളിപ്പെടുത്തിയവനേ, രാത്രിയിൽ നിന്നെ ഞാൻ സ്തുതിക്കുമാറാകണമേ. എന്തുകൊണ്ടെന്നാൽ നിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും എന്നെ സൃഷ്ടിക്കുകയും ബോധത്താലും സ്വാതന്ത്ര്യത്താലും എന്നെ അലങ്കരിക്കുകയും നിന്റെ കൈവേലയുടെ മനോഹാരിത എന്നെ കാണിക്കയും ചെയ്തിരിക്കുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ദൈവപുത്രാ, നിന്റെ കൃപയ്ക്കു സ്തുതി പാടുവാനും നിന്റെ കർത്തൃത്വത്തെ സ്തോത്രം ചെയ്യുവാനുമായി രാത്രിയിൽ എന്റെ ബോധത്തെ ഉണർത്തണമേ. കടങ്ങളുടെ സമുദ്രത്തിൽ എന്നെ മുക്കുവാൻ ദുഷ്ടൻ ആഗ്രഹിക്കുന്നു. നിനക്കു സ്തുതി പാടാതിരിക്കുവാനായി അവൻ എന്നെ നിദ്രയിലാഴ്ത്തുന്നു. ഞാൻ എഴുന്നേറ്റ് നിന്നെ സ്തോത്രം ചെയ്വാനും ആരാധിപ്പാനും നിന്റെ കൃപയിൽ സങ്കേതപ്പെടുവാനും മുഖപ്രസന്നതയോടെ 'കർത്താവേ, നിനക്കു സ്തുതി' എന്നുദ്ഘോഷിപ്പാനും എന്നെ ശക്തിപ്പെടുത്തണമേ. മൊറിയോറാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ.

ഒരിക്കലും ഉറങ്ങാത്ത ഉണർവ്വുള്ളവനേ, മേലുള്ളവരോടുകൂടി താഴെയുള്ളവരും രാത്രിയിൽ നിനക്ക് ഉണർവ്വോടെ സ്തോത്രം ചെയ്യുകയും സ്തുതിയുടെ ശബ്ദം കരേറ്റുകയും ചെയ്യുമാറാകണമേ.

എന്റെ വാത്സല്യമുള്ളവരേ, ഉറക്കത്തിൽ എന്നപോലെ പാപത്തിൽ നാം മുഴുകരുത്. തന്നോടുകൂടെ നാം മണവറയിൽ പ്രവേശിപ്പാനായി മണവാളന്റെ വാതിൽക്കൽ നമുക്ക് ജാഗരണം ചെയ്യാം.

പ്രാർത്ഥന കേൾക്കുന്നവനും യാചനകൾക്ക് ഉത്തരം നൽകുന്നവനുമായ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥനകൾ കേട്ട് ഞങ്ങളോട് പ്രീതിപ്പെട്ട് നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്ക് ഉത്തരം നൽകണമേ.



## മൂന്നാം കൗമാ

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

കരുണ നിറഞ്ഞ മഹാസമുദ്രമായുള്ളോവേ, തിരമാലകളുടെ ഇടയിൽനിന്ന് പത്രോസിനെ കോരിയെടുത്തപ്രകാരം ഈ ലോകത്തിൽ മുങ്ങിക്കിടക്കുന്നതിൽനിന്ന് എന്നെ കോരിയെടുക്കണമെ. നിന്നിൽ ആശ്രയിക്കുന്നവർക്ക് സമാധാനപൂർണ്ണമായ തുറമുഖം നീയാകുന്നുവല്ലോ. സ്തൗമെൻ കാലൊസ്...

## കോലോ

കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനു വരണമേ. എന്തെന്നാൽ ഇതാ ദുഷ്ടൻ അവന്റെ വഞ്ചനയാൽ സൃഷ്ടിയെ കലഹിപ്പിക്കുന്നു. രാജാക്കന്മാരുടെ ഇടയിൽ യുദ്ധവും ന്യായാധിപന്മാരുടെ ഇടയിൽ കലാപവുമുണ്ടാക്കുന്നു. എഴുതപ്പെട്ടിരിക്കുന്നപ്രകാരം കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരെയും അവൻ തെറ്റിക്കുന്നു. ആകയാൽ, കർത്താവേ, നിന്റെ കരുണയിലല്ലാതെ ആരിൽ ഞങ്ങൾ അഭയപ്പെടേണ്ടൂ. നിന്റെ സ്ലീബായുടെ അടയാളത്താൽ ദുഷ്ടനെ ഞങ്ങളിൽനിന്ന് നീക്കിക്കളയണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ കർത്താവേ, നിന്റെ ന്യായവിധിയിൽ മുഖപക്ഷമില്ല. ഇതുനിമിത്തം കടക്കാരനായ ഞാൻ ദുഃഖിക്കുന്നു. ഭയങ്കരമായ പുസ്തകങ്ങൾ തുറക്കപ്പെടുകയും നിന്റെ നീതി എന്റെ കുറ്റങ്ങൾ വായിക്കുകയും ചെയ്യുന്ന സമയം നിന്റെ കൃപയാൽ എന്നിൽ ദയ തോന്നണമേ.

നിന്റെ കൃപ നിന്റെ നീതിയോടപേക്ഷിക്കുകയും എന്റെ കുറ്റങ്ങളിൽനിന്ന് ഞാൻ മോചനം പ്രാപിക്കയും ചെയ്യണമേ. കർത്താവേ, ഞാൻ പാപം ചെയ്തുപോയതുകൊണ്ട് എന്നെ ഉപേക്ഷിക്കരുതേ. ദയ തോന്നി എന്നെ അനുഗ്രഹിക്കണമേ. മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

1. ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ
   കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻ നാൾ.
2. ദുഃഖം പൂണ്ടോർ നിൻ വാതിൽ മുട്ടുന്നു
   കാരുണ്യത്താൽ നൽകേണം യാചനയെ.
3. സ്വർഗ്ഗസ്ഥൻ താതാ, പ്രാർത്ഥിക്കുന്നെങ്ങൾ
   കൈക്കൊണ്ടീക്കർമ്മം കാരുണ്യം ചെയ്ക.
4. വിണ്ണവർതൻ നാഥാ മണ്മയരാശയുമേ
   കൈക്കൊണ്ടീക്കർമ്മം കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

പാപികളോടു കരുണ ചെയ്യുന്നവനേ, നീ ന്യായം വിധിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ. നിന്റെ കൃപാധികൃത്താൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ.

കാരുണ്യവാനേ, ഞെരുക്കമനുഭവിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ ദയയാൽ ഞങ്ങളുടെ യാചനയ്ക്കുത്തരമരുളണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.



## നാലാം കൗമാ

✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

## സങ്കീർത്തനങ്ങൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ്... പേജ് 55

ത്രിത്വത്തിന് സ്തുതി... പേജ് 58

## കോലോ

ദാനിയേൽ നോറ്റ നോമ്പാൽ അവൻ സിംഹങ്ങളെ വിജയിച്ചു. ഹനനിയാ ആദിയായ പൈതങ്ങൾ അഗ്നിജ്വാലയെ കെടുത്തി. ഏലിയാ രഥത്തിൽ ആകാശത്തിലേക്കു കരേറി. യേശു ബർനൂൻ ആകാശത്തട്ടിൽ സൂര്യനേയും ചന്ദ്രനെയും വിലക്കി. നോമ്പിലും പ്രാർത്ഥനയിലും സസന്തോഷം താൽപര്യപ്പെട്ടിരിക്കുന്നവന് ഭാഗ്യം. മോക്ഷവും സന്തോഷങ്ങളുടെ മണവറയും അവനായി തുറക്കപ്പെടുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ഞങ്ങളുടെ ആത്മാക്കൾക്ക് സ്വർഗ്ഗത്തിലേക്ക് കരേറുവാൻ ആത്മീയചിറകുകൾ നൽകുന്ന വെണ്മയുള്ള നോമ്പ് ഇതാകുന്നു. ആകയാൽ നീ പരിപാകതയും വിശുദ്ധിയും സ്നേഹനിറവും ഉള്ളവനായിരിക്കണം. നിന്റെ വായ് ദുഷ്ടതയിൽനിന്നും നിന്റെ ഹൃദയം വഞ്ചനയിൽനിന്നും ഒഴിഞ്ഞിരിക്കട്ടെ. സഹോദരസ്നേഹത്തിൽ നീ പൂർണ്ണനും നിന്നെ വെറു

ക്കുന്നവനെ സ്നേഹിക്കുന്നവനുമായിരിക്കണം. അപ്പോൾ കർത്താവ് നിന്റെ അപേക്ഷ കേൾക്കുകയും നിന്റെമേൽ അനുഗ്രഹം വർഷിക്കുകയും ചെയ്യും. മൊറിയോ...

## മാർ അപ്രേമിന്റെ ബോവൂസോ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമെ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളോടു കരുണ ചെയ്യണമെ.

മോശ സീനായ്മലയിൽ നാല്പതു ദിവസം നോമ്പാചരിച്ചു. നോമ്പാൽ തന്റെ മുഖം ശോഭിക്കയും സൂര്യകിരണത്തെക്കാൾ കൂടുതലായി തന്റെ മുഖഭാവം വിളങ്ങുകയും ചെയ്തു.

തന്റെ പുത്രന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച കാരുണ്യവാനായ പിതാവിനു സ്തുതി. തന്റെ ഉപവാസത്താൽ ഞങ്ങളെ വിജയിപ്പിച്ച പുത്രനു സ്തോത്രം. നോമ്പിൽ സന്തോഷിച്ചു പ്രസാദിക്കുന്ന പരിശുദ്ധാത്മാവിന് ആരാധന.

തന്റെ നോമ്പാൽ ഞങ്ങളെ സ്വാതന്ത്ര്യപ്പെടുത്തിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമെ.

## മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ... പേജ് 61

## മോറാനേശുമിശിഹാ പേജ് 19

## കൗമാ

## വിശ്വാസപ്രമാണം



# ചൊവ്വ – പ്രഭാതം

## കൗമാ

## പ്രാരംഭ പ്രാർത്ഥന

കർത്താവേ, നിന്റെ അറിവിന്റെയും വിജ്ഞാനത്തിന്റെയും പ്രഭയാൽ ഞങ്ങളുടെ ആത്മാക്കളെ പ്രകാശിപ്പിക്കണമേ. അബദ്ധത്തിന്റെയും പാപത്തിന്റെയും അന്ധകാരത്തെ ഞങ്ങളിൽ നിന്നകറ്റണമേ. അജ്ഞതയാകുന്ന തമസ്സിനെ ഞങ്ങളുടെ ജീവിതത്തിൽനിന്ന് വിദൂരത്തിൽ തള്ളിക്കളയണമേ. ദുഷ്ടാത്മാക്കളുടെ കെണികളേയും നാശത്തിലേക്ക് ഞങ്ങളെ വീശിപ്പിടിക്കുവാനാഗ്രഹിക്കുന്നവരുടെ എതിർപ്പുകളെയും തകർക്കുമാറാകണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ സർവ്വേശ്വരാ, നിരന്തരം നിന്നെ ഞങ്ങൾ പൂർണ്ണമായി ഏറ്റു പറയുവാൻ തക്കവണ്ണം നിന്റെ കൃപയുടെ കതിരുകൾ ഞങ്ങളിൽ പ്രശോഭിപ്പിക്കണമേ. മോറൻ വാലോഹാൻ ല്ഒൽമീൻ. ആമ്മീൻ.

## സങ്കീർത്തനം 51

ദൈവമേ, നിന്റെ കൃപയിൻപ്രകാരം... പേജ് 63

## എനിയോനോ

ഉഗ്രമായ നോമ്പാൽ സാത്താനോടു പോരാട്ടം ചെയ്ത കർത്താവേ, നോമ്പാൽ നിന്നെ പ്രസാദിപ്പിക്കുവാനും ശത്രുവിനെ ജയിക്കുവാനും ഞങ്ങൾക്കു കൃപ നൽകണമേ.

ഞങ്ങളുടെ രക്ഷയ്ക്കായി സാത്താനോടു പോരാടുകയും ഭൂമിയിൽ അവന്റെ ആധിപത്യം നിർമ്മൂലമാക്കുകയും ചെയ്ത ദൈവമേ, അവന്റെ വഞ്ചനയിൽ വീഴാതെ ഞങ്ങളെ കാക്കുകയും അവന്റെ പരീക്ഷകളെ നശിപ്പിക്കുകയും ചെയ്യണമേ.

ഞങ്ങളുടെ രക്ഷകാ, യഥാർത്ഥമായ പരിത്യാഗ ത്താലും ദൈവികമായ വ്രതനിഷ്ഠയാലും നിന്നെ പ്രീതി പ്പെടുത്തുവാൻ ഞങ്ങളെല്ലാവരെയും യോഗ്യരാക്കണമേ. ഞങ്ങളുടെ കണ്ണുനീരാൽ ഞങ്ങളുടെ മാലിന്യങ്ങൾ കഴുകി ധവളീകരിക്കണമേ.

സർവ്വനാഥാ, ഞങ്ങളുടെ സകല അറിവുകളും വിചാ രങ്ങളും നിന്നോടുള്ള ഭക്തിയിലും തിന്മയിൽ നിന്നുള്ള വേർപാടിലും സ്ഥിരീകരിക്കണമേ. അമർത്യനായ നീ ഞങ്ങളെല്ലാവരെയും പൂർണ്ണതയ്ക്കർഹരാക്കണമേ.

അനുതപിക്കുന്ന സകല പാപികളുടെയും കടങ്ങൾ പരിഹരിക്കുന്ന കർത്താവേ, നിനക്കു സ്തുതി. നിന്റെ കരു ണയാൽ ഞങ്ങളുടെ കുറ്റങ്ങൾ ക്ഷമിക്കണമേ. നിന്റെ ദയ യാൽ ഞങ്ങൾ എല്ലാവരുടെയും പാപങ്ങൾ മായിക്കണമേ.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ദാനിയേൽ വെടിപ്പോടെ നോമ്പ് നോറ്റ് സിംഹങ്ങളുടെ വായ് ബന്ധിച്ചു. ഞങ്ങളുടെ നാഥാ, ഞങ്ങൾ ചെയ്തു പോയ പാപങ്ങളുടെ വിപത്തുകളിൽനിന്ന് നോമ്പാൽ ഞങ്ങളെ രക്ഷിക്കണമേ. കുറിയേലയിസ്സോൻ

## സങ്കീർത്തനം 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 66

## എനിയോനൊ

(മ്ശിഹോ ആലോഹോ/ തൻ സ്നേഹത്താൽ ന്യായാധിപർ മദ്ധ്യേ...)

1. ദേവേശാ മ്ശിഹാ
പ്രാർത്ഥനയാലും
നോമ്പാലും വൈരിയെ വീഴ്ത്താൻ
ഉപദേശിച്ചവനെ നാഥാ നിൻമുൻ
ആഗതനിൽ കൃപചെയ്യണമേ

2. പ്രാർത്ഥന നോമ്പാലും
അനുതാപത്തിൻ
കണ്ണീരാലും നിനുവയരെ
രക്ഷിച്ചവനാം ദേവേശാ നിൻമുൻ
ആഗതനിൽ കൃപചെയ്യണമേ

3. തന്നുടെ നോമ്പാൽ
പാപത്തിന്റെയും
സാത്താന്റേയും കെണിയീന്നും
ഞങ്ങളെ വീണ്ട ദേവേശാ നിൻ മുൻ
ആഗതനിൽ കൃപചെയ്യണമേ.

4. ഞങ്ങടെ രക്ഷയ്ക്കായ്
സാത്താനോട്
പോരാടിയവന്നധികാരം
നശിപ്പിച്ചവനാം ദേവേശാ നിൻമുൻ
ആഗതനിൽ കൃപചെയ്യണമേ

5. ദിവ്യോപദേശത്താൽ
ആത്മീയമതായ്
ഇവരെ പരിപോഷിപ്പിപ്പാൻ
നോമ്പാൽ ബലമേകിയ മ്ശിഹാ നിൻമുൻ
ആഗതനിൽ കൃപചെയ്യണമേ. ബാറെക്മോർ

ശുബഹോ... മെന്ഓലം...

6. ദുർമ്മാർഗ്ഗേനിന്നും
അനുതാപത്താൽ
പാപികൾ തിരിയണമെന്നല്ലോ
നശിപ്പാനാഗ്രഹമില്ലാത്തോൻ നിൻമുൻ
ആഗതനിൽ കൃപചെയ്യണമേ

അല്ലെങ്കിൽ

ശത്രുവായ ദുഷ്ടനെ നോമ്പാലും പ്രാർത്ഥനയാലും ജയിക്കുവാൻ ഞങ്ങളെ പഠിപ്പിച്ച ദൈവമായ മിശിഹായേ, നിന്റെ പക്കലേക്ക് ഞാൻ വരുന്നു. എന്നോടു കരുണ ചെയ്യണമേ.

നോമ്പാലും പ്രാർത്ഥനകളാലും അനുതാപത്തിന്റെ കണ്ണീരാലും നിനുവക്കാരെ ദയവായി വീണ്ടവനായ ദൈവമേ ഞങ്ങളോടു കരുണ ചെയ്യണമേ.

തന്റെ നോമ്പാൽ പാപത്തിന്റെയും സാത്താന്റെയും വശീകരണത്തിൽനിന്ന് ഞങ്ങളെ സ്വതന്ത്രരാക്കിയ ദൈവമായ മിശിഹായേ, നിന്റെ പക്കലേക്ക് ഞാൻ വരുന്നു. എന്നോടു കരുണ ചെയ്യണമേ.

ദിവ്യോപദേശങ്ങളാൽ ആത്മീയമായി ഞങ്ങളെ പരിപോഷിപ്പിക്കേണ്ടതിന് നോമ്പാൽ ഞങ്ങളെ ശക്തിപ്പെടുത്തിയ ദൈവമേ, നിന്റെ പക്കലേക്ക് ഞാൻ വരുന്നു. എന്നോടു കരുണ ചെയ്യണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

പാപി തന്റെ ദുർമാർഗ്ഗത്തിൽ നിന്ന് അനുതപിച്ച് രക്ഷ പ്രാപിക്കാനല്ലാതെ അവന്റെ നാശത്തിനായി ആഗ്രഹിക്കാത്തവനേ, നിന്റെ പക്കലേക്ക് ഞാൻ വരുന്നു. എന്നോടു കരുണ ചെയ്യണമേ. കുറിയേലായിസോൻ.

## സങ്കീർത്തനം 19

ആകാശങ്ങൾ ദൈവത്തിന്റെ... പേജ് 70

## എനിയോനോ

(ഹൗദയിൻ/ സൃഷ്ടിയെ അഖിലം)

1. ജീവൻ മാർഗ്ഗത്തെവിട്ട്
മായകൾ പിന്നാലെപോയ് ഞാൻ
നഷ്ടപ്പെട്ടോരജമാം ഞാൻ
നല്ലിടയാ നീ പുറപ്പെട്ട്



എന്നെ തേടണമേ നാഥാ
ചുങ്കക്കാരൻ പാപിനിയും
ജ്ഞാനികൾ കന്യകമാരോടും
നിന്നജവൃന്ദത്തിൽ ചേർത്ത്
മണവറപൂകാൻ യോഗ്യനാക്ക

2. ദേവാ എന്റെ കടങ്ങളെയും
ഭോഷത്വമതും മോചിക്ക
നാഥാ പാപം ചെയ്തങ്ങേ
കോപിപ്പിച്ചേൻ, പാപിനിപോൽ
പ്രലപിപ്പൂ മനുഷ്യസ്നേഹി
മഹിമാവൊടു നീയണയുമ്പോൾ
നിന്റെ വിശുദ്ധന്മാരൊപ്പം
നിന്നെ സ്തോത്രം പാടിടുവാൻ
പുണ്യമെനിക്കേകിടണമെ

3. ധൂർത്തപുത്രൻ സാദൃശ്യേ
ഹൃദയം നൊന്തുകരയുന്നേൻ
താതാ കരളലിവൊടു കൃപചെയ്
സ്വർഗ്ഗം മുൻതിരുസന്നിധിയും
പാപം ചെയ്തേൻ കൈക്കൊൾക
ഭൃത്യൻപോൽ ഞാനായീടാം
കരുണാലയനാം ദേവേശാ
നിന്നൊടു ഞാൻ ചെയ്തിട്ടുള്ള
പാപമശേഷം മോചിക്ക.

4. നാഥാ മരണത്തിൽ നിന്നെ
ഓർമ്മിക്കുന്നില്ലാരാരും
പാതാളേ നിൻ സ്തുതിപാടാൻ
ആരുണ്ടെന്നോർത്തു ഭയന്നേൻ

താല്പര്യത്തൊടു കേഴുന്നേൻ
വിധിയിൽനിന്നു വിടുവിപ്പോൻ
നീയാണല്ലോ നിൻ സ്തുതികൾ
ജീവിതകാലം മുഴുവൻ ഞാൻ
പാടിമഹത്വം നല്കീടാം. ബാറെക്മോർ

ശുബഹോ... മെന്ഓലം...

5. നാഥാ നിൻ വാതിലിൽ മുട്ടും
ദാസർ തന്നർത്ഥന കേൾക്കൂ
ഇവരർപ്പിക്കുന്നനുതാപ-
ത്തിൻ നെടുവീർപ്പുകൾ കാണണമേ
നിൻ ദൃഷ്ടി തിരിച്ചീടരുതേ
നാസ്തികർ ഞങ്ങൾക്കെതിരായി
ബലമേറും നിൻ തൃക്കയ്യാൽ
ഞങ്ങളെ രക്ഷിച്ചീടണമേ
അനുഗ്രഹവും ചൊരിഞ്ഞീടേണം

അല്ലെങ്കിൽ

കർത്താവേ, ജീവന്റെ മാർഗ്ഗത്തെ വിട്ട് മായകളുടെ പിന്നാലെ ഓടി നഷ്ടപ്പെട്ടുപോയ പള്ളാടു ഞാനാകുന്നു. നല്ല ഇടയാ, നീ പുറപ്പെട്ടു എന്നെ അന്വേഷിക്കണമേ. ഞാൻ നിശ്ശേഷം നശിച്ചു പോകുവാൻ അനുവദിക്കരുതേ. എന്നാലോ ചുങ്കക്കാരനോടും പാപിനിയായ സ്ത്രീയോടും ബുദ്ധിയുള്ള കന്യകമാരോടുംകൂടെ നിന്റെ ആട്ടിൻ കൂട്ടത്തിൽ എന്നെ ഗണിക്കുകയും നിന്റെ മണവറയിൽ പ്രവേശിപ്പാൻ എന്നെ യോഗ്യനാക്കുകയും ചെയ്യണമേ.

ദൈവമേ, എന്റെ കടങ്ങൾ പരിഹരിക്കണമേ. എന്റെ ഭോഷത്വങ്ങളെല്ലാം ക്ഷമിക്കണമേ. കർത്താവേ ഞാൻ പാപം ചെയ്തു നിന്നെ കോപിപ്പിച്ചു. പാപിനിയായ സ്ത്രീയെപ്പോലെ ഞാൻ നിലവിളിക്കുന്നു. മനുഷ്യസ്നേഹമുള്ളവനേ മഹത്വത്തോടുകൂടി നീ എഴുന്നള്ളി വരുമ്പോൾ നിന്റെ വിശുദ്ധന്മാരുടെ കൂട്ടങ്ങളിൽ കൃപാലുവായ നിനക്ക് സ്തോത്രം പാടുവാനായി എന്നെ പുണ്യപ്പെടുത്തണമേ.



മുടിയനായ പുത്രനെപ്പോലെ ഹൃദയം തകർന്നു ഞാൻ നിലവിളിക്കുന്നു. എന്റെ പിതാവേ, കരളലിഞ്ഞ് എന്നോടു കരുണ ചെയ്യണമേ. സ്വർഗ്ഗത്തോടും നിന്റെ തിരുമുമ്പാകെയും ഞാൻ പാപം ചെയ്തു. കൂലിക്കാരനെപ്പോലെ എന്നെ കൈക്കൊള്ളണമേ. നിന്റെ ഭവനത്തിൽ ദാസനെപ്പോലെ ഞാൻ ആയിക്കൊള്ളാം. കാരുണ്യവാനായ ദൈവമേ, നിന്നോടു ഞാൻ ചെയ്തിട്ടുള്ള സകല പാപവും എന്നോടു ക്ഷമിക്കണമേ.

ഞങ്ങളുടെ കർത്താവേ, മരണത്തിൽ നിന്റെ ഓർമ്മയില്ല. പാതാളത്തിൽ നിന്നെ സ്തോത്രം ചെയ്യുന്നവൻ ആരാകുന്നുവെന്ന് കേട്ടപ്പോൾ ഞാൻ ഭയന്നു. ഇതു നിമിത്തം പൂർണ്ണഹൃദയത്തോടെ താൽപ്പര്യമായി ഞാൻ നിലവിളിക്കുന്നു. ന്യായവിധിയിൽനിന്ന് എന്നെ വിടുവിക്കുന്നവൻ നീ ആകയാൽ ഞാൻ ജീവിക്കുന്ന നാളുകളോളം നിനക്കു സ്തുതി പാടുകയും എന്റെ ആയുഷ്ക്കാലം മുഴുവൻ നിന്നെ മഹത്വപ്പെടുത്തുകയും ചെയ്യുമാറാകണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ വാതിലിൽ മുട്ടുന്ന നിന്റെ ദാസരുടെ പ്രാർത്ഥനകൾ കേൾക്കണമേ. ഞങ്ങൾ അർപ്പിക്കുന്ന അനുതാപത്തിന്റെ നെടുവീർപ്പുകൾ കാണണമേ. നിന്റെ

ദൃഷ്ടി ഞങ്ങളിൽനിന്ന് തിരിക്കരുതേ. എന്തെന്നാൽ ദൈവ ഭയമില്ലാത്ത ജനം ഞങ്ങൾക്കെതിരായി നിൽക്കുന്നു. ആക യാൽ ബലമുള്ള നിന്റെ തൃക്കൈയ്യാൽ ഞങ്ങളെ രക്ഷിച്ച നുഗ്രഹിക്കണമേ. കുറിയേലായിസ്സോൻ

## ഏശ 42:10-13; 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 73

## എനിയോനൊ

(യാമോദസ് പാലാഗ്/ മാലാഖദുനുഹറോ ദർവോസോ)

1. വരുവിൻ പാപക്കറകൾ പെരുത്തു ദുഷ്ടതയാലും
ശുദ്ധി വെടിഞ്ഞൊരാത്മാവിനെ അനുതാപത്താലും
കണ്ണീരാലും ശുചിയാക്കാം
പാപികളിൽ കൃപയുള്ളവനേ
കാരുണ്യം ചെയ്യണമെന്നാർത്തു കരഞ്ഞീടാം
താൻ മഹിമയെഴും ദൈവമല്ലോ.

2. മനുഷ്യസ്നേഹി ഞങ്ങടെ നോമ്പ് നിൻപ്രീതിയ്ക്കായ് തീരണമേ
ഇവർ തൻ പ്രാർത്ഥന മഹിമയെഴും നിൻമുമ്പിൽ സ്വീകൃതമാകണമേ
അനുതാപികളായ് തീർന്നോരാ
നിനുവയരിൽ നീ പ്രീതനുമായ്
നോമ്പും പ്രാർത്ഥനയും കൈക്കൊണ്ടിവരുടെ
പാപകടങ്ങൾ പൊറുക്കണമേ.
നീ മഹിമയെഴും ദൈവമല്ലോ.

3. പാവനനോമ്പാൽ ലേവ്യർക്കാചാര്യത്വം നല്കി
ശെമഓനും ശ്ലീഹർക്കും അപ്പസ്തോലികതയും
രാജാധീശ നൃപമുടികൾ
മുടയുന്നോനേ, നോമ്പാം പുൽത്തട്ടിൽ
നിൻ കുഞ്ഞാടുകൾ ശുദ്ധിയിലാനന്ദിച്ചീടാൻ
നിർമ്മലരായ് കാത്തീടേണം. ബാറെക്മോർ



ശുബഹോ... മെന്ഓലം...

4. ദാനിയേൽ നോറ്റൊരു നോമ്പാൽ ബാബേലിൽ
സിംഹങ്ങൾ തൻവായ് ബന്ധിച്ചു
ഹാനനിയാദ്യർ നോമ്പാലെ
അഗ്നിജ്വാല കെടുത്തിയഹോ
നിനുവായർ വേദനയോടനുതാപത്താൽ
കോപത്തീന്നും രക്ഷിതരായ്.

അല്ലെങ്കിൽ

വരുവിൻ കുറ്റങ്ങളുടെ പെരുപ്പത്താലും പാപമാലിന്യ ങ്ങളാലും ദുഷ്ടതകളാലും അശുദ്ധമാക്കപ്പെട്ട ആത്മാ വിനെ അനുതാപത്താലും കണ്ണുനീരുകളാലും നമുക്ക് വെണ്മയുള്ളതാക്കാം. പാപികളോടു കരുണ ചെയ്യുന്നവ നേ, ഞങ്ങളോടു കരുണ ചെയ്യണമേ എന്ന് കർത്താവിന്റെ പക്കൽ സങ്കടത്തോടെ നമുക്ക് നിലവിളിച്ചു പറയാം. എന്തെന്നാൽ അവൻ മഹത്വമുള്ള ദൈവമാകുന്നു.

മനുഷ്യസ്നേഹമുള്ളവനേ ഞങ്ങളുടെ നോമ്പ് നിന്റെ പ്രീതിയ്ക്കായിത്തീരണമേ. ഞങ്ങളുടെ പ്രാർത്ഥനകൾ മഹത്വമുള്ളവനായ നിന്റെ മുമ്പാകെ സ്വീകാര്യമായിരിക്ക ണമേ. അനുതാപപൂർവ്വം നിന്നോടപേക്ഷിച്ച നിനുവക്കാ രിൽ നീ പ്രീതിപ്പെട്ടപ്രകാരം ദൈവമേ ഞങ്ങളിൽ പ്രസാ ദിച്ച് ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ള ണമേ. ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കണമേ. എന്തുകൊണ്ടെന്നാൽ നീ മഹത്വമുള്ള ദൈവമാകുന്നു.

വിശുദ്ധ നോമ്പാൽ ലേവിയുടെ ഭവനത്തിന് ആചാര്യ സ്ഥാനം നീ നൽകി. ശെമഓൻഭവനക്കാരായ ശ്ലീഹ ന്മാർക്കു അപ്പസ്തോലത്വവും കൊടുത്തുവല്ലോ. രാജാധി രാജനും രാജകിരീടങ്ങൾ മുടയുന്നവനുമേ, നോമ്പാകുന്ന

പുൽമാലിയിൽ നിന്റെ കുഞ്ഞാടുകൾ മേഞ്ഞ് ആത്മീയമായി പുഷ്ടി പ്രാപിക്കുകയും വിശുദ്ധിയിൽ ആനന്ദിക്കുകയും തേജസ്സിൽ നയിക്കപ്പെടുകയും നിർമ്മലതയിൽ സംരക്ഷിക്കപ്പെടുകയും ചെയ്യുമാറാകണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ദാനിയേൽ നോമ്പു നോറ്റതിനാൽ ബാബേലിൽവച്ച് സിംഹങ്ങളുടെ വായ് ബന്ധിച്ചു. അവ അവനെ നശിപ്പിച്ചില്ല. ഹനനിയ തുടങ്ങിയവർ നോമ്പാൽ അഗ്നി ജ്വാല കെടുത്തി. നിനുവക്കാർ മനോവേദനയോടെ കർത്താവിന് അനുതാപപൂർവ്വം അർപ്പിച്ച നോമ്പാൽ തന്റെ കോപത്തിൽനിന്ന് രക്ഷ പ്രാപിക്കുകയും ചെയ്തു. ആമ്മീൻ.

## സങ്കീർത്തനം 113 :1-9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 76

## എക്ബോ

(ബ്ഹൗനുഹറോഗായോ)

ശോഭയെഴും പ്രഭയിൽ വാനോർ നിൻ
ദൈവത്വം ശുശ്രൂഷിപ്പൂ
ഉഷസ്സിന്നുദയത്തിൽ സൃഷ്ടികളും
വന്ദിപ്പാൻ ധൃതികൂട്ടുന്നു. സ്തൗമെൻകാലോസ്...

അല്ലെങ്കിൽ

കർത്താവേ, മാലാഖമാർ മഹിമപ്രകാശത്തിൽ നിന്റെ ദൈവത്വത്തെ ശുശ്രൂഷിക്കുന്നു. പ്രഭാതത്തിന്റെ ഉദയത്തിൽ സർവ്വ സൃഷ്ടികളും നിന്റെ ബഹുമതിയെ കുമ്പിട്ട് വന്ദിക്കുന്നു.



## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

ആകാശം ആരുടെ പ്രാഭവത്തെ അറിയിക്കയും സ്വർഗ്ഗം ആരുടെ മഹത്വത്തെ പ്രസംഗിക്കുകയും അന്തരീക്ഷം ആരുടെ പ്രാബല്യത്തെ പ്രത്യക്ഷമാക്കുകയും ചെയ്യുന്നുവോ ആ മഹോന്നതൻ സർവ്വ മാലാഖമാരാലും സ്തുതിക്കപ്പെടുകയും പ്രകീർത്തിക്കപ്പെടുകയും ചെയ്യുന്നു. അവന് ഈ സമയത്തും...

## സെദറാ

ദൈവമായ കർത്താവേ, നിന്നോടു ഞങ്ങൾ അപേക്ഷിച്ചു പ്രാർത്ഥിക്കുന്നു. നീ ഞങ്ങൾക്കു ഇടിഞ്ഞുപോകാത്ത കോട്ടയും ബലമുള്ള ആയുധവുമായിരിക്കണമേ. നീ ഞങ്ങളുടെ ബലഹീനത നീക്കുകയും അജ്ഞത മാറ്റുകയും പിശാചിന്റെ പ്രലോഭനങ്ങൾക്കെതിരായ ശക്തി നല്കുകയും ചെയ്യണമേ. നന്മയെ ദർശിക്കുന്ന നേത്രങ്ങളെയും ദിവ്യപ്രബോധനങ്ങളെ ശ്രദ്ധിക്കുന്ന ശ്രവണങ്ങളെയും നിന്റെ നിശ്വസനങ്ങളെ ഉൾക്കൊള്ളുന്ന ഘ്രാണത്തെയും നിരന്തരം നിന്റെ മഹത്വങ്ങളെ കീർത്തിക്കുന്ന അധരങ്ങളെയും ദാനധർമ്മങ്ങൾക്കും സുകൃതപ്രവർത്തികൾക്കുമായി ചലിക്കുന്ന കാലുകളെയും കരങ്ങളെയും ഞങ്ങൾക്കു നൽകണമേ. എന്റെ ആത്മശരീരങ്ങൾ അതിന്റെ സർവ്വശക്തികളോടുംകൂടെ തിരുസന്നിധിയിൽ കാണപ്പെടുകയും നിന്റെ തിരുഹിതപ്രകാരം വ്യാപരിക്കയും ചെയ്യുമാറാകണമേ. അതു പരിശുദ്ധാത്മാവിന്റെ നൽവരങ്ങളാൽ പത്തുകമ്പിയുള്ള വീണകളിൽ തിരുമുമ്പാകെ ദിവ്യഗാനം സദാ പാടുമാറാകണമേ. ഞങ്ങളെ പൂർണ്ണന്മാരുടെ കിരീടത്തിന് യോഗ്യരാക്കണമേ. നാഥാ,

നോമ്പുകാരെ കാത്തു കൊള്ളുകയും രോഗികളെ സൗഖ്യപ്പെടുത്തുകയും പീഡിതരെ സഹായിക്കയും പാപികളോടു ക്ഷമിക്കയും അനുതാപികളെ കൈക്കൊള്ളുകയും ജീവിച്ചിരിക്കുന്നവരെ സംരക്ഷിക്കുകയും പരേതരെ ഉയർപ്പിക്കയും ചെയ്യണമേ. സർവ്വനാഥനായ നിനക്കു ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതിയും ആരാധനയും അനുയോജ്യമാകുന്നു.

## കോലോ

(കൂക്കോയോ)

സോദരരേ നോമ്പായുധമായേന്തി പോരാടാം
മ്ശിഹായിൽ പൂർണ്ണന്മാരോ നോമ്പാൽ വിജയികളാം
നാഥൻ അതിനാൽ സാത്താനേ ജയിച്ചു
മലയിൽമൂശ അതിനാൽ ശോഭിതനായ്
ഏലിയാ രഥമതിലേറി സ്വർഗ്ഗം പൂകിയഹോ
നീതിഷ്ടർ ശ്രേഷ്ഠരുമായി സഹദേർ മുടിചൂടി
ഹാ... അതു തന്നോൻ സ്തുത്യൻ ബാറെക്മോർ

ശുബ്ഹോ...

ഭക്ഷണപാനീയം വെടിയും നോമ്പതു ലഘുവല്ലോ
പുണ്യത്തിൻ നോമ്പതുനാഥൻ ദൃഷ്ടിയിൽ വലുതല്ലോ
ഉപവാസമൊടെ ദാനം ചേർക്കുന്നോൻ
വൻപ്രതിഫലവും പ്രാപിച്ചീടുന്നു
ദാനം ചെയ്‌വാനില്ലാത്തോൻ സ്നേഹം പകരേണം
ആത്മീയന്മാരോടുകൂടി വിധിയിൽ ചേർന്നീടും
ഹാ... മണവറയർഹനുമാം

മെനഓലം...

മോശ നാല്പതുനാൾ സീനായ്മലമേൽ നോമ്പേറ്റു
ദിവ്യപ്രഭയാൽ തന്റെ മുഖം വിളങ്ങി ലിഖിതമാം



ദശശാസനങ്ങൾ പ്രാപിച്ചാനവനും
നോമ്പാൽ ജീവബലിയിൽ മോദിക്കും
സഭയേ തേ ഭാഗ്യം വിണ്ണിൽ ഭൂമിയിലും നിന്നെ
ശ്രേഷ്ഠയുമാക്കിത്തീർക്കുന്നോൻ നാഥൻ താൻ സ്തുത്യൻ
ഹാ....ഉ...ഹാ.... മൊറിയോ റാഹേം...

അല്ലെങ്കിൽ

സഹോദരങ്ങളേ, നോമ്പാകുന്ന ആയുധത്താൽ നമുക്കു പോരാടാം. എന്തെന്നാൽ മിശിഹായിൽ പൂർണ്ണരായവർ നോമ്പാൽ വിജയികളായിത്തീർന്നവരാകുന്നു. നമ്മുടെ കർത്താവ് അതിനാൽ ദുഷ്ടനോടു പോരാടി. മോശ മലയിൽ വച്ച് നോമ്പാൽ പ്രശോഭിതനായി. ഏലിയാ അതിനാൽ രഥത്തിൽ ആരോഹണം ചെയ്തു. അതിനാൽ നീതിമാന്മാർ ശ്രേഷ്ഠരാകയും രക്തസാക്ഷികൾ കിരീടം ചൂടുകയും ചെയ്തു. നോമ്പിനെ നമുക്ക് നൽകിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ബാറെക്മോർ

പിതാവിനും...

ഭക്ഷണപാനീയങ്ങൾ വർജ്ജിക്കുന്ന നോമ്പ് ചെറുതാകുന്നു. എന്നാൽ പുണ്യപ്രവൃത്തികൾ ചെയ്യുന്ന നോമ്പ് കർത്താവിന്റെ ദൃഷ്ടിയിൽ വലുതാകുന്നു. ഉപവസിക്കുകയും ദരിദ്രർക്കു ദാനം കൊടുക്കുകയും ചെയ്യുന്നവൻ വലിയ പ്രതിഫലം പ്രാപിക്കുന്നു. കർത്താവ് അവന്റെ നോമ്പ് സ്വീകരിക്കുന്നു. എന്നാൽ ദാനം ചെയ്യുവാനില്ലാതിരിക്കുകയും തന്റെ നോമ്പിൽ സ്നേഹം കലർന്നിരിക്കുകയും ചെയ്യുന്നവൻ ആത്മീയരോടുകൂടെ ചേർക്കപ്പെടുകയും പുനരുത്ഥാനത്തിൽ മണവറക്ക് യോഗ്യനാകുകയും ചെയ്യും. ആദിമുതൽ...

മോശ നാൽപ്പതു ദിവസം സീനായ്മലമേൽ നോമ്പു നോറ്റു. കർതൃശോഭയാൽ അവന്റെ മുഖം വിളങ്ങി. തന്നിൽ നിന്ന് കല്പലകകളിൽ എഴുതപ്പെട്ട പത്തു പ്രമാണങ്ങൾ അവൻ പ്രാപിച്ചു. നോമ്പാൽ ജീവനുള്ള ബലിയിൽ ആന ന്ദിക്കുന്ന വിശ്വസ്തയായ തിരുസഭയേ നിനക്കു ഭാഗ്യം. സ്വർഗ്ഗത്തിലും ഭൂമിയിലും നിന്നെ ശ്രേഷ്ഠയാക്കുന്ന കർത്താവ് വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോ റാഹേം...

**എത്രോ**

കർത്താവേ, ബലഹീനരായ ഞങ്ങൾക്കുവേണ്ടി തിരു സന്നിധിയിൽ അർപ്പിക്കുന്ന ഈ പരിമള ധൂപത്തോടുകൂടെ ഞങ്ങളുടെ പ്രാർത്ഥനകൾ നിനക്കു പ്രസാദകരമാകണമേ. പാപികളും അധർമ്മികളുമായ ഞങ്ങളിൽനിന്ന് നിന്റെ ദൃഷ്ടി നീക്കിക്കളയരുതേ. മോചനവും സുകൃതങ്ങളും നിന്നിൽനിന്ന് ഞങ്ങൾക്കു ലഭിക്കണമേ. നിന്റെ കല്പന കളും തിരുഹിതവും ഞങ്ങളിൽ സദാ നിവർത്തിക്കപ്പെട ണമേ. നിന്റെ സമാധാനവും സ്വർഗ്ഗീയ സ്നേഹവും നാനാ ഭാഗങ്ങളിലും വാഴണമേ. ഞങ്ങൾ സദാ നിനക്കു സ്തുതിയും സ്തോത്രവും പാടുമാറാകണമേ. ആമ്മീൻ

**കോലോ**

(ദഹത്തോലോനെഹത്തേ/ ബന്ധുക്കൾ മൂവർ ഇന്നാൾ ലജ്ജിച്ചു...)
നോമ്പാൽ സാത്താനെ വിജയിച്ചു സ്വർഗ്ഗം
പൂകുന്നൊരു പാത ഉപദേശിച്ചോനേ
പോരാട്ടം ചെയ്ത് രാജ്യം ജീവനെയും
അവകാശിപ്പാൻ നോമ്പായുധമേകിയവൻ
ഹാ... ഉ... ഹാ....
സ്തുത്യൻ നോമ്പാലെ രിപുവെ വീഴ്ത്തിയവൻ.
ബാറെക്മോർ ശുബഹോ...



ഭക്ഷണപാനീയം പ്രലോഭനമതിനല്ല
പുണ്യത്തിനുമല്ല ജീവൻ നിലനിർത്താൻ
നാഥൻ നല്കിയിതാ, തിന്മയെ ദ്വേഷിച്ച്
നന്മ പ്രവർത്തിപ്പീൻ അതുതാൻ നൽ നോമ്പ്
ഹാ....ഉ....ഹാ....
നോമ്പാൽ പ്രീതിയണയ്ക്കാൻ കൃപചെയ്യേണം

മെന്ഓലം...

മനസ്സാ പിഴ ചെയ്തേൻ മനസ്സാ തേറുന്നു
സാത്താൻ തൻ കെണിയിൽ വീണെന്നറിയുന്നോൻ
അനുതാപമെഴാത്തോരെൻ സ്ഥിതിയതി കഠിനം
കാലാന്ത്യേ അണയും വിധിയിങ്കൽ നാഥാ
ഹാ....ഉ....ഹാ...
കനിവായിവനിൽ നീ കൃപ ചെയ്തീടേണം.

മൊറിയോ റാഹേം...

**അല്ലെങ്കിൽ**

തന്റെ നോമ്പാൽ സാത്താനെ ജയിക്കുകയും സ്വർഗ്ഗ രാജ്യത്തിലേക്കുള്ള ഊടുവഴി ഞങ്ങളെ പഠിപ്പിക്കുകയും പോരാട്ടം ചെയ്തു നിത്യരാജ്യവും നാശമില്ലാത്ത ജീവനും ഞങ്ങളെ അവകാശപ്പെടുത്തുവാനായി നോമ്പാകുന്ന ആയുധം ഞങ്ങൾക്കു നൽകുകയും ചെയ്തവൻ വാഴ്ത്ത പ്പെട്ടവനാകുന്നു. കർത്താവേ, അതിനാൽ ദുഷ്ടനെ തോല്പിച്ച നിന്റെ നോമ്പും വാഴ്ത്തപ്പെട്ടതാകുന്നു.

ബാറെക്മോർ പിതാവിനും...

അപ്പവും വെള്ളവും പ്രലോഭനത്തിനോ നീതീകരണ ത്തിനോ അല്ലാ ശരീരത്തിന്റെ ജീവനുവേണ്ടി കർത്താവ് നൽകിയിരിക്കുന്നതാകുന്നു. തിന്മയെ ഉപേക്ഷിച്ച് നന്മ ചെയ്യുന്നതാകുന്നു നമ്മുടെ കർത്താവിനെ രമ്യപ്പെടു ത്തുന്ന നോമ്പ്. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ

നോമ്പാൽ നിന്നെ പ്രസാദിപ്പിക്കുവാൻ ഞങ്ങൾക്കു കൃപ നൽകണമേ.

ആദിമുതൽ...

മനസ്സോടെ ഞാൻ പാപം ചെയ്തു പോയി. മനസ്സാലെ ഞാൻ അനുതപിക്കുന്നു. സാത്താൻ എന്നെ അടിമപ്പെടുത്തിയതിനാൽ ഞാൻ കുറ്റക്കാരനായിത്തീർന്നു. ഞാൻ പാപം ചെയ്തതിനാൽ എനിക്കു കഷ്ടം. അവസാനത്തെ ന്യായവിധി ഉണ്ടാകുമ്പോൾ എനിക്കു ഹാ കഷ്ടം. ഞങ്ങളുടെ കർത്താവേ, നിന്റെ ന്യായവിധിയുടെ ദിവസത്തിൽ എന്നോടു കരുണ തോന്നി എന്നെ അനുഗ്രഹിക്കണമേ.

മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥന നോമ്പും കൈക്കൊണ്ടിവർമേൽ കൃപ ചെയ്യേണമേ

ഭോജ്യത്തിൽനിന്നുമൊഴിഞ്ഞുപവാസം ചെയ്യുന്നേരം
വായ് കേൾക്കോളം സംസാരിച്ചു പ്രാർത്ഥിച്ചീടേണം

ഐശ്വര്യത്തിൻസമയം ആത്മാവിതാ സമ്പാദിപ്പൂ
ഉണർവോടെഴുന്നേറ്റു നന്മകൾനേടി പൂരിതരായിടേണം

സ്ഥിരമാം ഐശ്വര്യമിവർക്കേകിയൊരുത്തമനെ സ്തോത്രം
പാവനനോമ്പിനെ സ്നേഹിക്കുന്നോർക്കൈശ്വര്യമതുണ്ടായീടും

സഭ മക്കൾക്കായടയാളമതായ് നോമ്പിനെ ഏകിയവൻ
സ്തുത്യൻ താതസുതാത്മാക്കളെയവൾ എന്നും വാഴ്ത്തിടുന്നു

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചനകേട്ടിവരിൽ കൃപചെയ്തീടേണം



അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോടു കരുണ ചെയ്യണമേ.

ഭക്ഷണത്തിൽ നിന്നൊഴിഞ്ഞ് ഉപവസിക്കുന്ന ഈ കാലത്ത് അധരമേ, നിന്നെ കേൾക്കുവോളം നീ അധികം പ്രാർത്ഥിക്കുക. കണ്ടാലും സമൃദ്ധിയുടെ ഈ കാലത്ത് ആത്മാവ് ശേഖരിക്കുന്നു. ആകയാൽ ഏവരും ഉണർന്ന് നന്മകൾ ശേഖരിച്ച് പൂരിതരാകട്ടെ.

അഭേദ്യമായ ഐശ്വര്യം ഞങ്ങൾക്കു നൽകുന്ന ഉത്തമന് സ്തുതി. വെൺമയുള്ള നോമ്പിനെ സ്നേഹിക്കുന്നവന് നിറഞ്ഞ ഐശ്വര്യമുണ്ട്. സഭയ്ക്കും അതിന്റെ മക്കൾക്കും വലിയ അടയാളമായി നോമ്പിനെ നൽകിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. കണ്ടാലും അവൾ തന്നെയും തന്നെ അയച്ച പിതാവിനെയും പരിശുദ്ധാത്മാവിനെയും സ്തുതിക്കുന്നു.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യേണമേ.

## പെസ്ഗൊമൊ

സകലത്തിന്റെയും ഉടയവനായ... പേജ് 83

## അപേക്ഷയും കൗമായും

കർത്താവേ, നിന്നെ സ്തോത്രം ചെയ്യുന്നതും... പേജ് 84

## സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...

## കൃപനിറഞ്ഞമറിയമേ ...

## വിശ്വാസപ്രമാണം

# ചൊവ്വ - മൂന്നാം മണി

## കൗമാ

## പ്രുമിയോൻ, സെദറാ

## കോലോ

(ഏദൻസപ്രോമെസ്പസഹറിൻ/
നന്മകൾതൻ പ്രതിമൃതിയരുത് സ്തോത്രംതേ സകലേശാ)

സോദരരെ സ്നേഹിക്കേണം എന്നതു കല്പനകൾ പൂർത്തി
ഭക്ഷണമതുവെടിയും ഹൃത്തിൽ വൈരാഗ്യം പൈശൂന്യമതും
മദ്യമുപേക്ഷിക്കും രഹസ്യേ സോദരനെ കൊല ചെയ്തീടും.

ബാറെക്മോർ. ശുബഹോ... മെനഓലം...

ദാനിയേൽ നോറ്റൊരു നോമ്പാൽ സിംഹത്തിൻ വായ് ബന്ധിച്ചു
ഹാനനീയാദ്യർ നോമ്പാലെ തീജ്ചാല കെടുത്തി നാമും
ആത്മീയരോടു മോദിപ്പാൻ ശുദ്ധിയിൽ നോമ്പനുഷ്ഠിക്കേണം

മൊറിയോ റാഹേം...

അല്ലെങ്കിൽ

സഹോദരങ്ങളേ അന്യോന്യം സ്നേഹിക്കണം എന്നത് കല്പനകളുടെ പൂർണതയാകുന്നു. എന്നാൽ ഭക്ഷണത്തിൽനിന്ന് ഉപവസിക്കുകയും വൈരാഗ്യവും പൈശൂന്യവും നിറഞ്ഞിരിക്കുകയും ചെയ്യുന്നവനുണ്ട്. മദ്യ പാനത്തിൽ നിന്നൊഴിയുകയും രഹസ്യത്തിൽ തന്റെ സഹോദരനെ കൊല്ലുകയും ചെയ്യുന്നവനുണ്ട്.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ദാനിയേൽ നോറ്റ നോമ്പാൽ അവൻ സിംഹങ്ങളുടെ വായ് അടച്ചു. ഹാനനിയ ആദിയായ പൈതങ്ങൾ



നോമ്പാൽ തീജ്ചാല കെടുത്തി. നാമും ആത്മീയരോടുകൂടി ആനന്ദിക്കുവാനായി വെടിപ്പോടെ നോമ്പ് നോൽക്കണം.

മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

വരുവീൻ നിർമ്മലഹൃത്തോടും ശുദ്ധതനുവോടുംകൂടെ
രാജാധീശന്നുൽക്കൃഷ്ട കാഴ്ചകളെയർപ്പിച്ചീടാം

താതൻ തൻ മഹിമയിൽനാഥൻ ആഗതനായീടുന്നേരം
തന്നെ ദർശിച്ചീടാനായ് യോഗ്യരതായ്ത്തീരേണം നാം

നോമ്പിഷ്ടന്മാരെ നിങ്ങൾ അദ്ധ്വാനത്താൽ തൻസ്തുതിയും
സൽക്കർമ്മത്താൽ സ്തോത്രത്തിൻ നല്ല ഫലങ്ങളുമർപ്പിപ്പീൻ

ആത്മാവും തനുവും നിങ്ങൾ സംശുദ്ധമാക്കീടേണം
നാഥൻ തൻ വരവിങ്കൽ നിങ്ങൾ മോദിക്കാനിടയാക്കീടും

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രപ്പെടുത്തിയ കർത്താവേ ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളോടു കരുണ ചെയ്യണമേ.

വരുവിൻ മാലിന്യത്തിൽനിന്ന് വെടിപ്പാക്കപ്പെട്ട ഹൃദ യത്തോടും നിർമ്മലവും വിശുദ്ധവുമായ ശരീരത്തോടും കൂടെ രാജാധിരാജന് ഉൽകൃഷ്ടമായ കാഴ്ചകൾ നമു

ക്കർപ്പിക്കാം. നമ്മുടെ കർത്താവ് തന്റെ പിതാവിന്റെ മഹത്വത്തിൽ എഴുന്നെള്ളി വരുമ്പോൾ തന്നെ ദർശിക്കുവാൻ നാം യോഗ്യരായിത്തീരട്ടെ.

നോമ്പുകാരേ, നിങ്ങളുടെ അദ്ധ്വാനങ്ങളാൽ സ്തുതിയും നിങ്ങളുടെ സത്പ്രവൃത്തികളാൽ സ്തോത്രത്തിന്റെ സൽഫലങ്ങളും ദൈവത്തിന് അർപ്പിക്കുവിൻ. നിങ്ങളുടെ ആത്മശരീരങ്ങളെ ശുദ്ധീകരിച്ച് നിങ്ങളിൽ അവനെ വസിപ്പിക്കുകയും ചെയ്യുവിൻ.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രപ്പെടുത്തിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യേണമേ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

**കൗമാ**

**വിശ്വാസപ്രമാണം**



# ചൊവ്വ - ആറാംമണി

**കൗമാ**

**പ്രുമിയോൻ**

നാമെല്ലാവരും പ്രാർത്ഥിച്ച് ...

അഗ്നിജ്വാലകളാൽ സ്തുതിക്കപ്പെടുന്ന മഹത്വമുള്ളവനും സകല വിശുദ്ധ വൃന്ദങ്ങളാലും മാലാഖമാരാലും പ്രശോഭിതനുമായവന് സ്തുതി. ഈ സമയത്തും...

**സെദറാ**

നല്ലവനും ദയാലുവുമായ നാഥാ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. നിന്റെ ഉന്നതഭുജത്താലും ബലമുള്ള കരത്താലും നിന്റെ കോപത്തെ കാണിക്കുകയും നിന്റെ കരുണയെ വെളിപ്പെടുത്തുകയും ചെയ്യണമേ. ഭൂമിയുടെ ഫലങ്ങളിൽനിന്ന് ചൂടിനേയും കൽമഴയെയും വെട്ടിക്കിളികളെയും കോപത്തിന്റെ സകല ശിക്ഷകളെയും ഒഴിക്കുമാറാകണമേ. ഞങ്ങളിൽനിന്ന് ദുഷ്ക്കാലങ്ങളും ഞെരുക്കങ്ങളും നീക്കണമേ. തിരുസന്നിധിയിൽനിന്ന് ആശ്വാസകാലങ്ങൾ വരുവാൻ കല്പിക്കണമേ. കർത്താവേ, എന്നോടുത്തരമരുളുക; എന്നോടുത്തരമരുളുക; വേഗം എന്നോടുത്തരമരുളുക; താമസിക്കരുതേ. നിന്റെ ജനത്തിന്റെ ഞെരുക്കങ്ങളിൽ കടാക്ഷിക്കണമേ. ഞങ്ങൾ എല്ലാവരുടെയും ആത്മാക്കളിൽ കനിയണമേ. നിന്നെ വിളിക്കയും നിങ്കലേക്ക് ദൃഷ്ടി പതിക്കുകയും ചെയ്യുന്ന അഗതികളുടെയും, ദരിദ്രരുടെയും, അനാഥരുടെയും, വിധവകളുടെയും ആവശ്യം കാണണമേ. പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായ സർവ്വേശ്വരാ, അവരുടെ ഞെരുക്കങ്ങളിൽ അവരെ സമാശ്വസിപ്പിക്കണമേ. അത് ഇപ്പോഴും എപ്പോഴും എന്നേക്കും ആമ്മീൻ.

## കോലോ

(ബ്സപ്രോഹസാ വൂയി)

പ്രഭവിടരുന്ന പ്രഭാതത്തിൽ
നോമ്പിഷ്ടന്മാർക്കായ് ഭാഗ്യം
നീതിഷ്ടന്മാരൊടുകൂടെ സ്വർഗ്ഗേ ആനന്ദിക്കുമവർ
അവരുടെ ചിന്ത പ്രവൃത്തികൾതൻ
ഫലമതിൽ മോദിച്ചീടുന്നു. ബാറെക്മോർ

ശുബഹോ... മെന്ഓലം...

ശുദ്ധിയിൽ നോമ്പനുഷ്ഠിക്കുന്നോൻ
തലമുറ മാലാഖകളൊന്നായ്
നോമ്പിൽ ശ്രേഷ്ഠരതായോർതൻ സ്നേഹിതനായിത്തീരുമവൻ
തൻരക്ഷകനല്ലോ നാഥൻ
ദുഷ്ടൻ സ്പർശിക്കില്ലവനെ. മൊറിയോ റാഹേം...

അല്ലെങ്കിൽ

പ്രകാശം ഉദിക്കുന്ന പ്രഭാതത്തിൽ നോമ്പുകാർക്കു വലിയ ഭാഗ്യം. അവർ നീതിമാന്മാരോടും പുണ്യവാന്മാരോടുംകൂടെ സ്വർഗ്ഗരാജ്യത്തിൽ ആനന്ദിക്കുന്നു. അവരുടെ ചിന്തയുടെയും പ്രവൃത്തിയുടെയും ഫലത്തിൽ സന്തോഷിച്ചാനന്ദിക്കുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

വെടിപ്പോടെ നോമ്പു നോൽക്കുന്നവന്റെ തലമുറ മാലാഖമാരോടുകൂടെ ചേർക്കപ്പെട്ടിരിക്കുന്നു. നോമ്പാൽ ശ്രേഷ്ഠരായിത്തീർന്നവർക്ക് അവൻ സ്നേഹിതനുമായിത്തീരുന്നു. അവരെ സംരക്ഷിക്കുന്നവൻ കർത്താവാകയാൽ ദുഷ്ടന് അവരെ സ്പർശിക്കുന്നതിനുപോലും സാദ്ധ്യമല്ല. മൊറിയോ റാഹേം...



## മാർ അപ്രേമിന്റെ ബോവൂസോ

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

മധുവിനുതുല്യം നിൻ നോമ്പ് നാവോ കൈയ്പു കലർന്നതുമാം
എങ്കിൽ മധുരസം കൈയ്പായ് പകരുന്നു അറിയേണം നീ

ഞങ്ങൾ പേർക്കായ് ഉപവാസം ചെയ്തവനാം മിശിഹാ സ്തുത്യൻ
വാഴ്വു ചൊരിഞ്ഞിരുലോകത്തും കാരുണ്യം ചെയ്തീടണമേ.

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളോടു കരുണ ചെയ്യണമേ.

നിന്റെ നോമ്പ് തേനോടു സദൃശമാവുകയും നിന്റെ നാവ് കയ്പ്പിൽ കലർന്നിരിക്കുകയും ചെയ്യുന്നുവെങ്കിൽ മധുരം കൈയ്പ്പുരസമായി പകരുന്നു.

ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, നിനക്കു സ്തുതി. നിന്റെ അനുഗ്രഹം ഞങ്ങളുടെമേൽ ഉണ്ടായിരിക്കണമേ. ഇഹവും പരവുമായ രണ്ടു ലോകങ്ങളിലും ഞങ്ങളോടു കരുണ ചെയ്യേണമേ.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണചെയ്യണമേ . ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

## കൗമാ

## വിശ്വാസപ്രമാണം

# ചൊവ്വ - ഒമ്പതാം മണി

**കൗമാ**

**പ്രുമിയോൻ, സെദറാ**

**കോലോ**

(മോറേദു റംശോ)

പാവനനോമ്പാൽ പ്രാർത്ഥനയാലും
കണ്ണീരാലും ജാഗരണത്താലും
സോദരരേ നാം യത്നിച്ചീടാം
മാലാഖമാർ സഖികൾ നാമാകും. ബാറെക്മോർ

ശുബഹോ... മെനഓലം...

സോദരരെയും അയൽക്കാരെയും
ദ്വേഷിക്കരുതേ ശത്രുഗണത്തെയും
സ്നേഹിക്കേണം നമ്മുടെ നാഥൻ
നല്കിയതായൊരു കല്പനയിതല്ലോ. മൊറിയോ റാഹേം...

അല്ലെങ്കിൽ

സഹോദരങ്ങളേ വെടിപ്പുള്ള നോമ്പാലും പ്രാർത്ഥനയാലും കണ്ണീരാലും രാത്രിയിലെ ജാഗരണത്താലും നമുക്ക് പ്രയത്നിക്കാം. അതിനാൽ നാം മാലാഖമാർക്കും ഉന്നതത്തിലെ ഈറേദൂതന്മാർക്കും മിത്രങ്ങളായിത്തീരുകയും സ്വർഗ്ഗരാജ്യം അവകാശമാക്കുകയും ചെയ്യും.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

നമ്മുടെ സഹോദരങ്ങളേയും അയൽക്കാരേയും നാം ദ്വേഷിക്കരുത്. നമ്മെ വെറുക്കുന്നവരെയും നമ്മുടെ ശത്രുക്കളെയും നാം സ്നേഹിക്കണം. നമ്മുടെ കർത്താവ് കൽപ്പിച്ചിട്ടുള്ള നോമ്പ് ഇതാകുന്നു. മൊറിയോ റാഹേം...



**മാർ അപ്രേമിന്റെ ബോവൂസോ**

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക
പാപികൾ തൻ നഗരം നിനുവ നോമ്പാൽ രക്ഷിതമായ്ത്തീർന്നു
പ്രാർത്ഥന യാചനകൾമൂലം ദുഃഖമതീന്നും നീങ്ങിപ്പോയ്
സോദരരേ വരുവീൻ നോമ്പാൽ അഭയം നമ്മൾ പ്രാപിക്കാം
ഏലിയാ നിബിയും അതിനാൽ അഗ്നിരഥത്തിൽ വിണ്ണേറി
നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളോടു കരുണ ചെയ്യണമേ.

പരാക്രമികളുടെ മഹാനഗരമായ നിനുവേ, നോമ്പാൽ രക്ഷ പ്രാപിച്ചു. പ്രാർത്ഥനയാലും അപേക്ഷയാലും അതിൽനിന്ന് ദുഖം നീങ്ങിപ്പോയി.

സഹോദരങ്ങളേ വരുവിൻ, തീവ്രമായ നോമ്പിൽ നമുക്ക് അഭയപ്പെടാം. ഏലിയാ ദീർഘദർശി അതിൽ അഭയം പ്രാപിച്ചതിനാൽ രഥത്തിൽ ആകാശത്തിലേക്കു കരേറി.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണചെയ്യണമേ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

**കൗമാ**

**വിശ്വാസപ്രമാണം**

# ബുധൻ - സന്ധ്യ

## കൗമാ

### പ്രാരംഭ പ്രാർത്ഥന

കർത്താവേ വെടിപ്പോടെ നോമ്പാചരിക്കുവാനും വിശുദ്ധിയോടെ തിരുമുൻപാകെനിന്ന് പ്രാർത്ഥിക്കുവാനും വിശുദ്ധ സഭയെ യോഗ്യയാക്കണമേ. നിന്നെ സ്നേഹിക്കുന്ന നിന്റെ സഭയിൽ രമ്യതയും സമാധാനവും വസിപ്പിക്കണമെ. വിശ്വാസമുള്ള നിന്റെ ജനത്തിന്റെമേൽ അനുഗ്രഹം വർഷിക്കണമേ. പൗരോഹിത്യത്തിന്റെ ആത്മീയഭൂഷണങ്ങളാൽ ആചാര്യൻമാരെ ശ്രേഷ്ഠരാക്കണമേ. ശെമ്മാശ്ശന്മാർ നിന്റെ വിശുദ്ധ മദ്ബഹായിൽ ഭക്തിയോടെ ശുശ്രൂഷിപ്പാൻ തക്കവണ്ണം അവരെ കുറ്റമറ്റവരാക്കണമേ. ഞങ്ങൾ നിനക്കു സ്തുതിയും സ്തോത്രവും ഇപ്പൊഴും എപ്പൊഴും എന്നേക്കും സമർപ്പിക്കും. മോറൻ വാലോഹാൻ ല്ഒൽമീൻ. ആമ്മീൻ.

### സങ്കീർത്തനങ്ങൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

### എനിയോനൊ

(സ്ളീമൊറിയോ)

സോദരരേ വരുവീൻ നോമ്പാൽ
നീതിഷ്ഠർ അഭയപ്പെട്ടാർ
നോമ്പിൽ നമുക്കഭയം പ്രാപി-
ച്ചീശനു പ്രീതിയണച്ചീടാം

മോശ നോമ്പാൽ ശോഭിതനായ്



ഏലിയാ സ്വർഗ്ഗേ കയറി
പൈതങ്ങൾ ബാബേൽ ഭൂവിൽ
അഗ്നിജ്വാല കെടുത്തിയല്ലോ

നോമ്പാചരണത്താൽ മോശ
കല്പലകകൾ കൈക്കൊണ്ടല്ലോ
സ്വർഗ്ഗം സമ്പാദിച്ചീടാൻ
പാവനനോമ്പതു നോറ്റീടാം. ബാറെക്മോർ

ശുബഹോ... മെന്ഓലം...

പുണ്യമെഴുന്ന പ്രവൃത്തികളാൽ
നോമ്പാലും സഭ ശ്രേഷ്ഠയതാം
ഭോജനപ്രിയമതിൽനിന്നും പോയ്
ധരിച്ചീടുന്നു തപോവൃത്തി
സ്തൗമെൻകാലോസ്...

അല്ലെങ്കിൽ

സഹോദരങ്ങളേ വരുവിൻ നീതിമാന്മാർ നോമ്പിൽ ആശ്രയിച്ച് അത്യുന്നതനായ ദൈവത്തെ പ്രസാദിപ്പിച്ചതു പോലെ വെടിപ്പും വിശുദ്ധിയുമുള്ള നോമ്പിൽ നമുക്കഭയം പ്രാപിക്കാം.

മോശ നോമ്പാൽ പ്രശോഭിതനായി. ഏലിയാ നോമ്പു നോറ്റു സ്വർഗ്ഗത്തിലേക്കു കരേറി. പൈതങ്ങൾ നോമ്പാൽ അഗ്നിജ്വാലയെ കെടുത്തുകയും ചെയ്തു.

മോശ നോമ്പാചരിച്ച് ഇസ്രായേൽക്കാർക്കായി കൽപ്പനകൾ ഏറ്റുവാങ്ങി. നാമും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുവാൻ യോഗ്യരാകേണ്ടതിന് വിശുദ്ധിയോടെ നോമ്പാചരിക്കണം. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

നോമ്പാലും പുണ്യപ്രവർത്തികളാലും സഭ ശ്രേഷ്ഠമാക്കപ്പെടുന്നു. ഭോജനപ്രിയം അതിൽനിന്ന് നീങ്ങിപ്പോവുകയും തപോവൃത്തി സ്വീകരിക്കുകയും ചെയ്യുന്നു.

സ്തൗമെൻ...

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

കാലത്തികവിൽ ശരീരം ധരിക്കയും പാപമൊഴികെ സകലത്തിലും ഞങ്ങൾക്കു സമനാവുകയും ചെയ്ത നിത്യവചനമേ, ഞങ്ങളുടെ വർഗ്ഗത്തിന് രക്ഷാമാർഗ്ഗം കാണിച്ചുതരികയും മരണമുള്ള വംശത്തിന് ജീവാത്മകമായ പാത ഒരുക്കുകയും ചെയ്ത രക്ഷകാ, ഞങ്ങളുടെ ആദിമാതാപിതാക്കളെ അധഃപതിപ്പിച്ച് പാപത്തെ തന്റെ നോമ്പാലും പോരാട്ടത്താലും വിജയിപ്പിച്ച നിനക്കു സ്തുതി. ഈ സമയത്തും...

## സെദറാ

ദയാലുവും കരുണാസമ്പന്നനും കൃപാനിധിയും സകലത്തിന്റെയും അധിപനുമായ ദൈവമേ, ഉദാരനായ നീ രോഗാതുരരെ സൗഖ്യപ്പെടുത്തുന്നു. ആവശ്യക്കാർക്ക് സഹായങ്ങൾ ധാരാളം നൽകുന്നു. 'അന്വേഷിക്കുവിൻ കണ്ടെത്തും, യാചിക്കുവിൻ ലഭിക്കും, മുട്ടുവിൻ തുറക്കും' എന്ന് നീ കല്പിച്ചിരിക്കുന്നു. പാപനുകത്തിൻകീഴിൽ അധർമ്മഭാരത്തിൽ വലഞ്ഞിരിക്കുന്നവരേ, എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം എന്നരുളിചെയ്തുമിരിക്കുന്നു. നിന്റെ രക്ഷാകരമായ മനുഷ്യാവതാരജീവിതത്താൽ ഒരു നവജീവിതത്തിലേയ്ക്ക് ഞങ്ങളെ ക്ഷണിക്കയും നയിക്കയും ചെയ്തു. ആർദ്രചി



ത്തനായ നാഥാ, ഈ വിശുദ്ധ ദിവസങ്ങളിൽ പരിത്യാഗത്തിലും പ്രാർത്ഥനയിലും വിശുദ്ധിയിലും നിഷ്ഠയോടെ ജീവിച്ച് പുണ്യത്തിൽ അഭ്യസനം നേടുകയും ആന്തരികമായി പുണ്യപദവിയിൽ വളരുകയും ചെയ്വാൻ ഞങ്ങൾക്കിടയാക്കണമേ. ദുർവികാരങ്ങളെല്ലാം ഞങ്ങൾ കീഴ്പ്പെടുത്തുകയും നീതിയിൽ പരിശോഭിക്കയും ദിവ്യോപദേശങ്ങളിൽ സുസ്ഥിരമായി ശത്രുവായ സാത്താനെ വിജയിക്കയും ചെയ്യുമാറാകണമേ. ഞങ്ങൾ ആത്മശരീരങ്ങളുടെ എല്ലാവിധ രോഗങ്ങളിൽനിന്നും വിമുക്തരായി, പുണ്യകൃത്യങ്ങളിൽ ഉണർവ്വുള്ളവരായി, തിരുവിഷ്ടം സദാ നിവർത്തിച്ചുകൊണ്ട് ഞങ്ങളുടെ ഓട്ടം പൂർത്തിയാക്കുവാനും വിജയകിരീടം പ്രാപിക്കുവാനും ഇടയാക്കണമേ. ഞങ്ങൾ നിന്നെയും നിന്റെ വന്ദ്യപിതാവിനെയും നിന്റെ പരിശുദ്ധാത്മാവിനെയും ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതിച്ച് സ്തോത്രം ചെയ്യുകയും ഹാലേലുയ്യാ പാടി പുകഴ്ത്തുകയും ചെയ്യുമാറാകണമേ. ആമ്മീൻ.

## കോലോ

(കൂക്കോയോ)

കർത്തൃസേവയുപേക്ഷിച്ച് ലൗകികവ്യാപാരേ
ചിന്ത പതറീടുന്നവനോ ആടുകളിൽനിന്നും
ചെന്നായ് നീക്കിയ കുഞ്ഞാടിനു സദൃശം
ദൈവത്തിന്റെ കുഞ്ഞാടുകൾ നിങ്ങൾ
ബാഹ്യസ്ഥന്മാരേ വരുവീൻ വന്നകമേറീടുവിൻ
മണവാളൻ താൻ തുഷ്ടിയോടെ വാതിൽ തുറന്നീടും
ഹാലേലുയ്യാ മണവറയേറ്റീടും. ബാറെക്മോർ

ശുബ്ഹോ...

നീതി പ്രവർത്തിച്ചീലോകെനിന്നും നീങ്ങുന്നോൻ
കൊയ്ത്തിൻ കാലമുയർപ്പിൻനാൾ ഭാഗ്യം പുൽകുന്നു
ദാനം നോമ്പ് ജാഗരണാദ്ധ്യാനം
ഇവ വിതചെയ്തോൻ മ്ശിഹാ വരവിന്നായ്
കാത്തീടുന്നു; ശ്രവണങ്ങൾ കേട്ടിട്ടില്ലാത്ത
മനചിന്ത്യവുമല്ലാത്തോരാ ഭാഗ്യമവർക്കായി
ഹാലേലുയ്യാ ഈശൻ നല്കീടും

മെന്ഓലം...

സ്വർഗ്ഗത്തിൽ വാഴും താതാ വിളിചെയ്യുന്നടിയാർ
ഞങ്ങളിലലിയും മറ്റു പിതാവില്ല തുണപ്പാനായ്
ഇല്ലായ്മയിൽ നിന്നിവരെ സൃഷ്ടിച്ചു
നിൻ കോപത്താൽ ഇല്ലായ്മയിൽ വീണ്ടും
തിരിയരുതേ നിൻ കല്പനകൾ കാത്തീടാം ഞങ്ങൾ
നീതിയെഴുന്ന പ്രവൃത്തികളാൽ പ്രീതിയെ നല്കാം തേ
ഹാലേലുയ്യാ കൃപയാൽ കനിയണമേ. മൊറിയോ റാഹേം...

അല്ലെങ്കിൽ

കർത്തൃശുശ്രൂഷ ഉപേക്ഷിക്കുകയും ലോകകാര്യങ്ങളിൽ മനസ്സു പതറുകയും ചെയ്യുന്നവൻ ആടുകളിൽനിന്ന് ചെന്നായ് അപഹരിച്ച കുഞ്ഞാടിനു സദൃശമാകുന്നു. നിങ്ങൾ ജീവനുള്ള ദൈവത്തിന്റെ കുഞ്ഞാടുകളും ദുഷ്ടൻ അപഹരിക്കുന്ന ചെന്നായയും ആകുന്നു. പുറത്തുള്ളവരേ വരുവിൻ, നിങ്ങൾ അകത്തുള്ളവരോടു ചേരുവിൻ. മണവാളൻ നിങ്ങളെക്കണ്ടു സന്തോഷിക്കുകയും നിങ്ങൾക്ക് തന്റെ വാതിൽ തുറന്നു തരികയും മണവറയിൽ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യും. ബാറെക്മോർ

പിതാവിനും...



ഒരുവൻ ദാനധർമ്മങ്ങൾ ചെയ്ത് ലോകത്തിൽ നിന്ന് കടന്നു പോകുന്നെങ്കിൽ കൊയ്ത്തിന്റെ കാലമായ ഉയിർപ്പു ദിവസം വരുമ്പോൾ അവന് ഭാഗ്യം. ദാനവും ധർമ്മവും നോമ്പും ജാഗരണവും വിവേകപൂർവ്വമായ അദ്ധ്യാനവും വിതയ്ക്കുന്നവൻ മിശിഹായുടെ വരവിനായി കാത്തിരിക്കുന്നു. ചെവി കേട്ടിട്ടില്ലാത്തതും ഹൃദയം സങ്കല്പ്പിച്ചിട്ടില്ലാത്തതുമായ ഭാഗ്യം അവന് താൻ നൽകുകയും ചെയ്യും. ആദിമുതൽ...

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളോടുത്തരമരുളണമേ. ഞങ്ങളെ സഹായിപ്പാൻ കഴിയുന്ന വേറെ പിതാവ് ഞങ്ങൾക്കില്ല. തിരുവിഷ്ടം തോന്നി ഇല്ലായ്മയിൽനിന്ന് ഞങ്ങളെ നീ സൃഷ്ടിച്ചു. ഞങ്ങൾ ഉള്ളപ്പോൾ നിന്റെ കോപം ഞങ്ങളെ നശിപ്പിക്കരുതേ. കർത്താവേ നിന്റെ കൽപ്പനകൾ ഞങ്ങളെ പഠിപ്പിക്കുകയും ഞങ്ങൾ അവ പാലിക്കുകയും ചെയ്യുമാറാകണമേ. സുകൃതപ്രവർത്തികളാൽ നിന്നെ ഞങ്ങൾ പ്രസാദിപ്പിക്കുമാറാകണമെ. നാഥാ, നിന്റെ കരുണയാൽ ഞങ്ങളോടു ദയ തോന്നേണമേ. മൊറിയോ റാഹേം...

## എത്രോ

കർത്താവേ, ബലഹീനരായ ഞങ്ങൾക്കുവേണ്ടി അർപ്പിക്കുന്ന ഈ ധൂപത്തോടുകൂടെ ഞങ്ങളുടെ പ്രാർത്ഥനയും നിനക്കു ഹിതകരമാകണമേ. പാപികളും അധർമ്മികളുമെന്ന നിലയിൽ ഞങ്ങളിൽനിന്ന് നിന്റെ ദൃഷ്ടി തിരിച്ചു കളയരുതേ. നിന്നിൽനിന്നു മോചനവും പുണ്യവും ഞങ്ങൾക്കു നൽകണമേ. നിന്റെ കല്പനകൾ ശ്രവിക്കുകയും തിരുവിഷ്ടം അനുഷ്ഠിക്കുകയും ചെയ്യുന്ന ഹൃദയം ഞങ്ങൾക്ക് നൽകണമേ. ഞങ്ങൾ നിരന്തരം നിനക്കു സ്തുതി പാടുവാനും ഇടയാക്കണമേ. ആമ്മീൻ.

## കോലോ

(ബ്കുൽമേനോ/ ആർക്കായ്കാഴ്ചകളിവിടെയണ...)

ഏശായാ താൻ പ്രവചനമുൾ നമ്മൊടു പറയുന്നീവണ്ണം
നാഥനു പ്രീതിയെ നല്കുന്ന നോമ്പിതുതന്നെ കാൺക
വിശക്കുന്നോർക്കപ്പം നല്കി വസ്ത്രം വേണ്ടോർക്കേകൂ
ഞെരുക്കം നിനക്കുണ്ടാവില്ല ഇളകുകയില്ലൊരുനാളും
നീർച്ചാലിനരികെ നട്ട വൃക്ഷത്തിനു തുല്യം നീയായിടും
വേനലിൽ വർഷത്തിലുമൊരുപോൽ
ഇലപൊഴിയാത്തൊരു വൃക്ഷസമം
നോമ്പിഷ്ടപ്പെടുവോൻ അതുപോലായീടും. ബാറെക്മോർ

ശുബഹോ... മെനഓലം...

പാവനനോമ്പാൽ തലമുറകൾ തോറും ശുദ്ധർ ശ്രേഷ്ഠരുമായ്
ഈശനു പ്രീതിയണച്ചവരും സ്വർഗ്ഗം അവകാശിച്ചു
മൂശാനിബി മലമേൽ നോമ്പാൽ ദൈവത്തെ ദർശിച്ചു
ദാനിയേൽ നോമ്പാൽ കുഴിയിൽ സിംഹത്തെ കീഴാക്കി
ബാലകരെ അഗ്നിജ്വാലകൾ നോമ്പാൽ ദഹിപ്പിച്ചതുമില്ല
സോദരരേ കുറ്റം കൂടാത്തായുധമാകും നോമ്പാലെ
അദ്ധ്വാനിച്ചീടാമീശനു പ്രീതി നല്കാൻ.

മൊറിയോ റാഹേം...

അല്ലെങ്കിൽ

ഏശയ്യാ തന്റെ ദീർഘദർശനത്തിൽ, നമ്മോടു പറഞ്ഞിരിക്കുന്നത് എന്തെന്നാൽ കണ്ടാലും, കർത്താവിനെ പ്രീതിപ്പെടുത്തുന്ന നോമ്പ് ഇതാകുന്നു. തന്റെ അപ്പത്തെ വിശക്കുന്നവർക്കും അവശർക്കും നൽകുകയും ആവശ്യക്കാർക്കു വസ്ത്രം കൊടുക്കുകയും ചെയ്യുന്നവന് ഞെരുക്കമുണ്ടാകുകയില്ല. ഇവ പ്രവർത്തിക്കുന്ന ഏവനും ഒരു നാളും ഇളകുകയില്ല. അവൻ നീർച്ചാലിന്നരികെ നട്ടിട്ടുള്ളതും വേനലിലും വർഷത്തിലും ഇലകൾ പൊഴിയാത്തതുമായ വൃക്ഷത്തിനു സദൃശമായിരിക്കും. ബാറെക്മോർ.



പിതാവിനും... ആദിമുതൽ...

വെടിപ്പുള്ള നോമ്പാൽ തലമുറകൾതോറും നീതിമാന്മാർ ശ്രേഷ്ഠരായിത്തീർന്നു. അവർ ദൈവത്തെ പ്രസാദിപ്പിക്കുകയും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുകയും ചെയ്തു. ദീർഘദർശിയായ മോശ തന്റെ നോമ്പാൽ മലയിൽ തന്റെ നാഥനെ കണ്ടു. ദാനിയേൽ അവന്റെ നോമ്പാൽ സിംഹത്തെ കീഴ്പ്പെടുത്തി. ഹനനിയ ആദിയായവരെ അവരുടെ നോമ്പാൽ അഗ്നി ദഹിപ്പിച്ചില്ല. സഹോദരങ്ങളേ, കുറ്റം കൂടാത്ത ആയുധമാകുന്ന നോമ്പിലൂടെ നമുക്ക് പരിശ്രമിക്കാം. സുകൃതവ്യാപാരങ്ങളാൽ ദൈവത്തെ പ്രസാദിപ്പിക്കുകയും ചെയ്യാം.

മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥന നോമ്പും കൈക്കൊണ്ടിവർമേൽ കൃപ ചെയ്യേണമേ.

ഭോജ്യം വർജ്ജിക്കും വായ് സംസാരെ പാപം ചെയ്കിൽ
എന്തു പ്രയോജനമാം? പണിതിട്ടതിനെ തകർക്കുന്നതുപോലല്ലോ

ഉപവാസം ചെയ്തതിൽ വമ്പു പറഞ്ഞീടുന്നെങ്കിൽ
വ്രതമതു വ്യർത്ഥം തൻനോമ്പും സ്വീകാര്യമാവുകയില്ല

തൻ മഹിമയ്ക്കായ് സ്വർഗ്ഗഗണങ്ങളെ നിയോഗിച്ചോനും
മഹിമയിലവരെ തൻകൂടെ ബന്ധിപ്പിച്ചോനും സ്തുത്യൻ

നിന്റെ കരത്താലെ കാരുണ്യേശ മെനയപ്പെട്ടോരും
പൂഴിയതായ ഞങ്ങൾമേൽ നീ കൃപചെയ്തീടണമേ

നിൻനാമത്തെ നിൻ പ്രേക്ഷകനാകും താതൻ തന്നെ
പാവനനാകും റൂഹായേയും സ്തുതിചെയ്തീടും ഞങ്ങൾ
നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

ഭക്ഷണത്തിൽനിന്ന് ഉപവസിക്കുകയും സംസാരത്തിൽ പാപിയാകുകയും ചെയ്യുന്നെങ്കിൽ എന്തു പ്രയോജനം? എന്തെന്നാൽ അവൻ പണിയുകയും പൊളിക്കുകയും പ്രതിഫലം നഷ്ടപ്പെടുത്തുകയും ചെയ്യുന്നു.

അവൻ ഉപവസിക്കുകയും നീതീകരണം പ്രാപിക്കുകയും ചെയ്തിട്ട് സ്വയം നീതിയെക്കുറിച്ച് വമ്പു പറയുന്നുവെങ്കിൽ അവന്റെ വ്രതം വ്യർത്ഥമായിത്തീരുകയും അവന്റെ നോമ്പ് അഴിഞ്ഞുപോവുകയും അസ്വീകൃതമാവുകയും ചെയ്യുന്നു.

തന്നെ മഹത്വപ്പെടുത്തുവാനായി സമൂഹങ്ങളെ തെരഞ്ഞെടുക്കുകയും മഹിമയിൽ തന്നോടുകൂടെ അവരെ ചേർക്കുകയും ചെയ്ത നല്ലവന് സ്തുതി. കാരുണ്യവാനേ, നിന്റെ കരങ്ങളാൽ മെനയപ്പെട്ട പൂഴിയോടു കനിവു തോന്നണമേ.

ഞങ്ങൾ നിന്റെ തിരുനാമത്തിനും നിന്നെ അയച്ച പിതാവിനും പരിശുദ്ധാത്മാവിനും സ്തോത്രം ചെയ്യുമാറാകണമേ.



മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## ഹൂലോലോ

ഹാ-ഹാ- നാഥൻ തൻ വാതിലിതു തന്നെ
നീതിജ്ഞർ ഇതിലൂടുൾപ്പൂകും ഹാലേലൂയ്യാ

## ഏവൻഗേലിയോൻ

## മോറാനേശുമിശിഹാ പേജ് 19

## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## വിശ്വാസപ്രമാണം

# ബുധൻ - സൂത്താറ

## കൗമാ

## കോലോ

(ബ്കുൽ മേദം)

എല്ലാം ഞാൻ പരിശോ-ധി-ച്ചേൻ
ദൈവാശ്രയമതിനേക്കാ-യിൽ
വലുതായി-ഇല്ലൊന്നും
അതിൽ പ്രിയൻ താൻ-ധന്യൻ.
സ്നേഹിച്ചതിനെ യൗസേഫ് മിസ്രേം രാജാ-വാ-യി
സ്നേഹിച്ചതു മൂശാറബി, സമുദ്രത്തെ ഭാ-ഗിച്ചു.
ഹാനനിയാ ബാലർ-സ്നേഹിച്ചതിനെ
തീച്ചൂളയിൽ നിന്നും-രക്ഷപെട്ടാർ
കനകത്തേക്കാൾ മോ-ഹനീ-യം
തേൻകട്ടേക്കാൾ മാ-ധു-ര്യം.
ദൈവത്തെ-ഭജിപ്പോൻ,
അവൻ തന്നെ-ധന്യൻ. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം....

പൗലോസ് എൻപേർക്കാ-യെ-ഴുതി
ലേഖനമതുവായി-ച്ച-പ്പോൾ
ഒഴുകുകയാ-യ്-കണ്ണീർ
എൻമി-ഴി-കളിൽ നിന്നും
വ്യഭിചാരികൾ മോഷ്ടാക്കളിവർക്കയ്യോ ദുരിതം-പാരം
ദൈവത്തെ ദുഷിചെയ്യുന്നോരഗ്നിയതും പൂ-കീടും
കഷ്ടമെനിക്കേറ്റം, ബാ-ല്യം മുതലെ



ചെയ്തേൻ പിഴകളസം-ഖ്യം-ഞാനും
പാപനിപോൽ വിലപി-ക്കു-ന്നു
ചുങ്കക്കാരൻ പോൽ, നാഥാ,
യാചിച്ചീ-ടുന്നു
കൃപചെയ്തീ-ടണമെന്മേൽ. മൊറിയോ റാഹേം.....

അല്ലെങ്കിൽ

സർവ്വവും ഞാൻ പരിശോധിച്ചു. കർത്തൃഭയത്തേക്കാൾ ശ്രേഷ്ഠമായി യാതൊന്നും കണ്ടെത്തിയില്ല. അതിനെ സ്നേഹിച്ചവന് ഭാഗ്യം. നീതിമാനായ യൗസേഫ് അതിനെ സ്നേഹിക്കുകയും മിസ്രേമിലെ രാജാവായിത്തീരുകയും ചെയ്തു. വലിയവനായ മോശ അതിനെ സ്നേഹിക്കുകയും വടിയാൽ സമുദ്രത്തെ വിഭജിക്കുകയും ചെയ്തു. ഹാനനിയ ആദിയായവർ അതിനെ സ്നേഹിച്ചു. അഗ്നിയിൽനിന്ന് അവർ വിടുവിക്കപ്പെട്ടു. അതു സ്വർണത്തേക്കാൾ അഭികാമ്യവും തേൻകട്ടയേക്കാൾ മാധുര്യമുള്ളതുമാകുന്നു. ദൈവഭക്തിയെ ഇഷ്ടപ്പെടുന്നവൻ ഭാഗ്യവാനാകുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

വി. പൗലോസ് എഴുതിയ ലേഖനം ഞാൻ വായിച്ചപ്പോൾ എന്റെ കണ്ണുകളിൽനിന്ന് കണ്ണുനീർത്തുള്ളികൾ ഒഴുകി. അതിൽ വ്യഭിചാരികൾക്ക് കഷ്ടമെന്നും, മോഷ്ടാക്കൾക്ക് ലജ്ജയെന്നും, ദൈവദൂഷണക്കാർക്ക് കെട്ടുപോകാത്ത അഗ്നിയെന്നും ഞാൻ കണ്ടു. എന്റെ ബാല്യപ്രായം മുതൽ ഇവയെല്ലാം ഞാൻ പ്രവർത്തിച്ചതിനാൽ എനിക്കു കഷ്ടം. പാപിനിയെപ്പോലെ ഞാൻ നിലവിളിക്കുന്നു. ചുങ്കക്കാരനെപ്പോലെ ഞാനപേക്ഷിക്കുന്നു. കാരുണ്യവാനായ കർത്താവേ, എന്നോടു ദയ തോന്നി എന്നെ അനുഗ്രഹിക്കണമേ. മൊറിയോറാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

(മോറാൻ എ-സ്രാഹാം അലായ്ൻ) (ഏഴാം രാഗം)

കർത്താവേ കൃപ ചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറുതി അയച്ചരുളണമേ നിൻ
അറയീന്നലിവുമനുഗ്രഹവും.

കോപവിഹീനപരാ നിന്നെ
ഞങ്ങൾ കോപിപ്പിച്ചതിനാൽ
കരുണാംബുധിയാം നീ തെല്ലും
ക്ഷുഭിത മനസ്ക്കനുമാകരുതേ.

നിബിയായുര ചെയ്തതുപോലെ
അഖിലജനാഘവും ഒരുതുള്ളി
നിന്നുടെ ശാന്തതയിൻ കടലിൽ
പങ്കകണം നിറമേകീടാ.

പ്രാർത്ഥന കേട്ടീടുന്നവനേ
യാചന നൽകീടുന്നവനേ
പ്രാർത്ഥന കേട്ടു നിരപ്പായി
കൃപയാൽ യാചന നൽകണമേ.

കുറിയേ...കുറിയേ...കുറിയേ...

അല്ലെങ്കിൽ

കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമേ. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ. നിന്റെ ശ്രീഭണ്ഡാരത്തിൽനിന്ന് കരുണയും അനുഗ്രഹങ്ങളും പാപമോചനവും ഞങ്ങൾക്കു നൽകണമേ.

കർത്താവേ, ഞങ്ങളുടെ പ്രവൃത്തികൾ നിന്നെ കോപിപ്പിച്ചു. നീയോ കോപിക്കാനിഷ്ടമില്ലാത്തവനാകുന്നു. നീ



കരുണാപൂർണ്ണനായിരിക്കുന്നതുകൊണ്ട് നിന്റെ നിർമ്മലമായ മനസ്സ് അക്ഷോഭ്യമാകുന്നു.

പ്രവാചകൻ പറഞ്ഞിരിക്കുന്നതുപോലെ സകല ജനപദങ്ങളുടെയും പാപം ഓരോ തുള്ളിയാകുന്നു. നീയാകുന്ന ശാന്തമായ കടലിനെ കലക്കുവാൻ ഞങ്ങളുടെ ഒരു തുള്ളിയാകുന്ന പാപങ്ങൾക്ക് എങ്ങനെ കഴിയും?

പ്രാർത്ഥനകൾ കേൾക്കുന്നവനും യാചനകൾക്ക് ഉത്തരം നൽകുന്നവനുമേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോട് രമ്യപ്പെട്ട് കൃപയാൽ ഞങ്ങളുടെ യാചനകൾക്ക് ഉത്തരമരുളണമേ.

കുറിയേ...കുറിയേ...കുറിയേ...

## സങ്കീർത്തനങ്ങൾ 91, 121

അത്യുന്നതന്റെ മറവിൽ ഇരിക്കുന്നവൻ... പേജ് 31

## മാനീസോ

കർത്താവേ നിന്റെ കരുണയിൻ ചിറകുകളുടെ... പേജ് 38

## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## വിശ്വാസപ്രമാണം

ബസ്മൽക്കോ, സാദീക്കോ ചൊല്ലി ധൂപം വയ്ക്കുന്നു.

## ഹൂത്തോമോ

# ബുധൻ - രാത്രി

## കൗമാ

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവുള്ളവനായ ... പേജ് 42

## സങ്കീർത്തനങ്ങൾ 134, 119, 117

രാത്രികാലങ്ങളിൽ... പേജ് 42

## എനിയോനോ

സഹോദരങ്ങളേ, നാം തിന്മകളിൽ നിന്നൊഴിയുകയും ജാഗ്രതയോടെ അനുതാപത്തിനായി പരിശ്രമിക്കുകയും മന്ദതയെ ദൂരീകരിക്കുകയും ചെയ്യണം. ദൈവമേ, നിനക്കു സ്തുതി. കാരുണ്യവാനേ, നിന്റെ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

ദുഷ്പ്രവൃത്തികളാൽ ഞങ്ങളുടെ ദിവസങ്ങൾ ഞങ്ങൾ ചെലവാക്കി. സമയം കടന്നുപോകുന്നതിനുമുൻപ് നമ്മുടെ കർത്താവിൽനിന്ന് നാം കരുണ അപേക്ഷിക്കണം. ദൈവമേ, നിനക്കു സ്തുതി, നിനക്കു സ്തുതി...

സഹോദരങ്ങളേ, നാം വിദ്വേഷം ഉപേക്ഷിക്കയും നന്മയുടെ ആയുധം ധരിക്കുകയും ചെയ്യണം. ശ്രേഷ്ഠമായ കാഴ്ചകൾ രാജാധിരാജന് നാം അർപ്പിക്കണം. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

സഹോദരങ്ങളേ, വരുവിൻ, നോമ്പ് കടന്നുപോകുന്നതിനുമുമ്പ് അതിൽ നാം പരിശ്രമിക്കുകയും വ്യാപാരത്തിന് അവസരമുള്ളപ്പോൾ സമ്പാദ്യം വർദ്ധിപ്പിക്കുകയും ചെയ്യണം. ദൈവമേ നിനക്കു സ്തുതി, നിനക്കു സ്തുതി,...



കുറിയേ... കുറിയേ... കുറിയേ...

## എക്ബോ

കർത്താവേ, തെരഞ്ഞെടുക്കപ്പെട്ടവർ എനിക്കുവേണ്ടി കരുണ അപേക്ഷിക്കുവാനായി എന്റെ മലിനതകളും ദോഷങ്ങളും അവരോട് ഞാൻ വിവരിക്കും. എന്തെന്നാൽ പാപികൾ നിരാശരാകാതിരിപ്പാനായി മോചനം അവരിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്നു. അവർ പ്രാർത്ഥനകൾ അർപ്പിക്കുകയും മോചനം നൽകുകയും ചെയ്യുന്നു. നമ്മുടെ കർത്താവ് അവരെ കാര്യവിചാരകരായി നിയമിക്കയും അവർ തന്റെ സമ്പത്ത് ആവശ്യക്കാർക്ക് വിഭജിച്ചു കൊടുക്കുകയും ചെയ്യുന്നു. സ്തൗമെൻ...

## പ്രുമിയോൻ, സെദറാ

## കോലോ

സർവ്വവും ഞാൻ പരിശോധിച്ചു. കർത്തൃഭയത്തേക്കാൾ ശ്രേഷ്ഠമായി യാതൊന്നും ഞാൻ കണ്ടെത്തിയില്ല. അതിനെ സ്നേഹിക്കുന്നവന് ഭാഗ്യം. നീതിമാനായ യൗസേഫ് അതിനെ സ്നേഹിക്കുകയും മിസ്രയിമിലെ രാജാവായിത്തീരുകയും ചെയ്തു. വലിയവനായ മോശ അതിനെ സ്നേഹിക്കുകയും വടിയാൽ സമുദ്രത്തെ വിഭജിക്കുകയും ചെയ്തു. ഹാനനിയ ആദിയായവർ അതിനെ സ്നേഹിച്ചു. അഗ്നിയിൽനിന്ന് അവർ വിടുവിക്കപ്പെട്ടു. അതു സ്വർണ്ണത്തെക്കാൾ അഭികാമ്യവും തേൻകട്ടയേക്കാൾ മാധുര്യമുള്ളതുമാകുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ഓരോ രോഗത്തിന് തക്ക ഔഷധം നൽകുന്നതുപോലെ ദൈവത്തിന്റെ കാരുണ്യം സൃഷ്ടിയിൽ വ്യാപിച്ചിരിക്കുന്നു. ഓരോ രോഗത്തിന് ഔഷധം നൽകുന്നതു

പോലെ ദൈവം മിസ്രേമ്യരുടെ കഠിന ദുഃഖത്തെ അകറ്റുവാൻ യൗസേഫിനെയും ആഹാബ് രാജാവിന്റെ കാലത്തെ ഭോജനപ്രിയത്തെപ്രതി ഏലിയാ ദീർഘദർശിയേയും നിനുവാനഗരത്തിലെ വലിയ കോട്ടയിലേക്ക് പ്രസംഗിപ്പാനായി യൗനാനേയും അയച്ചു. അനുതാപത്തിന്റെ നുകത്തെ, ലോകം എതിർത്തതായി കണ്ടതിനാൽ തന്റെ ഏകജാതനെ അയയ്ക്കുകയും അവൻ തന്റെ സ്ലീബായാൽ ലോകത്തെ രക്ഷിക്കുകയും ചെയ്തു. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിന് വരണമേ. ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

സുകൃതവാനേ, മണിനാദം കേൾക്കുമ്പോൾ സന്തോഷത്തോടും പ്രതീക്ഷയോടുംകൂടി ദൈവാലയത്തിലേക്ക് നീ പോകുക, പ്രാർത്ഥനയ്ക്കായി നീ പ്രവേശിക്കയും നിന്റെ ബോധം തെറ്റിൽ പതറാനിടയാകാതെ ഏകാഗ്രമാക്കുകയും ചെയ്യുക.

കാരുണ്യവാനേ, നിർഭാഗ്യനെന്നപോലെ കരുണയും അനുഗ്രഹങ്ങളും നിന്നോടു ഞാനപേക്ഷിക്കുന്നു. ദുഃഖത്തോടെ നിന്നെ വിളിച്ചപേക്ഷിക്കുന്നവന് നീ ഉത്തരമരുളുന്നുവല്ലൊ. പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും സ്നേഹിച്ചവരായ നീതിമാന്മാരുടെ കൂടാരത്തിൽ പുതിയ ജീവൻ ഞാൻ അവകാശപ്പെടുത്തുമാറാകണമേ.

ദൈവമേ, എനിക്കുത്തരമരുളണമേ, ദൈവമേ എനിക്കുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. അനുതാപത്തിലേക്ക് മനുഷ്യഹൃദയങ്ങളെ തിരിക്കുകയും ചെയ്യണമേ.



## രണ്ടാം കൗമാ

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## പ്രാരംഭ പ്രാർത്ഥന

ദൈവമായ കർത്താവെ, നിന്റെ പ്രാഭവത്തിൻമുമ്പാകെ വെടിപ്പോടെ നിൽപ്പാനും ഉണർവ്വോടെ നിന്റെ കാരുണ്യത്തിനു മുമ്പിൽ ജാഗരിക്കുവാനും നിന്റെ കൂടാരത്തിന്റെ വാതിലിൽ മുട്ടുവാനും നിന്നെ പ്രസാദിപ്പിക്കുന്ന പ്രാർത്ഥനയിൽ ശ്രദ്ധാലുക്കളാകുവാനും ഞങ്ങളെ യോഗ്യരാക്കണമേ. സർവ്വകാര്യങ്ങളിലും നിന്നെ ഞങ്ങൾ ഇപ്പോഴും എപ്പോഴും എന്നേക്കും മഹത്വപ്പെടുത്തുമാറാകണമേ.

## എക്ബോ

കർത്താവേ, നിന്റെ പരിശുദ്ധ തിരുനാമത്തെ ഞാൻ ഉപേക്ഷിക്കാഞ്ഞതുകൊണ്ട് എന്റെ പരിചിതരുടെ മുമ്പിൽ ഞാൻ നിന്ദിതനാകരുതേ. മനുഷ്യരുടെ മുമ്പിൽ നിന്നെ ഞാൻ ഏറ്റുപറഞ്ഞതുകൊണ്ട് നിന്റെ ജനകന്റെ മുമ്പിൽ എന്നെ നീയും ഏറ്റുപറയണമേ. നിന്റെ ശരീരം ഞാൻ ഭക്ഷിച്ചതുകൊണ്ട് നിന്റെ രാജ്യത്തിന് എന്നെ യോഗ്യനാക്കണമേ. നിന്റെ രക്തം ഞാൻ പാനം ചെയ്തിരിക്കയാൽ നിന്റെ ആനന്ദത്തിന് എന്നെ അർഹനാക്കണമേ. നിന്റെ മഹത്വത്തിൽ ദൂതന്മാരോടുകൂടി നീ വരുമ്പോൾ നിന്റെ കൃപയാൽ എന്റെ കടങ്ങൾ പരിഹരിക്കുകയും ചെയ്യണമേ.

സ്തൗമെൻകാലൊസ്...

## കോലോ

അപ്രേമാകുന്ന ഞാൻ എന്റെ പിൻഗാമികളായ ശിഷ്യരുടെ സാക്ഷ്യത്തിനായി എന്റെ മരണസമയത്ത് എഴുതുന്ന വിൽപത്രമാണിത്. നല്ല വിളവിനായി വീണ്ടും ഉഴുന്ന കർഷ

കനെപ്പോലെ രാപകൽ നിങ്ങൾ പ്രാർത്ഥിക്കണം. സ്വന്തം വയലുകളിൽ മുള്ളുകൾ മുളപ്പിക്കുന്ന അലസന്മാരെപ്പോലെ നിങ്ങൾ ആയിരിക്കരുത്. എന്തെന്നാൽ പ്രാർത്ഥനയിൽ ഉറ്റിരുന്ന് അതിനെ സ്നേഹിക്കുന്നവൻ ഇരുലോകങ്ങളിലും കൂടുതൽ സഹായിക്കപ്പെടുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ഞാൻ കടലോരത്തുകൂടെ പോകുമ്പോൾ പരസ്പരം വെട്ടിവിഴുങ്ങുന്ന മത്സ്യങ്ങളെ കണ്ട് വളരെ അത്ഭുതപ്പെട്ടു. ഞാൻ വിസ്മയത്തോടെനിന്ന് നിരൂപിക്കുകയും ചിന്തിക്കുകയും ചെയ്തു. ഈ ലോകത്തിൽ അന്യോന്യം ആക്രമിക്കുന്ന മനുഷ്യരുണ്ട്. ന്യായവിധിയിലേക്ക് സമീപിക്കാത്ത ജന്തുക്കളെ ഞാൻ എന്തിനു കുറ്റപ്പെടുത്തുന്നു. ന്യായവിധി കൺമുമ്പിൽ ഇരുന്നിട്ടും പരസ്പരം ആക്രമിക്കുന്ന മനുഷ്യരെ ഞാൻ കുറ്റപ്പെടുത്തുന്നില്ല. അവരെ സഹിക്കുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോറാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ. നിന്റെ ശ്രീഭണ്ഡാരത്തിൽനിന്ന് കരുണയും അനുഗ്രഹവും മോചനവും ഞങ്ങൾക്ക് അയച്ചുതരണമേ.

നീ കരുണയുടെ കടലാകുന്നു. ഞങ്ങളുടെ ദുഷ്ടതയോ, നിന്റെ മുമ്പിൽ ചെളിയുടെ ഒരു തുള്ളി മാത്രമാകുന്നു. വലിയ കടലിനെ കലക്കുവാൻ ഒരു തുള്ളി ചെളിയ്ക്കു കഴിയുകയില്ലല്ലോ.

കർത്താവേ, പാപികളിലേയ്ക്കു ചൊരിഞ്ഞ സമൃദ്ധമായ നിന്റെ സ്നേഹത്തിനു സ്തുതി. ഞങ്ങളുടെ അന്യായംനിമിത്തം ക്ഷോഭിക്കാത്ത നിന്റെ നിർമ്മല



തയ്ക്കു സ്തുതി. പ്രാർത്ഥനകൾ കേൾക്കുന്നവനും യാചനകൾക്കുത്തരം നൽകുന്നവനുമായ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോട് പ്രീതിപ്പെട്ട് നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്ക് ഉത്തരം നൽകണമേ.

## മൂന്നാം കൗമാ

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

എന്റെ സ്നേഹസഹോദരങ്ങളും വാത്സല്യമുള്ളവരുമേ, കർത്താവിൽനിന്ന് ഞാൻ അകന്നുപോയിരിക്കുന്നതിനാൽ എനിക്കു കഷ്ടം. വിരുന്നിൽ എന്റെ ദീപയഷ്ടി കെട്ടുപോകയും ഞാൻ പുറത്തെ അന്ധകാരത്തിലേക്ക് വലിച്ചെറിയപ്പെടുകയും ചെയ്തിരിക്കുന്നു. എന്റെ മലിനതയിൽ ഞാൻ അനുതപിക്കുന്നില്ലെങ്കിൽ പുറത്തെ അന്ധകാരത്തിലേയ്ക്ക് ഉപേക്ഷിക്കപ്പെടും. സ്തൗമെൻ കാലോസ്...

## കോലോ

തന്നെ വിളിക്കുന്ന പാപികളിൽനിന്ന് തന്റെ കരുണയെ വിരോധിക്കാത്തവനായ ദൈവമേ, നിന്റെ കരുണയാൽ ഞങ്ങളിൽനിന്ന് ശിക്ഷകളെയും ക്രോധദണ്ഡുകളെയും നീക്കികളയണമേ. സന്തോഷമാസങ്ങളും ഐശ്വര്യസംവത്സരങ്ങളും ഞങ്ങൾക്കു നൽകണമേ. നിന്റെ കൃപയെക്കുറിച്ച് നിന്നെ സ്തോത്രം ചെയ്വാനായി നിന്റെ സ്ലീബായുടെ വലിയ അടയാളത്താൽ ദുഷ്ടനെ ഞങ്ങളിൽനിന്ന് നീക്കിക്കളയണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

സമുദ്രത്തിന്റെ ഉള്ളിൽവച്ച് മത്തായിയുടെ പുത്രനായ യൗനാന്റെ അപേക്ഷ കേട്ടവനായ ദൈവമേ, നീ ശക്ത

നായ മത്സ്യത്തോടു കല്പിക്കയും, മൂന്നാം ദിവസം അത് അവനെ ഛർദ്ദിക്കുകയും ചെയ്തു. കർത്താവേ, ഞങ്ങളുടെ യാചനകൾക്ക് കൃപയാൽ ഉത്തരമരുളണമേ. ഞങ്ങൾ നിന്നെ കോപിപ്പിച്ചുവെങ്കിലും നിന്നോടുള്ള സ്നേഹത്തെ പ്രതി മരിച്ച രക്തസാക്ഷികൾ നിന്നോടു ഞങ്ങളെ രമ്യപ്പെടുത്തുവാനുണ്ടല്ലോ. മൊറിയോ...

## മാർ ബാലായിയുടെ ബോവൂസോ

. ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻ നാൾ.

ദുഃഖം പൂണ്ടോർ നിൻ വാതിൽ മുട്ടുന്നു
കാരുണ്യത്താൽ നൽകേണം യാചനയെ.

സ്വർഗ്ഗസ്ഥൻ താതാ, പ്രാർത്ഥിക്കുന്നേങ്ങൾ
കൈക്കൊണ്ടീക്കർമ്മം കാരുണ്യം ചെയ്ക.

വിണ്ണവർതൻ നാഥാ മണ്മയരാശയുമേ
കൈക്കൊണ്ടീക്കർമ്മം കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

പാപികളോടു കരുണ ചെയ്യുന്നവനേ, നീ ന്യായം വിധിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ. നിന്റെ കൃപാധികൃത്താൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ.

കാരുണ്യവാനേ, ഞെരുക്കമനുഭവിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ ദയയാൽ ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട് ഞങ്ങളെ അനുഗ്രഹിക്കണമേ.



## നാലാം കൗമാ

✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

## സങ്കീർത്തനങ്ങൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ്... പേജ് 55

ത്രിത്വത്തിന് സ്തുതി... പേജ് 58

## കോലോ

കല്പനലംഘനംമൂലം ഏദനിൽ കടപ്പെട്ട മനുഷ്യവർഗ്ഗത്തിന്റെ കടങ്ങളും പാപങ്ങളും നോമ്പാൽ ക്ഷമിക്കപ്പെടുന്നു. ആദാം അകത്ത് പ്രവേശിച്ച് മോക്ഷം പ്രാപിപ്പാനായി പറുദീസായുടെ ഉന്നത വാതിലുകൾ നോമ്പിനാൽ തുറക്കപ്പെട്ടു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

തെരഞ്ഞെടുക്കപ്പെട്ടവർക്ക് മാലാഖമാരുടെ തേജസ്സും സ്വർഗ്ഗത്തിലേയ്ക്കു പറക്കുന്നതിനുള്ള ആത്മീയചിറകുകളും നോമ്പു സമ്പാദിച്ചു കൊടുക്കുന്നു. സഹോദരങ്ങളേ, വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന നിത്യജീവനെ അവകാശപ്പെടുത്തുവാനായി നോമ്പിന്റെ വിശുദ്ധ ദിവസങ്ങളിൽ നമുക്കു സ്വയം വിശുദ്ധീകരിക്കാം. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോടു കരുണചെയ്യണമേ.

നീ ഉപവസിക്കുമ്പോൾ നിന്റെ സഹോദരനോടു ഹൃദയത്തിൽ വെറുപ്പുണ്ടാകാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളുക. നീ നോമ്പു അനുഷ്ഠിക്കുമ്പോൾ ശാപങ്ങളാൽ ദുർഗന്ധം വമിയ്ക്കാതിരിക്കുവാനും നിന്റെ നോമ്പ് സ്വീകാര്യമാകുവാനുമായി, നിന്നെ വെറുക്കുന്നവരെ നീ ശപിക്കരുത്.

നോമ്പാൽ കോപത്തെ നീക്കിക്കളയുന്ന പിതാവിന് സ്തുതി. പ്രാർത്ഥനകളാൽ കടങ്ങൾ ക്ഷമിക്കുന്ന പുത്രന് ആരാധന. നോമ്പാകുന്ന ആയുധത്തെ തന്റെ സഭയ്ക്കായി നല്കിയ പരിശുദ്ധാത്മാവിന് സ്തോത്രം. ഏകസ്വഭാവമായ ത്രിത്വത്തിന് മഹത്വം.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

### മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാരും... പേജ് 61

### മോറാനേശുമിശിഹാ പേജ് 19

### കൗമാ

### വിശ്വാസപ്രമാണം



# ബുധൻ - പ്രഭാതം

### കൗമാ

### പ്രാരംഭ പ്രാർത്ഥന

കർത്താവേ, നിന്റെ അറിവിന്റെയും... പേജ് 63

### സങ്കീർത്തനം 51

ദൈവമേ, നിന്റെ കൃപയിൻപ്രകാരം... പേജ് 63

### എനിയോനോ

നോമ്പ് സ്വയം ആവശ്യമില്ലാത്തവനായിരിക്കെ ഞങ്ങൾക്കുവേണ്ടി നോമ്പു നോറ്റവനും ഞങ്ങളുടെ നോമ്പു കൈക്കൊള്ളുന്നവനും ഞങ്ങളുടെ പ്രാർത്ഥനകൾ കേൾക്കുന്നവനുമായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ.

തന്റെ നോമ്പിൽ മാലാഖമാരാൽ ശുശ്രൂഷിക്കപ്പെട്ടവനേ, നോമ്പനുഷ്ഠിപ്പാനും അവരാൽ സഹായിക്കപ്പെടുവാനും ഞങ്ങളെ യോഗ്യരാക്കണമേ.

ഞങ്ങൾക്കുവേണ്ടി വിശുദ്ധ നോമ്പാചരിക്കയും അതിനാൽ ദുഷ്ടനെ ജയിക്കുവാനുള്ള ആയുധം ഞങ്ങൾക്കു നൽകുകയും ചെയ്ത ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ.

രഹസ്യങ്ങളുടെ പ്രവാചകനായ ഏലിയായ്ക്ക്, അവന്റെ നാല്പതു ദിവസത്തെ നോമ്പാൽ നിഗൂഢമായ കാര്യങ്ങൾ വെളിപ്പെടുത്തിയവനായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

വെടിപ്പുള്ള നോമ്പാലും പ്രാർത്ഥനയാലും അനുതപിക്കുന്ന പാപികളെ കരുണാപൂർവ്വം കൈക്കൊള്ളുന്ന ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ. കുറിയേലായിസ്സോൻ

## സങ്കീർത്തനം 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 66

## എനിയോനൊ

(ബസുൽത്തൊ കാദിശ്ത്തൊ/ നാഥാ നിൻനിണമെയ്..)

നീതിഷ്ഠർ നോമ്പാൽ പ്രീതിതനായ് നാഥൻ
അടിയാർ നോമ്പങ്ങേ പ്രീതിക്കാകേണം

സീനായ്മേൽ മൂശ നാഥനു പ്രീതിയേകി
കല്പനകൾ കൈക്കൊണ്ട് ഉന്നതനായ്ത്തീർന്നു.

സീനായ്മേൽ മോശ അത്ഭുതമായതുകണ്ടു
അഗ്നിമയന്മാരെ നാഥനെയും തന്നെ

നോമ്പാൽ ഏലിയാതൻ പ്രാർത്ഥന സ്വീകൃതമായ്
അഗ്നിയിറങ്ങി തൻ ബലിയെ കൈക്കൊണ്ടു

നിനുവയർ നോമ്പാലെ രക്ഷിതരായ്ത്തീർന്നു
നോമ്പിനെ സ്നേഹിപ്പോൻ ധന്യനുമായീടും.

ബാറെക്മോർ. ശുബ്ഹോ... മെന്ഓലം...

നോമ്പാൽ രിപുവെ നാം വിജയിച്ചീടാനായ്
നാഥൻ നോമ്പേറ്റു ഉപദേശം നല്കി.

അല്ലെങ്കിൽ

നീതിമാന്മാർ എല്ലാ തലമുറകളിലും നോമ്പാൽ കർത്താവിനെ പ്രസാദിപ്പിച്ചു. കാരുണ്യവാനായ കർത്താവേ, ഞങ്ങളുടെ നോമ്പു നിന്നെ പ്രസാദിപ്പിക്കണമേ.



സീനായ് പർവ്വതത്തിൽവെച്ച് മോശ നോമ്പാൽ കർത്താവിനെ പ്രസാദിപ്പിച്ചു. താൻ അവന് കല്പനകൾ കൊടുക്കുകയും അവനെ ശ്രേഷ്ഠനാക്കുകയും ചെയ്തു.

മോശ നോമ്പാൽ സീനായ്മലമേൽവെച്ച് അത്ഭുതം ദർശിച്ചു. അതെ, അഗ്നിമയന്മാരുടെ നിരകളെയും അവർ പ്രകീർത്തിക്കുന്ന കർത്താവിനെയും തന്നെ.

നിനുവക്കാർ നോമ്പാലും പ്രാർത്ഥനയാലും രക്ഷ പ്രാപിച്ചു. നോമ്പിലും പ്രാർത്ഥനയിലും താല്പര്യപ്പെടുന്നവനു ഭാഗ്യം. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

നോമ്പാൽ നാം ശത്രുവായ ദുഷ്ടനെ ജയിക്കണമെന്ന്, നമ്മുടെ കർത്താവ് നോമ്പ് നോറ്റ് തന്റെ സഭയെ പഠിപ്പിച്ചു.

കുറിയേലായിസോൻ

## സങ്കീർത്തനം 19

ആകാശങ്ങൾ ദൈവത്തിന്റെ... പേജ് 70

## എനിയോനൊ

(ലേക്നെസ്കാശാ/ സർവ്വേശാംബെ)

1. സീനായ് ഗിരിമേൽ
മോശ ശുദ്ധിവെടിപ്പുമെഴും നോമ്പാചരിച്ചു
ഇസറേല്യർക്ക്
തീയാലെഴുതപ്പെട്ടോരാ കല്പലകകളെ
തന്നുടെ പാണിതലത്തിൽ
വാങ്ങിയഹോ ദൈവത്തെ
സ്തുതിചെയ്താൻ മോശ

2. ദാനിയേലും
ശുദ്ധി വെടിപ്പുമെഴും നോമ്പുനോറ്റതിനാലും
ശ്രേഷ്ഠനുമായി
സിംഹങ്ങടെ സംഹാരേന്നും രക്ഷിതനായി
നാനാഭാഗങ്ങളിലും
ആശ്രിതരെ വലുതാക്കും
നാഥനെ സ്തുതിചെയ്താൻ

3. ഏലിയായും
ഹോറേബുപർവ്വതമതിലേക്കു പ്രയാണം ചെയ്കേ
നാല്പതുനാളി-
ന്നുപവാസത്താൽ ഭൂവാനം ബന്ധിച്ചല്ലോ
സോദരരേ നശ്വരമാം
ദുർമ്മോഹം വെടിയേണം
ശുദ്ധിയിൽ നോമ്പുനോൽക്കാം

4 സഭയെ സ്തോത്രം
പാടുക ദൈവസുതന്നായ് രിപു സാത്താനെ
വിജയിപ്പാൻ നിൻ
മക്കൾക്കായ് നോമ്പേല്പിച്ചാൻ ലംഘനമതിനാൽ
ആദത്തെ വീഴ്ത്തിയതാം
ഭക്ഷണമോഹത്തെ താൻ
ദൂരിതമാക്കിയല്ലോ. ബാറെക്മോർ
ശുബഹോ... മെന്ഒാലം...

5. ഈറേന്മാർക്കും
ദൂതർക്കും വർണ്ണിച്ചിടുവാൻ പാടില്ലാത്ത
താതന്നു സ്തുതിയും
ഏകസുതന്നും റൂഹായ്ക്കും സ്തോത്രവുമാക
സുതനവനേ
സൃഷ്ടികളെല്ലാമാരാധിക്കുന്നു
മഹിമയുമേകുന്നു



അല്ലെങ്കിൽ

സീനായ്മലയിൽവച്ച് മോശ വെടിപ്പും വിശുദ്ധിയുമുള്ള നോമ്പ് ആചരിച്ചു. ഇസ്രായേല്യർക്ക്, അഗ്നിയാൽ എഴുതപ്പെട്ട കല്പനകൾ അവന്റെ കൈകളിൽ വാങ്ങി ദൈവത്തെ സ്തുതിച്ചു.

വെടിപ്പും വിശുദ്ധിയുമുള്ള നോമ്പ് ദാനിയേൽ നോറ്റു. അതിനാൽ അവൻ ശ്രേഷ്ഠനായി. ക്രൂരസിംഹങ്ങളുടെ സംഹാരത്തിൽനിന്ന് വിടുവിയ്ക്കപ്പെടുകയും നാനാഭാഗങ്ങളിലും തന്റെ ആരാധകരെ ശ്രേഷ്ഠരാക്കുന്ന കർത്താവിനെ സ്തോത്രം ചെയ്യുകയും ചെയ്തു.

ഏലിയാ ഹോറേബുപർവ്വതത്തിലേയ്ക്ക് പ്രയാണം ചെയ്തുകൊണ്ട് നാല്പതു ദിവസം ഉപവസിച്ചു. അവന്റെ ഉപവാസത്താൽ ദീർഘനാൾ ആകാശത്തെയും ഭൂമിയെയും ബന്ധിച്ചു. സഹോദരങ്ങളേ, കടന്നുപോകുന്നതും നശിച്ചു പോകുന്നതുമായ സകല ദുർമോഹങ്ങളിൽനിന്നും ഒഴിഞ്ഞു വെടിപ്പോടെ നമുക്ക് നോമ്പാചരിക്കാം.

സഭയേ, ദൈവപുത്രനെ നീ സ്തോത്രം ചെയ്യുക. എന്തെന്നാൽ നിന്നോട് പോരാടുന്ന സാത്താനെ നോമ്പാൽ ജയിക്കുവാനായി നിന്റെ മക്കളെ തന്റെ നോമ്പാൽ അവൻ പഠിപ്പിച്ചിരിക്കുന്നു. കല്പനലംഘനത്താൽ നമ്മുടെ പിതാവായ ആദാമിനെ കൊലപ്പെടുത്തിയ ഭോജനപ്രിയത്തെ അവൻ ദൂരീകരിക്കുകയും ചെയ്തു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ഈറേന്മാർക്കും മാലാഖമാർക്കും വർണ്ണിക്കുവാൻ പാടില്ലാത്ത ഏകദൈവമായ പിതാവിനു സ്തുതിയും തന്നിൽ നിന്നുള്ള പുത്രന് പരിശുദ്ധാത്മാവോടുകൂടെ സ്തുതിയും

സ്തോത്രവുമുണ്ടാകട്ടെ. പുത്രനായിരിക്കുന്ന തന്നെ സകല സൃഷ്ടികളും ആരാധിക്കുകയും മഹത്വപ്പെടുത്തുകയും ചെയ്യുന്നു. കുറിയേലായിസ്സോൻ.

### ഏശ 42:10-13; 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 73

### എനിയോനൊ

(ബ്സുൽത്തൊ എൽദാസ്ദുമോറോ/ ഗോഗുൽത്താമേൽ സോദരരേ...)

കർത്താവേ തിന്മകളീന്നും
മാറി വെടിപ്പായ് നോമ്പനുഷ്ഠിപ്പാൻ
ഞങ്ങളെ യോഗ്യരാക്കണമേ
നിന്നെ രമ്യമതാക്കിടുവാൻ
അന്യോന്യം സ്നേഹിപ്പാനും
ഞങ്ങൾക്കർഹതയേകണമേ

നോമ്പാൽ മോശ ഇസറായേൽ
ജനതക്കായ് കല്പലകകൾ കൈക്കൊണ്ടു
ഏലിയാ ആരോഹിതനായ്
ദാനിയേൽ സിംഹങ്ങളെയും
വിജയിച്ചു സോദരരേ
നാമും നോമ്പനുഷ്ഠിക്കേണം. ബാറെക്മോർ

ശുബഹോ... മെന്ഓലം...

നാഥാ ധൂർത്തൻ സാദൃശ്യേ
നിന്നൊടു യാചിപ്പേൻ കൃപചെയ്യേണം
സ്വർഗ്ഗം മുൻതവസന്നിധിയും
പാപം ചെയ്തോരയോഗ്യൻ ഞാൻ
പുത്രനതല്ലിനി ഭൃത്യൻപോൽ
കൃപയാൽ സ്വീകൃതനാകേണം. ആമ്മീൻ.



അല്ലെങ്കിൽ

കർത്താവേ, സകല തിന്മകളിൽനിന്നും ഒഴിഞ്ഞ് വെടിപ്പോടെ വിശുദ്ധ നോമ്പു അനുഷ്ഠിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. നിന്റെ ദൈവത്വത്തെ രമ്യപ്പെടുത്തുവാനും അന്യോന്യം സ്നേഹിക്കുവാനും സഹോദരങ്ങളെ സ്നേഹിക്കുവാനും കരുണയും മോചനവും പ്രാപിക്കുവാനും ഞങ്ങളെ അർഹരാക്കണമേ.

നോമ്പാൽ മോശ ഇസ്രയേൽജനത്തിനുവേണ്ടി കല്പലകകൾ കൈക്കൊണ്ടു. ഏലിയാ മേല്പോട്ടു എടുക്കപ്പെട്ടു. ദാനിയേൽ മൃഗങ്ങളെ ജയിച്ചു. സഹോദരങ്ങളേ, നാമും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുവാനായി നോമ്പ് അനുഷ്ഠിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യണം.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

കർത്താവേ, ധൂർത്തപുത്രന്റെ സാദൃശ്യത്തിൽ നിന്നോടു ഞാൻ അപേക്ഷിക്കുന്നു. എന്നോടു കരുണ ചെയ്യണമേ. സ്വർഗ്ഗത്തിലും നിന്റെ മുമ്പാകെയും ഞാൻ പാപം ചെയ്തുപോയി. നിന്റെ ദാസരിൽ ഒരുവനെപ്പോലെ എന്നെ ആക്കിത്തീർക്കണമേ. നിന്റെ കരുണയാൽ എന്റെ കടങ്ങൾ ക്ഷമിക്കണമേ. എന്നേക്കും നിന്നെ ഞാൻ സ്തുതിച്ച് സ്തോത്രം ചെയ്യുമാറാകണമേ. ആമ്മീൻ.

### സങ്കീർത്തനം 113 :1-9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 76

### എക്ബോ

(ബ്ഏദൻസപ്രോ)

ഉഷഃകാലത്തിൻ സൃഷ്ടി വന്ദിക്കുന്നങ്ങേ
സൃഷ്ടികളീന്നിരുളിനെ നീക്കിയവൻ ദേവേശാ
സ്തുതി അങ്ങേയ്ക്കുണ്ടാകട്ടെ. സ്തൗമെൻ...

അല്ലെങ്കിൽ

ദൈവമേ, പ്രഭാതത്തിൽ സൃഷ്ടികൾ നിന്റെ മുമ്പാകെ വന്ദിക്കുന്നു. അവയിൽനിന്ന് അന്ധകാരത്തെ ദൂരീകരിച്ച നിന്നെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. ദൈവമെ, നിനക്കു സ്തുതി. സ്തൗമെൻ കാലൊസ്....

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

സ്വമനസ്സാ താഴ്ത്തപ്പെട്ട അത്യുന്നതനും പാപികളെ അനുതാപത്തിലേയ്ക്കു വിളിപ്പാൻ വന്നവനും തന്റെ വിശുദ്ധ നോമ്പാൽ സാത്താനെ അടിമപ്പെടുത്തി അവന്റെ പ്രാബല്യത്തെ നിർമ്മാർജ്ജനം ചെയ്തവനും നോമ്പാലും പ്രാർത്ഥനയാലും അവനോടു പോരാടി അവന്റെ തന്ത്രങ്ങളെ ജയിപ്പാൻ ഞങ്ങളെ പഠിപ്പിച്ചവനുമായ നിനക്കു സ്തുതി. ഈ സമയത്തും...

## സെദറാ

ഞങ്ങളുടെ മിശിഹാതമ്പുരാനേ, ദുർബലരും പാപികളുമായ ഞങ്ങളുടെ വർഗ്ഗത്തിന്റെ രക്ഷയ്ക്കും ജീവനും വേണ്ടി നീ സ്വയം താഴ്ത്തി. ദാരിദ്ര്യവും ത്യാഗവും സ്വീകരിച്ച് കരുണയാൽ നീ മനുഷ്യനായിത്തീർന്നു. സ്വർഗ്ഗപ്രവേശവും നീ ഞങ്ങൾക്കു സജ്ജമാക്കി. അത്യാഗ്രഹം നിമിത്തം പറുദീസാവാസത്തിൽനിന്നും ബഹിഷ്കൃതരായ ഞങ്ങളെ വിശുദ്ധ നോമ്പാകുന്ന പോരാട്ടത്താൽ നിത്യജീവനിലേയ്ക്കു നീ നയിച്ചു. കർത്താവേ, നോമ്പാകുന്ന പടച്ചട്ടയാൽ ഞങ്ങളുടെ ശരീരത്തെ കാത്തുകൊള്ളുവാനും മരണവും നാശവും വരുത്തുന്ന ഇന്ദ്രിയേച്ഛകളെ കീഴടക്കുവാനും ഞങ്ങൾക്കു കൃപ നൽകണമേ. കർത്താവേ, ഞങ്ങളുടെ ശ്രവണത്തെ നിന്റെ തിരുവിഷ്ടം ചെവിക്കൊള്ളുന്നതിനും ഞങ്ങളുടെ ഘ്രാണത്തെ ദിവ്യനിശ്വാസം ഉൾക്കൊള്ളുന്നതിനും ഞങ്ങളുടെ കാഴ്ചയെ നിന്റെ അത്ഭുതങ്ങൾ ദർശിക്കുന്നതിനും, നാവു നിന്റെ മഹത്വത്തെ കീർത്തിക്കുന്നതിനും നിന്റെ തിരുവചനത്തിൻ മാധുര്യം ആസ്വദിക്കുന്നതിനും സ്പർശനശക്തി പുണ്യാസക്തിയെ വർദ്ധിപ്പിക്കുന്നതിനും പ്രാപ്തമാക്കണമേ. ഞങ്ങളുടെ ബോധത്തെ വിവേകപൂർവ്വവും ദിവ്യോപദേശാനുസാരവും നയിക്കുന്നതിനും ഞങ്ങളുടെ ഹൃദയത്തെ നിന്റെ സ്നേഹത്താൽ ബന്ധിക്കുവാനും ഞങ്ങളുടെ അറിവും ചിന്തയും മേലുള്ളവയെ കാംക്ഷിക്കുവാനും സ്വർഗ്ഗീയമായവയെ ധ്യാനിക്കുവാനും കഴിവുറ്റതാക്കണമേ. നോമ്പാൽ നീ ആർജ്ജിച്ച വിജയത്തിന് ഞങ്ങളെ അർഹരാക്കണമേ. കർത്താവേ, ആത്മാവിന്റെ ഉണർവ്വിനും, പരിശുദ്ധമായ സുകൃതപൂർണ്ണതയിൽ അർപ്പിതമായ നിന്റെ വിശുദ്ധന്മാരുടെ ജീവിതത്തിനും ഓഹരിക്കും ഞങ്ങളെ യോഗ്യരാക്കണമേ. അവരോടൊന്നിച്ച് നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേക്കും ഞങ്ങൾ സ്തുതി പാടുകയും ചെയ്യുമാറാകണമേ. ആമ്മീൻ



## കോലോ

(മാൽക്കുസ്റൗമ്മോ/ ഉടയോൻ നാഥാ)

ആത്മം തനുവും
ഒരുപോൽ ഉപവാസം
ചെയ്‌വതുമുചിതം താൻ
തനുഭോജ്യം വർജ്ജിക്കുമ്പോൾ
ആത്മം തിന്മയെ വെടിയേണം
ദുഃശ്ചിന്തകൾ വർജ്ജിക്കാതെ
ഭോജ്യം വർജ്ജിച്ചീടുകിലോ
നോമ്പതുതാൻ ഫലശൂന്യം വ്യർത്ഥം. ബാറെക്മോർ

ശുബ്ഹോ....

നാല്പതു ദിവസം
സീനായ്മേൽ മോശ
നോമ്പതനുഷ്ഠിച്ചു
തനുവും മനവും ഒരുപോലെ
ഭോജ്യം തിന്മകളെ വിട്ടു
കല്പനകൾതൻ പലകകളെ
ഇസറേല്യർക്കായ് പ്രാപിച്ചു
നിയമങ്ങൾ ചട്ടങ്ങളുമതുപോൽ. മെന്ഓലം....

മ്ശിഹാ രാജാ
നിൻകരുണാകതകിൽ
മുട്ടുന്നനിശം ഞാൻ
ശ്രീഭണ്ഡാരേ നിന്നുമരുൾ
കരുണയിരക്കുന്നടിയാർ നിൻ
ശരണിതരെ തുണ ചെയ്യണമേ
സാക്ഷിയെ ലജ്ജിതനാക്കരുതേ
നീതാനെൻ ശരണവുമാശ്രയവും. മൊറിയോ റാഹേം..

അല്ലെങ്കിൽ

ആത്മാവും ശരീരവും ഒരുപോലെ ഉപവസിക്കുന്നത് ഉചിതമാകുന്നു. ശരീരം ഭക്ഷണം വർജ്ജിക്കുമ്പോൾ ആത്മാവു തിന്മകൾ വർജ്ജിക്കണം. ആത്മാവു മോഹങ്ങളും ദുർവിചാരങ്ങളും വർജ്ജിക്കാതെ ശരീരം മാത്രം ഭക്ഷണം വർജ്ജിക്കുന്നതായാൽ ആ നോമ്പു നിരുപയോഗമാകുന്നു. ബാറെക്മോർ

പിതാവിനും...

മോശ നാല്പതു ദിവസം സീനായ്മലയിൽ നോമ്പു നോറ്റു. അവന്റെ ശരീരം ഭക്ഷണത്തിൽനിന്നും ആത്മാവു ദോഷങ്ങളിൽനിന്നും വിമുക്തമായിരുന്നു. ഇസ്രായേല്യർക്ക് നിയമങ്ങളും ചട്ടങ്ങളും പ്രബോധനങ്ങളായ കല്പനകളും എഴുതപ്പെട്ടിരുന്ന ഫലകങ്ങൾ അവൻ സ്വീകരിച്ചു.



ആദിമുതൽ...

മിശിഹാരാജാവേ, നിന്റെ കരുണയുടെ വാതിലിൽ എല്ലാസമയവും ഞാൻ മുട്ടുന്നു. നിന്റെ ശ്രീഭണ്ഡാരത്തിൽനിന്ന് കരുണയും കൃപയും ഞാനപേക്ഷിക്കുന്നു. കർത്താവേ, നിന്നിൽ ഞാൻ ആശ്രയിച്ചിരിക്കുന്നതിനാൽ എന്നെ സഹായിക്കണമേ. നിന്നെ ഞാൻ ഏററുപറഞ്ഞതിന് എന്നെ ലജ്ജിപ്പിക്കരുതേ. എന്തെന്നാൽ നീ എന്റെ ശരണവും എന്റെ ബലമുള്ള ആശ്രയവുമാകുന്നു.

മൊറിയോ റാഹേം...

## എത്രോ

ഞങ്ങളുടെ ദൈവമായ മിശിഹായേ, നിന്റെ രക്ഷാകരമായ ജീവിതകാലത്ത് ഞങ്ങൾക്കുവേണ്ടി നീ നോമ്പനുഷ്ഠിച്ചു. ഈ സുഗന്ധധൂപത്തോടുകൂടെ ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈയ്ക്കൊള്ളണമെന്ന് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

## കോലോ

(കൂക്കോയോ)

മഹിമയെഴുന്നോൻ രാജർഷി ദാവീദേപ്പോലെ
നോമ്പാൽ സ്വയമേ താഴ്ത്തുന്നോൻ ഭാഗ്യമെഴുന്നോനാം
ദുഷ്ടതവിട്ട് നാഥനെയോർക്കുന്നു
സൽപഥമേറി ശുദ്ധിയോടുകരങ്ങൾ
സ്വർഗ്ഗത്തേക്കുയർത്തീടുന്നു സ്വർഗ്ഗം നേടീടാൻ
ദിനരാത്രം സംഗീതമോടെ ചെലവാക്കീടുന്നു
ഹാ... ധ്യാനിച്ചീടുന്നു. ബാറെക്മോർ

ശുബഹോ....

സ്നേഹത്തോടു നോമ്പനുഷ്ഠിപ്പോൻ ഭാഗ്യപ്പെട്ടോൻ താൻ
ആത്മീയരൊടുകൂടക്ഷയമാം ജീവനിൽ മോദിപ്പൂ
ധർമ്മംചെയ്ത് നോമ്പാചരിക്കുന്നോൻ
തൻസൗന്ദര്യം ശ്രേഷ്ഠമതാണല്ലോ
ആത്മീയന്മാരൊടു സദൃശനവൻ അവരോടു ചേർച്ച
ജീവൻരാജ്യ ശാശ്വതമാം ഭാഗ്യവുമവകാശമായ്
ഹാലേലുയ്യാ സ്തുതി പാടീടുമവൻ

മെന്ഓലം....

പേരിൽമാത്രം ഹാ കഷ്ടം നിന്നുടെതല്ലോ ഞാൻ
വചനം വൃത്തികളിവകളിൽ ഞാൻ നിന്നിൽ നിന്നന്യൻ
അനുതാപേഛേ സ്വേച്ഛ വിലക്കുന്നു
അറിവേകീടുന്നീ ഞാനോ ഭോഷൻ
പാനം ചെയ്യിക്കും ഞാനോ ദാഹാൽ വലയുന്നു
ചവളം ഭേദിച്ചൊരു പാർശ്വേനിന്നു കുടിപ്പിക്ക
ഹാലേലൂയ്യാ-കൃപയാൽ ജീവിപ്പേൻ. മൊറിയോ റാഹേം...

അല്ലെങ്കിൽ

നീതിമാനും മഹത്വമുള്ള ദീർഘദർശിയുമായ ദാവീദു രാജാവിനെപ്പോലെ വെടിപ്പുള്ള നോമ്പാൽ സ്വയം താഴ്ത്തുന്നവനു ഭാഗ്യം. അവൻ രാപകൽ ദുഷ്ടത പ്രവർത്തിക്കാതെ കർത്താവിനെ സ്മരിച്ചു. തന്റെ വഴികളിൽ അവൻ നടക്കയും വിശുദ്ധിയോടെ അവന്റെ കരങ്ങൾ ആകാശത്തേയ്ക്കുയർത്തുകയും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുവാൻ ദിനരാത്രങ്ങൾ സംഗീതങ്ങളോടെ ധ്യാനിക്കയും ചെയ്തു. ബാറെക്മോർ.

പിതാവിനും...



സ്നേഹപൂർവ്വം നോമ്പു നോക്കുന്നവൻ ഭാഗ്യവാൻ. അവൻ ആത്മീയരോടുകൂടെ അക്ഷയമായ ജീവനിൽ ആനന്ദിക്കുന്നു. ധർമ്മപ്രവൃത്തികളോടെ നോമ്പാചരിക്കുന്നവന്റെ സൗന്ദര്യം ഏറ്റവും ശ്രേഷ്ഠമായിരിക്കുന്നു. അവൻ ആത്മീയർക്ക് സദൃശനും അവരോട് ഐക്യപ്പെട്ടിരിക്കുന്നവനുമാകുന്നു. അവൻ ജീവനും രാജ്യവും നിത്യഭാഗ്യവും അവകാശമാക്കി സ്തുതി പാടുന്നു.

ആദിമുതൽ...

കർത്താവേ, നാമമാത്രമായി ഞാൻ നിന്റേതായിരിക്കുന്നതിനാലും എന്റെ പ്രവൃത്തികളും വഷളത്തങ്ങളും മൂലം നിന്നിൽ നിന്നകന്നിരിക്കുന്നതിനാലും ദുഃഖിക്കുന്നു. അനുതപിക്കുവാൻ ഞാനാഗ്രഹിക്കുന്നു. എങ്കിലും എന്റെ ദുർമനസ്സ് അതിന് സമ്മതിക്കുന്നില്ല. ഞാൻ പഠിപ്പിക്കുന്നു, പഠിക്കുന്നില്ല. ഞാൻ മറ്റുള്ളവരുടെ ദാഹം ശമിപ്പിക്കുന്നു. എന്നാൽ ഞാൻ ദാഹിച്ചിരിക്കുന്നു. കുന്തത്താൽ തുറക്കപ്പെട്ട നിന്റെ നെഞ്ചിലെ ഉറവ എന്റെ ദാഹത്തെ ശമിപ്പിക്കട്ടെ. നിന്റെ കരുണയാൽ എന്നോടു ദയ ചെയ്യണമേ.

മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർതൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപ ചെയ്യണമേ

അയല്ക്കാരനെ നീ സ്നേഹിക്കില്ലെങ്കിൽ നോമ്പെന്തിന്നാം
സോദരസ്നേഹമതാകും നോമ്പതു സ്നേഹിക്കുന്നു.

ധനവാനേ നീ ഈ ലോകത്തിൽ കാരുണ്യം നേടൂ
ഇല്ലായ്മക്കാരാ ദാനം ചെയ്വോനെ നീ ദ്വേഷിക്കരുതേ

സമസൃഷ്ടങ്ങളെ സ്നേഹിക്കാൻ മർത്യൻ ബാധ്യസ്ഥനഹോ
സ്നേഹിക്കില്ലെങ്കിൽ നീതിയതിങ്കൽ ശിക്ഷിതനായീടും

ധനവാനെ നീ കാര്യവിചാരകനാണെന്നോർക്കേണം
നിന്നുടെ സഖികൾക്കും സോദരർക്കും പരിപാലകനായ്
നിബി മൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

നീ അയൽക്കാരനെ സ്നേഹിക്കുന്നില്ലെങ്കിൽ എന്തിനു നോമ്പു നോല്ക്കുന്നു? കർത്താവു ആഗ്രഹിക്കുന്ന നോമ്പ് സഹോദരസ്നേഹമാകുന്ന നോമ്പാകുന്നു. അല്ലയോ ധനവാനേ! ഈ ലോകത്തിൽ നീ കാരുണ്യം സമ്പാദിക്കുക. ദരിദ്രനായുള്ളോവേ, ദാനം ചെയ്യുന്നവനു വിരോധമായി നീ പിറുപിറുക്കരുത്.

മനുഷ്യൻ സമസൃഷ്ടിയെ സ്നേഹിക്കണമെന്നത് പൊതുവായ കടമയാകുന്നു. എന്നാൽ അവൻ സ്നേഹിക്കുന്നില്ലെങ്കിൽ നീതിയാൽ ശിക്ഷിക്കപ്പെടും. സമ്പൽസമൃദ്ധിയുള്ള ധനവാൻ അവന്റെ കൂട്ടുകാരെക്കൂടെയും പരിപാലിക്കുവാൻ നിയോഗിക്കപ്പെട്ടിരിക്കുന്ന കാര്യവിചാരകനാകുന്നുവെന്ന് അറിഞ്ഞിരിക്കട്ടെ.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.



## ഹൂലോലോ

ഹാ-ഹാ- നീതിയിൻ വാതിലെനിക്കായ് തുറന്നീടുക
ഞാനതിലൂടേറിയെൻ നാഥനെ സ്തുതി ചെയ്യും ഹാ-

## ഏവൻഗേലിയോൻ

## പെസ്ഗോമൊ

സകലത്തിന്റെയും ഉടയവനായ... പേജ് 83

**സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ....**

**കൃപനിറഞ്ഞമറിയമേ ...**

**വിശ്വാസപ്രമാണം**

# ബുധൻ – മൂന്നാം മണി

## കൗമാ

## പ്രുമിയോൻ, സെദറാ

## കോലൊ

(ലോക്മൊറിയോ/ മ്ശീഹായിൽ നിദ്രിതരേ കേഴേണ്ടൊട്ടും...)

നമ്മുടെ രക്ഷയ്ക്കായ് നാഥൻ ജഡമാർന്ന്
നോമ്പതുനോറ്റെങ്കിൽ സോദരരേ നാമും നിശ്ചയമായ്
നോമ്പാൽ കാരുണ്യം, മോചനമതിനാൽ
പ്രാപിച്ചീടണമതു നൂനം ന്യായമാണല്ലോ
സോദരരേ തിന്മകളിൽനിന്നും
സാത്താനിൽനിന്നുമൊഴിഞ്ഞെന്നും
മുഖതെളിവോടെ നാം പറയേണം നാഥാ കൃപചെയ്ക.

ബാറെക്മോർ. ശുബഹോ...മെന്ഓലം....

യാത്രക്കണയുന്നവനാം സൽവ്യാപാരി
യാത്രാഭോജനമതിനുള്ളവ കരുതീടുന്നല്ലൊ
താല്ക്കാലിക യാത്രയതെങ്കിൽ താൽക്കാലികമാം
ഭക്ഷണമങ്ങു തയ്യാറാക്കീടുന്നു വഴിപോലെ
സോദരരെ വരുവിൻ നിത്യമതാം
യാത്രക്കായ് പാഥേയം കരുതാം
കാലാന്ത്യത്തിൽ നൃപപുരിയിൽ വാസം ചെയ്യും നാം
മൊറിയോ റാഹേം...

അല്ലെങ്കിൽ

കാരുണ്യവാനായ കർത്താവ് നമ്മുടെ രക്ഷയ്ക്കുവേണ്ടി ജഡം ധരിച്ച് വി. നോമ്പ് ആചരിച്ചുവെങ്കിൽ നാം



നോമ്പ് നോറ്റ് കരുണയപേക്ഷിപ്പാനും അനുതപിച്ച് മോചനം യാചിക്കുവാനും എത്രയോ കടപ്പെട്ടിരിക്കുന്നു. സഹോദരങ്ങളേ സകല തിന്മകളിൽനിന്നും സാത്താനിൽനിന്നും ഒഴിഞ്ഞ് മുഖപ്രസാദത്തോടെ നാം പറയണം കർത്താവേ, കരുണയുണ്ടായി അനുഗ്രഹിക്കണമേ.

ബാറെക്മോർ പിതാവിനും... ആദിമുതൽ....

യാത്ര ചെയ്യാനാവശ്യമുള്ള ഒരു വ്യാപാരി യാത്രയ്ക്കായി ഒരുങ്ങുമ്പോൾ യാത്രാഭോജനത്തിനാവശ്യമായവ കരുതുന്നു. താല്കാലികയാത്രയാണെങ്കിൽ താല്ക്കാലികാവശ്യത്തിനുള്ള ഭോജനം ഒരുക്കുന്നു. സഹോദരങ്ങളെ വരുവിൻ, നിത്യമായ യാത്രയ്ക്കുവേണ്ടി നമുക്ക് പാഥേയം ഒരുക്കാം. കാലാന്ത്യത്തിൽ രാജനഗരിയിൽ നാം വസിക്കുമാറാകട്ടെ. മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

കർത്താവേ കൃപചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം
പൊറുതിയയച്ചരുളണമെ നിൻ
അറിയിന്നലിവുമനുഗ്രഹവും
കരുണയതിൻകടൽ നീയല്ലോ
പങ്കകണങ്ങളിവർ പിഴകൾ
അംബുധി പങ്കിലമാക്കീടാൻ
പങ്കകണം മതിയാവില്ല
പാപികൾമേൽ ചൊരിയപ്പെടുമാ
നിൻവലുതാം കൃപ സ്തുത്യമഹോ
പ്രേക്ഷകനാം താതൻ വന്ദ്യൻ
പാവനനാം റൂഹാമഹിതൻ

പ്രാർത്ഥന കേട്ടീടുന്നവനേ
യാചന നല്കീടുന്നവനേ
പ്രാർത്ഥന കേട്ടുനിരപ്പായി
കൃപയാൽ യാചന നല്കണമേ

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളെ അനുഗ്രഹിക്കണമേ.

കർത്താവേ, നീ കരുണയുടെ സമുദ്രമാകുന്നു. ഞങ്ങളുടെ ദുഷ്ടതയോ ചെളിയുടെ തുള്ളി മാത്രമാകുന്നു. വൻകടലിനെ കലക്കുവാൻ ഒരു തുള്ളിക്കു കഴിയുന്നതല്ല.

കർത്താവേ, പാപികളിലേക്കു ചൊരിഞ്ഞ സമൃദ്ധിയായ നിന്റെ സ്നേഹത്തിനു സ്തുതി. നിന്നെ അയച്ച പിതാവിനു സ്തോത്രം.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

കൗമാ

വിശ്വാസപ്രമാണം



# ബുധൻ - ആറാംമണി

കൗമാ

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

അനുതാപികൾക്കായി തുറക്കപ്പെട്ടിരിക്കുന്ന കൃപയുടെ വാതിലും മർത്യർക്ക് അഭയസ്ഥാനമായ ജീവന്റെ തുറമുഖവും അശുദ്ധന്മാരെ ധവളീകരിക്കുന്ന ശുദ്ധീകരണസോപ്പായും അനുതാപികൾക്കായി അഭിവാഞ്ഛയോടിരിക്കുന്നവനുമായ ദൈവത്തിനു സ്തുതി. ഈ സമയത്തും...

സെദറാ

സ്രഷ്ടാവും നിത്യനും സർവ്വജഡത്തെയും ജീവിപ്പിക്കുന്ന സർവ്വശക്തനുമായ ദൈവമേ, നിന്റെ സ്വസാദൃശ്യത്തിൽ നീ മനുഷ്യനെ സൃഷ്ടിച്ചു. കുറ്റം കൂടാതെ ജീവിപ്പാൻ അവന് ന്യായപ്രമാണം നല്കി. അവൻ പാപം ചെയ്തശേഷം കൃപയാൽ എഴുന്നേല്ക്കാൻ അച്ചാരവും നീ അവനു കൊടുത്തു. ഇപ്പോൾ കർത്താവേ, ആത്മശരീരങ്ങളുടെ കഴുത്തുകൾ ദുഃഖത്തോടെ നിന്റെ പക്കൽ കുനിച്ചിരിക്കുന്ന, നിന്റെ ദാസരുടെ അടുക്കലേക്ക് തിരിയണമേ. നിന്റെ മനുഷ്യസ്നേഹത്തിനു തക്കവണ്ണം അവരെ കൈക്കൊള്ളണമേ. പാപിയുടെ മരണത്തിനല്ല പിന്നെയോ അനുതാപത്താൽ അവൻ ദുഷ്ടവഴിയിൽനിന്ന് പിൻതിരിഞ്ഞു ജീവിക്കുന്നതിനാണ് നീ ആഗ്രഹിക്കുന്നത്. നിനുവാക്കാരുടെ അനുതാപം നീ കൈക്കൊള്ളുകയും അവരുടെമേൽ നിശ്ചയിച്ചിരുന്ന ശിക്ഷയെ നീക്കിക്കളയുകയും ചെയ്തു. വ്യഭിചാരിണിയുടെ കണ്ണുനീരും ചുങ്ക

ക്കാരൻ സക്കായിയുടെ അനുതാപവും മ്നാശെയുടെ ഏറ്റു പറച്ചിലും വലത്തുഭാഗത്തെ കള്ളന്റെ വിശ്വാസവും നീ കൈക്കൊണ്ടു. എല്ലാ മനുഷ്യരും രക്ഷ പ്രാപിക്കണമെന്നും സത്യജ്ഞാനത്തിലേക്കു വരണമെന്നും നീ ആഗ്രഹിക്കുന്നു. തന്റെ സമ്പാദ്യങ്ങൾ നശിപ്പിച്ച ധൂർത്ത പുത്രനെ നീ കൈക്കൊള്ളുകയും പിതൃസ്നേഹത്താൽ അവനോടു കരുണ കാണിക്കുകയും ചെയ്തു. ഇപ്പോൾ കർത്താവേ, ഞങ്ങളുടെ അനുതാപം സ്വീകരിക്കണമേ. ലജ്ജകൂടാതെ തിരുമുമ്പാകെ ഞങ്ങൾ നിൽക്കുമാറാകട്ടെ. ഞങ്ങളുടെ കടച്ചീട്ട് മായിക്കണമേ. ഞങ്ങളുടെ കുറ്റങ്ങൾക്ക് മോചനം നൽകണമേ. വിശ്വാസികളായ പരേതരെ ആശ്വസിപ്പിക്കണമേ. ഞങ്ങളും അവരും നിനക്കു സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേക്കും കരേറ്റും. ആമ്മീൻ

## കോലോ

(കൂക്കോയോ)

കൃപയെ വരിക കരുണയെഴും മാതാവെപ്പോലെ
പതിവിൻപടി ഞങ്ങളുമൊന്നായ് യാചന ചെയ്യേണം
ലോകം നിന്നെ പാർത്തു വസിക്കുന്നു
രമ്യതശാന്തി ഇവകൊണ്ടുവരേണം
പാപികൾ ഇവർ തൻ തലമുറമേൽ ചിറകുവിരിക്കേണം
ദൈവഗൃഹമതിൻ താക്കോൽ നിൻ കൈകളിലാണല്ലോ
അനുതാപിക്കായ് വാതിൽ തുറക്കേണം. ബാറക്മോർ
ശുബഹോ... മെനഓലം....

കർത്താവേ പാപികൾ പാപം തെറ്റും ചെയ്തെങ്കിൽ
ബാലകരോടലിവാകണമെ നീ ശിശു ആയല്ലോ
ശുദ്ധസ്ഥാനെ ആഘോഷിച്ചീടും
ആചാര്യരോടും ദിനമഖിലം നിന്നെ



നോക്കി വിളിക്കും കർഷകരോടും കൃപചെയ്യേണം
നാഥാ ഞെരുങ്ങിയിരുപ്പവരോടു മനസ്സലിയേണം നീ
നിൻ ശരണിതരിൽ ആശ്വാസം പകരൂ. മൊറിയോ റാഹേം...

അല്ലെങ്കിൽ

കൃപയേ വരിക. കരുണയുള്ള മാതാവിനെപ്പോലെ നിന്റെ പതിവുപ്രകാരം ഞങ്ങളോടൊന്നിച്ച് അപേക്ഷിക്കുക. ലോകം നിന്നെ പാർത്തിരിക്കുന്നു. നിന്നോടുകൂടെ രമ്യതയും സമാധാനവും കൊണ്ടു വരിക. പാപം ചെയ്ത ഞങ്ങളുടെ തലമുറയുടെമേൽ നിന്റെ ചിറകു വിരിക്കുക. ദൈവഭവനത്തിന്റെ താക്കോൽ വഹിച്ചിരിക്കുന്നതു നീയാകുന്നുവല്ലോ. അനുതപിക്കുന്ന പാപികൾക്ക് രക്ഷയിലേക്കുള്ള വാതിൽ നീ തുറന്നു കൊടുക്കുക. ബാറെക്മോർ

പിതാവിനും... ആദിമുതൽ....

കർത്താവേ പാപികൾ തങ്ങളുടെ പ്രവൃത്തികളിൽ പാപവും കുറ്റവും ചെയ്തുവെങ്കിൽ പൈതങ്ങളോടു അലിവ് തോന്നേണമേ. എന്തെന്നാൽ നീ ശിശുവായിരുന്നുവല്ലോ. വിശുദ്ധ സ്ഥലത്തു നിന്നെ പ്രഘോഷിച്ചിട്ടുള്ള ആചാര്യന്മാരോടും എല്ലാ ദിവസവും നിന്നെ നോക്കി വിളിക്കുന്ന കൃഷിക്കാരോടും നീ ദയ ചെയ്യണമേ. കർത്താവേ ഞെരുക്കമനുഭവിക്കുന്ന ആത്മാക്കളോടും മനസ്സലിയണമേ. നിന്നെക്കുറിച്ചുള്ള ശരണത്തിൽ വസിക്കുന്നവർക്കു ആശ്വാസം കൽപ്പിച്ചരുളണമേ. മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

രക്ഷകനെ സ്രഷ്ടാവാം നിൻ കാരുണ്യാൽ ജീവിപ്പിക്ക
നിൻകൃപ സ്ഥിരമാക്കീടണമേ നിൻ നീതി ശിക്ഷിക്കരുതേ
രോഗം സുഖമായീടായ്കിൽ വൈദ്യൻ ശ്രേഷ്ഠനതാകില്ല
പാപികളിൽ തെറ്റില്ലെങ്കിൽ കാരുണ്യം അറിവാകില്ല.
നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനേ മ്ശിഹാ കാരുണ്യം ചെയ്ക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളെ അനുഗ്രഹിക്കണമേ.

ഞങ്ങളുടെ രക്ഷകാ, ഞങ്ങളെ സൃഷ്ടിച്ച നിന്റെ കരുണയാൽത്തന്നെ ഞങ്ങളെ ജീവിപ്പിക്കണമേ. കർത്താവേ നിന്റെ കൃപ ഞങ്ങളെ ജീവിപ്പിക്കട്ടെ. കർത്താവേ നിന്റെ കൃപ ഞങ്ങളെ സ്ഥിരീകരിക്കണമേ. നിന്റെ നീതി ഞങ്ങളെ ശിക്ഷിക്കരുതേ.

മുറിവേറ്റവരുടെ വൃണങ്ങൾ സുഖപ്പെടാതിരിക്കെ വൈദ്യൻ ശ്രേഷ്ഠനാകുന്നില്ല. പാപികൾക്ക് കുറ്റങ്ങളില്ലാതിരിക്കേ കരുണ അറിയപ്പെടുന്നുമില്ല.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രപ്പെടുത്തിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യേണമേ. ഞങ്ങൾക്കു വേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

**കൗമാ**

**വിശ്വാസപ്രമാണം**



# ബുധൻ - ഒമ്പതാംമണി

**കൗമാ**

**പ്രുമിയോൻ, സെദറാ**

**കോലോ**

(ലോക്മൊറിയൊ/ മ്ശീഹായിൽ നിദ്രിതരേ കേഴേണ്ടൊട്ടും...)
നാഥൻ അരുൾചെയ്യുന്നു, കാലം വന്നു
വത്സലരേ അവസരമതുപോൽ നമ്മെ ഉണർത്തീട്ട്
കണ്ണീരാലനുതാപമോടെ പ്രാർത്ഥിച്ചീടാം
സങ്കടമൊടു നാം ദൈവത്തെ വിളിചെയ്തീടേണം
വിളിപ്പീൻ ഞാനുത്തരമരുളീടും
എന്നല്ലോ നാഥന്നരുൾ ചെയ്തു
അതിനാലാത്മാവും ജഡവും വിളിചെയ്വൂ; കൃപചെയ്
ബാറെക്മോർ, ശുബഹോ....മെനഓലം....
പാപികൾ തേറുന്നെങ്കിൽ മാലാഖമാർ
സന്തോഷിക്കുന്നെന്നോതി ദൈവത്തിൻ പുത്രൻ
അനുതാപത്തോടെ അങ്ങേ വാതിൽക്കൽ ഞങ്ങൾ
മുട്ടുന്നു മോചനമേകി കൃപയാൽ മറയ്ക്കിവരെ
കർത്താവേ ദൂതർ മോദിപ്പാൻ
ഈറയർ മാനുഷർ തൻ വായാലും
നിൻ സ്തുതി വർദ്ധിപ്പാനായും കൈക്കൊള്ളണമിവരെ.
മൊറിയോ റാഹേം...

അല്ലെങ്കിൽ

നമ്മുടെ കർത്താവു അരുളിച്ചെയ്യുന്നു, കാലം സമീപിച്ചിരിക്കുന്നു. വാത്സല്യമുള്ളവരേ, അവസരമുള്ളപ്പോൾ നമ്മെത്തന്നെ ഉണർത്തി കണ്ണുനീരോടും പശ്ചാത്താപ

ത്തോടും പ്രാർത്ഥിക്കണം. അനുഗ്രഹങ്ങൾ നൽകുവാനായി സങ്കടത്തോടെ നാം ദൈവത്തെ വിളിച്ചപേക്ഷിക്കണം. എന്തെന്നാൽ വിളിപ്പിൻ ഞാൻ ഉത്തരം അരുളും, എന്ന് കർത്താവ് തന്റെ വിശുദ്ധ നാവാൽ അരുളിചെയ്തിരിക്കുന്നു. ആകയാൽ ആത്മാവും ശരീരവും നിന്നെ വിളിക്കുന്നു. ദയതോന്നി ഞങ്ങളെ അനുഗ്രഹിക്കണമേ.

ബാറെക്മോർ പിതാവിനും... ആദിമുതൽ....

പാപികൾ അനുതപിക്കുന്നുവെങ്കിൽ മാലാഖമാർ സന്തോഷിക്കുമെന്ന് ദൈവപുത്രൻ തന്റെ സുവിശേഷത്തിൽ നമ്മെ ഉപദേശിച്ചിരിക്കുന്നു. കണ്ടാലും അനുതാപത്തോടെ നിന്റെ വാതിലിൽ ഞങ്ങൾ മുട്ടുന്നു. ഞങ്ങൾക്കു മോചനം ലഭിക്കുവാനായി നിന്റെ കരുണയുടെ ചിറകാൽ ഞങ്ങളെ മറയ്ക്കണമേ. കർത്താവേ, മാലാഖമാർ സന്തോഷിക്കുവാനും, ഈറേന്മാരുടെയും മനുഷ്യരുടെയും വായിൽ നിന്റെ കൃപയ്ക്ക് രാപകൽ സ്തുതി വർദ്ധിക്കുവാനുമായി ഞങ്ങളെ കൈക്കൊള്ളണമേ.

മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

(നോമ്പാൽ തെറ്റിൽ നിന്നേറ്റി...)

ദുഷ്ടന്മാരിൽ കാരുണ്യം ചെയ്വോനേ
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻനാൾ

ന്യായാധിപർ നിരകൾ സംഭ്രമമേറി
നഗ്നതയിൽനിൻ സവിധേ നിൽക്കുന്നേരം
നാഥാ നിന്നെ പാർത്തുവസിക്കുന്നിവന്
നീ തന്നെ അവിടെ ശരണമാകേണം



സ്വർഗ്ഗസ്ഥൻ ഇടയാ നിന്നുത്തരഭാഗേ
മുട്ടാടുകളേറി വലഭാഗം തന്നിൽ
കുഞ്ഞാടുകളും വേർതിരിയുന്നേരത്തിൽ
കുഞ്ഞാടുകളൊത്തെന്നെ ചേർത്തീടേണം

വിണ്ണവർ തൻ നാഥാ മൺമയരാശയുമേ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

തന്റെ നോമ്പാൽ തെറ്റിൽനിന്ന് ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പ് കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

ന്യായാധിപന്മാരുടെ നിരകൾ അവിടെ പ്രവേശിക്കുകയും നഗ്നതയോടും സംഭ്രമത്തോടുംകൂടി നിന്റെ മുമ്പാകെ നിൽക്കുകയും ചെയ്യുമ്പോൾ കർത്താവേ നിന്നെ കാത്തിരിക്കുന്ന എനിക്ക് അവിടെ നീ തന്നെ ശരണമായിരിക്കണമേ.

സ്വർഗ്ഗസ്ഥനായ ഇടയാ, നിന്റെ ഇടത്തുഭാഗത്ത് മുട്ടാടുകളും പറുദീസായിൽ മേയുവാൻ വലത്തുഭാഗത്ത് കുഞ്ഞാടുകളും വേർതിരിയുമ്പോൾ നിന്റെ കുഞ്ഞാടുകളോടുകൂടെ ചേരുവാൻ എന്നെയും യോഗ്യനാക്കണമേ.

മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമേ, ഞങ്ങളുടെ നോമ്പ് കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## കൗമാ

## വിശ്വാസപ്രമാണം

# വ്യാഴം-സന്ധ്യ

## കൗമ

## പ്രാരംഭപ്രാർത്ഥന

കർത്താവേ വെടിപ്പോടെ നോമ്പാചരിക്കുവാനും വിശുദ്ധിയോടെ തിരുമുൻപാകെനിന്ന് പ്രാർത്ഥിക്കുവാനും വിശുദ്ധ സഭയെ യോഗ്യയാക്കണമേ. നിന്നെ സ്നേഹിക്കുന്ന നിന്റെ സഭയിൽ രമ്യതയും സമാധാനവും വസിപ്പിക്കണമേ. വിശ്വാസമുള്ള നിന്റെ ജനത്തിന്റെമേൽ അനുഗ്രഹം വർഷിക്കണമേ. പൗരോഹിത്യത്തിന്റെ ആത്മീയഭൂഷണങ്ങളാൽ ആചാര്യൻമാരെ അലങ്കരിക്കണമേ. ശെമ്മാശ്ശന്മാർ നിന്റെ വിശുദ്ധ മദ്ബഹായിൽ വെൺമയോടെ ശുശ്രൂഷിപ്പാൻ തക്കവണ്ണം അവരെ കുറ്റമറ്റവരാക്കണമേ. ഞങ്ങൾ നിനക്കു സ്തുതിയും സ്തോത്രവും ഇപ്പൊഴും എപ്പൊഴും എന്നേക്കും സമർപ്പിക്കും. മോറൻ വാലോഹാൻ ല്ഒൽമീൻ. ആമ്മീൻ.

## സങ്കീർത്തനങ്ങൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനൊ

(സ്ളീമൊറിയോ)

നോമ്പാൽ മോശ പ്രശോഭിതനായ്
ഉന്നതനുടെ കൂടാരത്തെ
ദർശിച്ചു; അവനിൽനിന്നും
കല്പനകൾ കൈക്കൊണ്ടല്ലോ
ഭക്ഷണമതുവെടിയും വായ്കൾ
വഞ്ചനയിൽ നിന്നകലേണം



രാജൻപൂകും വാതിലിനുൾ
വഞ്ചന പൂകീടരുതല്ലോ
ഭോജ്യമനീതി ഇവ വിട്ട്
വായ് ഉപവാസം ചെയ്യേണം
നോമ്പിൽ കുറ്റമെഴാതാവാൻ
നാവിനെ നിയന്ത്രിച്ചീടേണം
ദാനിയേൽ കുഴിയിൽവച്ച്
നോറ്റൊരു നോമ്പതു മഹനീയം
വന്യമൃഗങ്ങളുമവനെക്ക-
ണ്ടവനോടൊത്തു തപിച്ചല്ലോ. ബാറെക്മോർ
ശുബഹോ... മെന്ഓലം...

നിനുവാപുരിയിലെ രാജാവ്
ചാക്കുധരിച്ചതു ഓർക്കുക നീ
ദുഷ്ടതയാൽ കോപം പൂണ്ടോ-
രീശനെയതു രമ്യവുമാക്കി. സ്തൗമെൻകാലോസ്...

അല്ലെങ്കിൽ

മോശ നോമ്പാൽ പ്രശോഭിതനാവുകയും മഹോന്നതനായ ദൈവത്തിന്റെ കൂടാരം ദർശിക്കുകയും ചെയ്തു. തന്നിൽനിന്ന് അവൻ എബ്രായജനത്തിന് നൽകുവാനായി കൽപനകൾ സ്വീകരിക്കുകയുണ്ടായി.

ഭക്ഷണം വെടിഞ്ഞ് ഉപവസിക്കുന്ന വായ് വഞ്ചനയിൽനിന്നും ഒഴിഞ്ഞിരിക്കണം. രാജാവ് പ്രവേശിക്കുന്ന വാതിലിനുള്ളിൽ വഞ്ചന പ്രവേശിക്കരുത്.

നിന്റെ വായ് ഭക്ഷണത്തിൽനിന്നും അന്യായത്തിൽനിന്നും ഒഴിഞ്ഞ് സത്യത്തിൽ ഉപവസിക്കണം. നിന്റെ നോമ്പു കുറ്റകരമാകാതിരിപ്പാൻ നോമ്പോടുകൂടെ നിന്റെ നാവിനെ നിയന്ത്രിക്കുക.

ദാനിയേൽ കുഴിയിൽവച്ചു നോറ്റ നോമ്പു എത്ര ഉചിതവും മഹനീയവും ആയിരുന്നു. ദുഷ്ടമൃഗങ്ങളെപ്പോലും നോമ്പു നോക്കുവാൻ ദാനിയേൽ പഠിപ്പിച്ചു. നീതിമാനെ കണ്ട് അവയും അവനോടൊത്തു ഉപവസിച്ചു.

ബാറെക്മോർ. പിതാവിനും.... ആദിമുതൽ....

നിനുവയിലെ രാജാവ് ചാക്കു ധരിക്കുകയും നോമ്പാചരിക്കുകയും ചെയ്തതു ഓർക്കുക. അവന്റെ ദുഷ്ടത മൂലം കോപിച്ചിരുന്ന ദൈവത്തെ അതിനാൽ അവൻ സാന്ത്വനപ്പെടുത്തി. സ്തൗമെൻ...

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

കടങ്ങൾ പരിഹരിക്കുന്നവനും അനുതാപികളെ കൈയ്ക്കൊള്ളുന്നവനും പാപികളുടെ ജീവനിലും തിരിച്ചുവരവിലും സന്തോഷിക്കുന്നവനുമായ കർത്താവേ, എന്നെയും എല്ലാ സ്ഥലത്തുമുള്ള വിശ്വാസികളായ നിന്റെ ദാസരെയും സകല കുറ്റങ്ങളിൽനിന്നും പാപമാലിന്യങ്ങളിൽനിന്നും ശുദ്ധീകരിക്കയും പുണ്യപ്പെടുത്തുകയും ചെയ്യണമേ. ഞങ്ങൾ വിനയത്തോടെ നിനക്കു സ്തുതിയും സ്തോത്രവും ആരാധനയും സമർപ്പിക്കുന്നു. അങ്ങേയ്ക്ക് ഈ സമയത്തും... ആമ്മീൻ

## സെദറാ

പീഡിതരുടെ രക്ഷകനും പാപികൾക്ക് മോചനം നൽകി നീതീകരിക്കുന്നവനും അനുതാപികളെ സ്നേഹിച്ച് സ്വീകരിക്കുന്നവനും കാണാതെ പോയവരെ അന്വേഷിച്ച് കണ്ടെത്തുന്ന ഇടയനും പരദേശികളെ ആദരിച്ചു സഹായിക്കുന്നവനും അഗതികളുടെയും അനാഥരുടെയും പിതാവും പരിപാലകനും ദുഃഖിതരുടെ സങ്കടത്തിൽ അനുകമ്പയുള്ളവനുമായ ദൈവമായ കർത്താവേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. നീ അനുതാപികളിൽ സന്തോഷിക്കുന്നു. ഞങ്ങളുടെ മാനസാന്തരത്തിൽ നീ ആനന്ദിക്കുന്നു. ഞങ്ങളുടെ അപേക്ഷകളിൽ നീ ജാഗരൂകനാകുന്നു. കർത്താവേ, ഇപ്പോൾ നിന്നെ വിളിക്കുന്ന പാപികളായ ഞങ്ങളോടുത്തരമരുളണമേ. ഞങ്ങളുടെ സകല പാപങ്ങളും ക്ഷമിക്കണമേ. കുറവുകളും മാലിന്യങ്ങളും നീക്കി ഞങ്ങളെ ശുദ്ധീകരിക്കണമേ. നിന്നോടുള്ള ഭക്തിയാൽ ഞങ്ങളെ നിറയ്ക്കണമേ. കണ്ടാലും പാപമാകുന്ന മേഘം ഞങ്ങളുടെ പ്രാർത്ഥനകളെ മറയ്ക്കുകയും തടയുകയും ചെയ്യുന്നു. ദുഷ്ടതകളുടെ കെണികളിലും ബഹുവിധ കുറ്റങ്ങളിലുംപെട്ട് ഞങ്ങൾ പാപികളും ദുഷ്ടരുമായിത്തീർന്നിരിക്കുന്നു. ആകയാൽ നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള എല്ലാവരെയും ഞങ്ങളോടൊന്നിച്ചും ഞങ്ങൾക്കു വേണ്ടിയും ഞങ്ങൾക്കു പകരമായും മദ്ധ്യസ്ഥരായി തിരുമുമ്പിൽ ഞങ്ങൾ സമർപ്പിക്കുന്നു. നിന്റെ ഏകജാതന്റെ മഹത്വമേറിയ പീഡാനുഭവങ്ങളുടെ യോഗ്യതയാൽ ഞങ്ങളുടെ നെടുവീർപ്പുകളെയും പശ്ചാത്താപത്തെയും കൈക്കൊള്ളണമേ. ഞങ്ങളോടുള്ള നിന്റെ ഉടമ്പടികളും വാഗ്ദാനങ്ങളും ഓർക്കണമേ. ഞങ്ങളോടു ആർദ്രത തോന്നി ക്രോധശിക്ഷകൾ നീക്കണമേ. എല്ലാ തലമുറകളിലും നിന്നെ പ്രസാദിപ്പിച്ചിട്ടുള്ളവരോടുകൂടെ പിതാവായ ദൈവമേ, നിന്റെയും ഏകജാതനായ പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും കാരുണ്യത്തെ ഞങ്ങൾ നിത്യം സ്തുതിക്കുമാറാകണമേ. ആമ്മീൻ.

## കോലോ

(കൂക്കോയോ)

ന്യായസ്ഥാനേ പോകുമ്പോൾ തുല്യതയുള്ളോരാം
പീഡിതനെ പീഡകനെയും ദർശിച്ചു ഞാനും
വലംഭാഗത്തായ് പീഡിതൻ നില്ക്കുന്നു
ഇടതുവശത്തായ് പീഡകനും നില്പ്പൂ
പീഡകരുടെ ശിക്ഷയിൽനിന്നും രക്ഷിതനായീടാൻ
പീഡിതരുടെകൂടെ മോക്ഷം അവകാശിപ്പാനും
ഹാലേലുയ്യാ അർഹനതാക്കെന്നെ. ബാറെക്മോർ

ശുബഹോ...

ആഗതമാം വിധിയിൽനിന്നും പാപി ഭയമേൽക്ക
കണ്ണീരാലനുതാപത്തിന്നണയാൻ നേരമിതാ
മരണം വന്നാത്മാവേ വേറാക്കും
മുൻപേ ഇവിടെ പ്രാർത്ഥിച്ചീടുക നീ
ഇവിടെ പ്രാർത്ഥന കണ്ണീരും സ്വീകൃതമാണല്ലോ
ആത്മജഡങ്ങടെ ശുദ്ധിക്കായി യത്നിച്ചീടുക നീ
ഹാലേലുയ്യാ നാഥാ കൃപചെയ്ക. മെന്ഓലം....

പാപികളനുതാപികൾ നല്ലോർ ദുഷ്ടരിവർക്കായ്
ദൈവത്തിന്റെ കവാടമിതാ തുറന്നിട്ടിരിക്കുന്നു
പാപികളീന്നും പാപിനിയാം സ്ത്രീയും
അനുതാപികളിൽ തള്ളിയ ശെമഓനും
നല്ലവരീന്നും ഹതർ വാഴ്ത്തപ്പെട്ടോർ സഹദേരും
ദുഷ്ടരിൽനിന്നും പറുദീസാ പൂകിയ മോഷ്ടാവും
ഹാലേലൂയ്യാ സാക്ഷ്യമതേകുന്നു. മൊറിയോ റാഹേം...

അല്ലെങ്കിൽ

ഞാൻ ന്യായം വിധിക്കുന്ന സ്ഥലത്തുകൂടെ കടന്നു പോകുമ്പോൾ അവിടെ അന്യോന്യം തുല്യതയുള്ള ഒരു പീഡിതനെയും ഒരു പീഡകനെയും കണ്ടു. പീഡിതൻ വലതുഭാഗത്തും പീഡകൻ ഇടതുഭാഗത്തും ആയിരുന്നു. കർത്താവേ പീഡകനാകാതെ പീഡിതനായിരിപ്പാനും പീഡകർക്കായി നിശ്ചയിച്ചിരിക്കുന്ന ന്യായവിധിയിൽനിന്ന് രക്ഷ പ്രാപിക്കുവാനും പീഡിതരോടുകൂടെ എണ്ണപ്പെടുവാനും എന്നെ യോഗ്യനാക്കണമേ. ബാറെക്മോർ



പിതാവിനും...

അല്ലയോ പാപീ, വരുവാനിരിക്കുന്ന ന്യായവിധിയെ നീ ഭയപ്പെടുക. സമയമുള്ളപ്പോൾ കഷ്ടതയാലും കണ്ണീരാലും അനുതാപത്തിനായി അണയുക. നീ ആനന്ദിപ്പാനായി മരണം വന്ന് നിന്റെ ആത്മാവിനെ അവിടെ കൂട്ടിക്കൊണ്ടുപോകുന്നതിനുമുമ്പ് ഇവിടെ വച്ച് നീ പ്രാർത്ഥിക്കുക. ഇവിടെ പ്രാർത്ഥന സ്വീകരിക്കപ്പെടും. ഇതിനുശേഷം നിന്റെ പ്രാർത്ഥന തിരസ്കൃതവും നിന്റെ കണ്ണുനീരുകൾ നിഷ്പ്രയോജനവുമായിരിക്കും. കർത്താവേ എന്നോടു ദയയുണ്ടാകണമേ.

ആദിമുതൽ.....

പാപികൾക്കും അനുതാപികൾക്കും നല്ലവർക്കും ദുഷ്ടന്മാർക്കും രാപകൽ ദൈവത്തിന്റെ വാതിൽ തുറക്കപ്പെട്ടിരിക്കുന്നു. പാപിനിയായ സ്ത്രീയും അനുതാപികളിൽനിന്ന് തന്നെ ഉപേക്ഷിച്ച ശെമഓനും, തനിക്കുവേണ്ടി കൊല്ലപ്പെട്ട വാഴ്ത്തപ്പെട്ട സഹദേന്മാരും ദുഷ്ടന്മാരിൽനിന്ന് സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തിയ കള്ളനും അതിനു സാക്ഷികളാകുന്നു. മൊറിയോ...

## എത്രോ

ഞങ്ങളുടെ ദൈവമായ മിശിഹായേ, ദൈവികമായ നിന്റെ ജീവിതകാലത്ത് ഞങ്ങൾക്കുവേണ്ടി നീ വിശുദ്ധ

നോമ്പു അനുഷ്ഠിക്കുകയും നോമ്പാലും പ്രാർത്ഥന യാലും ഞങ്ങളുടെ മനുഷ്യസഹജമായ പാപങ്ങൾ ക്ഷമി ക്കപ്പെടുമെന്ന് ഞങ്ങളെ പഠിപ്പിക്കുകയും ചെയ്തു. നിന്റെ സ്നേഹത്താൽ ഈ ധൂപവും നിന്റെ കൃപയാൽ ഞങ്ങ ളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊള്ളണമേ. നിന്റെ കരുണയാൽ ഞങ്ങളുടെ പാപങ്ങൾ ക്ഷമിക്കണമേ. നിന്റെ സന്തോഷത്തിന്റെ അനുഗൃഹീതവും പരിശുദ്ധവുമായ ദിവ സത്തിലേക്ക് ഞങ്ങൾ വന്നെത്തുമാറാകണമേ. മുഖപ്രസാ ദത്തോടെ നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധാ ത്മാവിനെയും സ്തോത്രം ചെയ്ത് ആരാധിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. ആമ്മീൻ

## കോലോ

(ലോക്മൊറിയോ/ നാഥാ തവവിധിയിൽ പക്ഷാഭേദമതില്ല...)

വാരിധിയേക്കാളധികം ഈ ലോകമിതാ
ഇളകുന്നതിലെ നിവാസികളോ തിരമാലകളേക്കാൾ
ക്ഷോഭിതമായ്ത്തീർന്നു, നാഥാ നീ സൃഷ്ടികൾതൻ
ശാന്തിയതല്ലോ സകലത്തിനുമേകും നീ ശാന്തി
ദുഷ്ടതയാൽ ക്ഷുഭിതം ഭൂമിയെ നീ
രമ്യമതാക്കണമേ നീ നല്ലോൻ
സഭയും സുതരും വിളിചെയ്‌വൂ ശാന്തതയേകണമെ
ബാറെക്മോർ ശുബഹോ....
ഞങ്ങൾതൻ ജീവിതകാലം ഹ്രസ്വം വിഷമം
മാനസമിളകും തിരകളിലും ഉഗ്രം ശക്തവുമാം
നശ്വരജീവിതമതിലുള്ള ശ്രദ്ധപതർച്ച
ഒരുനാളും മാറുന്നില്ല സത്ചിന്തകൾ നീങ്ങി
പാപമയം ചിന്തകൾ വാഴുന്നു
രക്തത്താൽ വീണ്ടൊരു മ്ശിഹാ നീ
കൃപചെയ്തീടണമേ നാഥാ വാഴ്‌വേകീടണമേ



മെന്ഓലം....
നാഥാ തവവിധിയിൽ പക്ഷാഭേദമതില്ല
ഋണപൂരിതനായതിനാൽ ഞാൻ ഖേദിക്കുന്നയ്യോ
ഭീകരഗ്രന്ഥമനാവൃതമായ് നിന്നുടെ നീതി
എൻകടമതു വായിക്കുമ്പോൾ കൃപയാൽ ദയ ചെയ്ക
നിൻ കൃപനിൻ നീതിയോടർത്ഥിക്കും
എൻകടവും മായും കൃപ ചൊരിക
പാപത്താലെ വിശ്വാസം വെടിയാത്തോനിവനിൽ
മൊറിയോ റാഹേം...

അല്ലെങ്കിൽ

കണ്ടാലും, സമുദ്രത്തേക്കാളധികം ഈ ലോകം ഇള കിക്കൊണ്ടിരിക്കുന്നു. അതിലെ നിവാസികൾ കടലിലെ തിര മാലകളേക്കാൾ കൂടുതലായി ക്ഷോഭിച്ചുമിരിക്കുന്നു. കർത്താവേ നീ സൃഷ്ടികളുടെ സമാധാനമാകുന്നു. നീ സക ലത്തെയും സമാധാനപ്പെടുത്തുന്നു. ഭൂവാസികളുടെ ദുഷ്ട തയാൽ കലങ്ങിയിരിക്കുന്ന ഭൂമിയെ നീ രമ്യപ്പെടുത്തണ മേ. കർത്താവേ നീ മാത്രം നല്ലവനാകുന്നു. സഭയും അതിന്റെ മക്കളും നിന്നെ വിളിക്കുന്നു. നിന്റെ സമാധാന ത്താൽ സൃഷ്ടിയെ മുഴുവൻ പ്രശാന്തമാക്കണമേ.

ബാറെക്മോർ പിതാവിനും....

ഞങ്ങളുടെ ജീവിതകാലം ഞെരുക്കമുള്ളതും ചുരുങ്ങിയതുമാകുന്നു. ഞങ്ങളുടെ മനസ്സിൽ ഇളകിക്കൊ ണ്ടിരിക്കുന്ന തിരമാലകൾ ഉഗ്രവും ശക്തിയുള്ളതുമാകു ന്നു. ഭൂമിയിലെ താല്ക്കാലികജീവിതത്തെക്കുറിച്ചുള്ള ഞങ്ങളുടെ പതർച്ചയും ശ്രദ്ധയും ഒരു ദിവസംപോലും ഞങ്ങളെ വിട്ടു മാറുന്നില്ല. സദ്വിചാരങ്ങൾ ഞങ്ങളിൽ

നിന്നു നീങ്ങിപ്പോവുകയും ദുശ്ചിന്തകൾ ഞങ്ങളെ ഭരിക്കുകയും ചെയ്യുന്നു. തന്റെ രക്തത്താൽ ഞങ്ങളെ സ്വതന്ത്രരാക്കിയ മിശിഹായേ, കൃപ ചെയ്തു ഞങ്ങളെ അനുഗ്രഹിക്കണമേ.

ആദിമുതൽ....

കർത്താവേ നിന്റെ ന്യായവിധിയിൽ മുഖപക്ഷമില്ല. ഇതു നിമിത്തം കുറ്റക്കാരനായ ഞാൻ ദുഃഖിക്കുന്നു. നിന്റെ ഭയങ്കര പുസ്തകങ്ങൾ തുറക്കപ്പെടുകയും നിന്റെ നീതി എന്റെ കുറ്റങ്ങൾ പരിശോധിക്കുകയും ചെയ്യുന്ന സമയം നിന്റെ കരുണ എന്റെ മുമ്പാകെ നിൽക്കണമേ. നിന്റെ കൃപ നിന്റെ നീതിയോടു അപേക്ഷിക്കുകയും എന്റെ കുറ്റങ്ങൾക്ക് മോചനം നൽകുകയും ചെയ്യുമാറാകണമേ. കർത്താവേ, ഞാൻ പാപം ചെയ്തു പോയതു കൊണ്ട് എന്നെ ഉപേക്ഷിക്കരുതേ, എന്നോടു ദയ തോന്നി എന്നെ അനുഗ്രഹിക്കണമേ. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

എല്ലാ നേരങ്ങളും അവയുടെ അവസ്ഥാന്തരങ്ങളാലെ
ഉത്തേജിപ്പൂമേ അവയുടെ ക്രമപാലകന് സ്തുതി നല്കാനായ്

പുലരിയിൽ ഞാനെഴുന്നേറ്റു കർത്താവിനെ സന്ദർശിപ്പാൻ
പകലെന്നെ നയിപ്പൂ ജോലികൾ ചെയ്‌വാൻ ഞാൻ പോയീടുന്നു

ധനവാനപഹരിപ്പൂ ദരിദ്രൻ വ്യാജം ചൊൽവൂ
അധികാരികളോ ദുഷ്ടർ സമം തിന്മകൾ ചെയ്തീടുന്നു

മിതഭാഷി നിന്ദിതനാകുന്നു താഴ്ചയതുള്ളോനോ
ചവിട്ടപ്പെടുന്നു അന്യായക്കാർ വിധി തീർപ്പുകൾ കല്പിക്കുന്നു.



ദുഷിക്കപ്പെടുന്നു ലോകം ക്ഷോഭിതമായ് തീർന്നീടുന്നു
എല്ലാം മുഖസ്തുതിയാൽ നിലനില്ക്കുന്നു വഞ്ചന വാണീടുന്നു

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

കാലങ്ങളോരോന്നും അവയുടെ അവസ്ഥാന്തരങ്ങളാൽ അവയുടെ നിയന്താവിന് സ്തുതി നൽകുവാനായി എന്നെ ഉത്തേജിപ്പിക്കുന്നു.

പ്രഭാതമണി അടിക്കുമ്പോൾ കർത്താവിനെ സന്ദർശിക്കുവാനായി ഞാൻ എഴുന്നേൽക്കുന്നു. പകൽ എന്നെ നയിക്കുകയും അതിന്റെ പ്രവർത്തനങ്ങൾക്കായി ഞാൻ പുറപ്പെടുകയും ചെയ്യുന്നു.

ധനവാൻ അപഹരണം നടത്തുന്നു. ദരിദ്രൻ വ്യാജം പറയുന്നു. അധികാരി കവർച്ചചെയ്യുന്നു. ദുഷ്ടൻ അന്യായം സംസാരിക്കുന്നു.

മിതഭാഷി നിന്ദിക്കപ്പെടുന്നു. താഴ്മയുള്ളവൻ ദുഷ്ടനാൽ ചവിട്ടപ്പെടുന്നു. നീതിമാന്റെ അനുസരണം ദുഷിക്കപ്പെടുന്നു. ലോകം ക്ഷുഭിതമായിരിക്കുന്നു. സകലവും മുഖസ്തുതിയാൽ നിലനിൽക്കുകയും ചെയ്യുന്നു.

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പ് കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

**ഹൂലോലോ**

ഹാ-ഹാ-പാപാകൃത്യങ്ങളിൽനിന്നും മോചിതനാരോ
ധന്യനവൻ അവ മറയ്ക്കപ്പെട്ടവനും ഹാലേലൂയ്യാ

**ഏവൻഗേലിയോൻ**

**മോറാനേശുമിശിഹാ** പേജ് 19

**ക്രോബേന്മാരുടെ സ്തുതി**

✠കർത്താവിന്റെ ബഹുമാനം... പേജ് 40

**വിശ്വാസപ്രമാണം**



# വ്യാഴം - സൂത്താറ

**കൗമാ**

**കോലോ**

(മൊറിയോ ലോബ്റുഗൂസോ തക്സാൻ)

നാഥാ നിൻ-ക്രോധത്തിൽ നീ വിധിചെയ്യരുതേ
നിൻ കോപത്തിൽ ശിക്ഷിക്കരുതെന്നേവം
പാ—ടി നിബി ദാവീദ്
ദേവാ നീ കരുണാലയനാണെല്ലായ്പ്പോഴും
തൻ കരസൃഷ്ടിനശി-പ്പാനാഗ്രഹമില്ലാത്തവനും നീയത്രെ.

ബാറെക്മോർ. ശുബ്ഹോ.... മെന്ഓലം....

പ്രാർത്ഥിപ്പാ—നാലയമതിനുൾ വന്നീടുമ്പോൾ
ആത്മശരീരങ്ങൾ തിന്മകളിൽനിന്നും
സംശുദ്ധമതാക്ക
പ്രാർത്ഥന യാചനകൾ കേട്ടിട്ടവനിൽ നാഥൻ
ന്യായവിധിദിവസം കൃപചെയ്യും നന്നായ്
ദയയും വർഷിക്കും. മൊറിയോ റാഹേം...

അല്ലെങ്കിൽ

കർത്താവേ, നിന്റെ ക്രോധത്തിൽ എന്നെ കുറ്റം വിധിക്കരുതേ എന്നു ദാവീദു പാടി. നിന്റെ കോപത്തിൽ എന്നെ ശിക്ഷിക്കയുമരുതേ എന്നു ദീർഘദർശി നിലവിളിച്ചു. എന്തെന്നാൽ ദൈവം എല്ലാ സമയവും കാരുണ്യവാനാകുന്നു. തന്റെ കരങ്ങൾ മെനഞ്ഞുണ്ടാക്കിയ സ്വരൂപം നശിച്ചുപോകുന്നതിന് അവൻ ആഗ്രഹിക്കുന്നില്ല.

ബാറെക്മോർ പിതാവിനും... ആദിമുതൽ...

പ്രാർത്ഥനയ്ക്കായി വിശുദ്ധ ആലയത്തിലേക്കു വരുന്നവൻ തന്റെ ആത്മശരീരങ്ങളെ തിന്മയിൽനിന്നു വെടിപ്പാക്കട്ടെ. കർത്താവ് അവന്റെ പ്രാർത്ഥനകൾ കേൾക്കയും ന്യായവിധിദിവസം അവന്റെമേൽ ദയയും കരുണയും ചൊരിയുകയും ചെയ്യുമാറാകട്ടെ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

(മോശാപ്പീറോ സ്ളൂസോദാലെപ്പ്/ അഞ്ചാം രാഗം)

ഉടയോൻ നാഥാ വിളിക്കുന്നടിയാർ തുണയ്ക്കായ് വന്നീ
യാചന കേട്ടിവരാത്മാക്കൾ മേൽ കൃപചൊരിയണമേ.

ദൈവസുതൻ താനുരുവിട്ടേകിയ പ്രാർത്ഥനയെത്ര
മോഹനമതിനെ ധ്യാനിച്ചീടുന്നവനായ് ഭാഗ്യം!

നീതിക്കുള്ളൊരു പരിപൂർണ്ണതയിൻ സൗന്ദര്യമെല്ലാം
കണ്ടെത്തീടും മനസ്സായതിനെ പ്രാർത്ഥിക്കുന്നോൻ

'നാഥായിവർ തൻ ഋണപാപങ്ങൾ പൊറുത്തീടണമേ'
താതനൊടേവം പ്രാർത്ഥിക്കണമെന്നവിടുന്നോതി

മോചനമതിനായ് പ്രാർത്ഥിപ്പാനുപദേശിച്ചതിനാൽ
പാപക്ഷമ ലഭ്യമതാമെന്നും ധൈര്യം നല്കി

സർവ്വം കേട്ടിട്ടർത്ഥനയെ കൈക്കൊള്ളുന്നവനേ
യാചന കേട്ടിവർമേൽ തൂകണമേ നിൻ കാരുണ്യം.

അല്ലെങ്കിൽ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനു വരണമേ. ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.



ദൈവപുത്രൻ പഠിപ്പിച്ച പ്രാർത്ഥന എത്ര മനോഹരമാകുന്നു. അതു തന്നിൽ സംഗ്രഹിച്ചു ധ്യാനിക്കുന്നവൻ ഭാഗ്യവാൻ. തീക്ഷ്ണതയോടെ പ്രാർത്ഥിക്കുന്നവൻ നീതിയുടെയും പൂർണതയുടെയും സർവ്വനന്മയും അതിൽ കണ്ടെത്തുന്നു.

നീ പ്രാർത്ഥിക്കുമ്പോൾ കടങ്ങൾ ക്ഷമിക്കണമെന്നും ക്ഷമയ്ക്കുവേണ്ടി അപേക്ഷിക്കണമെന്നും എന്തിനെക്കുറിച്ചെല്ലാം തന്നോടു പ്രാർത്ഥിക്കണമെന്നും നിന്നെ അവൻ പഠിപ്പിച്ചു.

അവൻ ക്ഷമിക്കുവാൻ സന്നദ്ധനല്ലായിരുന്നെങ്കിൽ എന്റെ തെറ്റുകൾ എന്നോടു ക്ഷമിക്കണമേയെന്നു അപേക്ഷിപ്പാൻ അവൻ നിന്നോടു പറയുകയില്ലായിരുന്നു.

കുറി... കുറി... കുറി...

## സങ്കീർത്തനങ്ങൾ 91, 121

അത്യുന്നതന്റെ മറവിൽ ഇരിക്കുന്നവൻ... പേജ് 31

## മാനീസോ

കർത്താവേ നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻ...പേജ് 38

## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## വിശ്വാസപ്രമാണം

ബസ്മൽക്കോ, സാദീക്കോ ചൊല്ലി ധൂപം വയ്ക്കുന്നു.

## ഹൂത്തോമോ

# വ്യാഴം-രാത്രി

## കൗമാ

## പ്രാരംഭപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവുള്ളവനായ കർത്താവേ, നിന്റെ ഉണർവിനെ ഞങ്ങൾ സ്തുതിക്കുവാനായി പാപമുഴുകലിൽനിന്ന് ഞങ്ങളുടെ ഉറക്കത്തെ നീ ഉണർത്തണമേ. മരണമില്ലാത്ത ജീവനുള്ളവനേ, നിന്റെ കരുണയെ ഞങ്ങൾ വന്ദിപ്പാനായി മരണവും നാശവുമാകുന്ന ഉറക്കത്തിൽനിന്ന് ഞങ്ങളെ നീ ജീവിപ്പിക്കണമേ. പിതാവും, പുത്രനും, പരിശുദ്ധാത്മാവുമായ ദൈവമേ, സ്വർഗത്തി ലും ഭൂമിയിലും സ്തുതിക്കപ്പെട്ടവനും, വാഴ്ത്തപ്പെട്ടവനും നീ ആകകൊണ്ട് നിന്നെ സ്തുതിക്കുന്ന സ്വർഗീയ മാലാഖമാരുടെ മഹത്ത്വമുള്ള വൃന്ദങ്ങളോടൊരുമിച്ച് വിശുദ്ധിയോടെ ഇപ്പോഴും എപ്പോഴും എന്നേക്കും നിന്നെ സ്തുതിച്ച് വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. ആമ്മീൻ.

## സങ്കീർത്തനങ്ങൾ 134,119,117

രാത്രികാലങ്ങളിൽ കർത്താവിന്റെ... പേജ് 42

## എനിയോനോ

പാപിയേ, ഉണരുക. അനുതാപത്തിന് അവസരം ഉള്ളതുവരെ കണ്ണുനീരാലും ദണ്ഡനങ്ങളാലും നിന്റെ മാലിന്യങ്ങളെ കഴുകി വെടിപ്പാക്കുക.

മഹത്ത്വത്തിന്റെ രാജാവായ മിശിഹായേ, നീതിവിധി



യിൽ ദുഷ്ടന്മാരുടെമേൽ അഗ്നി ആളിക്കത്തുമ്പോൾ നിന്റെ കരുണയെ ഞാൻ ദർശിക്കുമാറാകണമേ.

ദൈവമായ യേശുവേ, നിന്റെ പക്കൽ ഞാൻ നിലവിളിക്കുന്നു. നിന്നോടു ഞാൻ അപേക്ഷിക്കുന്നു. കാരുണ്യവാനും അനുഗ്രഹസമ്പന്നനുമായ നാഥാ, എന്റെ ദുഷ്ടതകൾക്കനുസൃതമായി എന്നെ ശിക്ഷിക്കരുതേ.

വലത്തുഭാഗത്തെ കള്ളന്റെ അപേക്ഷ കൈക്കൊണ്ടതുപോലെ, പാപത്തിലും ദുഷ്ടതയിലും പഴകിയ അരിഷ്ടനായ എന്റെ സമയോചിതമായ അപേക്ഷ ശ്രദ്ധിക്കണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

തിരമാലകൾപോലെ എന്റെ ബഹുലങ്ങളായ പാപങ്ങളും ദുഷ്പ്രവർത്തികളും അവയുടെ ഓളങ്ങൾക്കിടയിൽ എന്നെ മുക്കിയിരിക്കുന്നു. സമാധാനത്തിന്റെ അമരക്കാരനായുള്ളോവേ, എന്നെ അതിൽനിന്ന് വലിച്ചുകയറ്റണമേ.

കുറി... കുറി...കുറി...

## എക്ബോ

യേശുവേ, നീ പിതാവിന്റെ ഏകപുത്രനാകുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. നീ മറിയാമിന്റെ പുത്രനാണെന്ന് വെന്ന് ഞാൻ ഏറ്റു പറയുന്നു. നിന്റെ ശരീരം ഞങ്ങളുടെ പാപപരിഹാരത്തിനും നിന്റെ രക്തം ഞങ്ങളുടെ മോചനത്തിനുമായി ഞാൻ സ്വീകരിച്ചിരിക്കുന്നു. ആകയാൽ അവസാനംവരെ നിന്നിൽ സമ്പന്നനായിരിക്കുവാൻ എന്നെ അനുഗ്രഹിക്കണമേ. രാജാക്കന്മാർ മുടിചൂടാതെ തിരുമുമ്പാകെ നിൽക്കുമ്പോൾ, നിന്നെ ഏറ്റുപറഞ്ഞിട്ടുള്ള എന്നോട് നിന്റെ കൃപയാൽ കരുണ ചെയ്യണമേ.

സ്തൗമെൻ...

## പ്രുമിയോൻ, സെദറാ

### കോലോ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്റെ സന്നിധിയിൽനിന്ന് ഞാൻ എവിടെ പോകേണ്ടു? നിന്റെ പ്രാഭവത്തിന്റെമുമ്പിൽനിന്നു ഞാൻ എവിടെപ്പോയി മറയും. ഞാൻ ഉയരത്തിൽ കരേറിയാൽ അവിടെ നിത്യമായി നീ സന്നിധി ചെയ്യുന്നു. ഞാൻ പാതാളത്തിലേക്കിറങ്ങിയാൽ അവിടെയും നിന്റെ ആധിപത്യമുണ്ട്. കരുണയാൽ എന്നോടു ദയ ചെയ്യണമേ. നിന്റെ വലത്തുഭാഗത്തു എന്നെ നിറുത്തണമേ. എന്തെന്നാൽ ജീവനുള്ള ഒരുവനും നിന്റെ മുമ്പാകെ കുറ്റമറ്റവനായിരിപ്പാൻ കഴിയുന്നതല്ല.

ബാറെക്മോർ പിതാവിനും... പുത്രനും...

അധർമ്മത്തിന്റെ നേതാവേ, എന്റെ ബാല്യപ്രായം മുതൽ നിനക്ക് ഞാൻ അടിമവേല ചെയ്തു. നീയോ എന്നെ വളരെ പീഢിപ്പിച്ചു. ഞാൻ ഇപ്പോൾ പ്രായമായിട്ടും നീ തൃപ്തനാകാതെ എന്റെ പൂർവ്വകാല തഴക്കങ്ങൾ എന്നോടാവശ്യപ്പെടുന്നു. കർത്താവ് എന്നെ കാണുകയും നായവിധി നടത്തി നിന്റെ കൈകളിൽനിന്നും തന്റെ കരുണയാൽ എന്നെ വിടുവിക്കുകയും ചെയ്യും.

മൊറിയോ റാഹേം...

### മാർ യാക്കോബിന്റെ ബോവൂസോ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിന് വരണമേ. ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

കർത്താവേ, പാപമോചനത്തിനായി ഞാൻ ആഗ്രഹിക്കുന്നു. അവസരമുള്ളപ്പോൾ കണ്ണുനീരോടെ കരുണ



യാചിപ്പാൻ എനിക്കു കൃപ നല്കണമേ. നിന്റെ അനുഗ്രഹങ്ങൾക്കായി ഞാൻ ദാഹിക്കുന്നു. അവയില്ലാഞ്ഞാൽ ഞാൻ നിലനില്ക്കുകയില്ല. കരുണാസമുദ്രമേ, നിന്റെ ദയാസമൃദ്ധി എന്നിലേയ്ക്ക് പ്രവഹിക്കണമേ.

വ്യർത്ഥസേവനത്തിൽ എന്റെ സമയം ഞാൻ പാഴാക്കി. എന്റെ ജീവിതാവസാനംവരെ ഞാൻ നിനക്കുള്ളവനായിരിപ്പാൻ എന്നെ അനുഗ്രഹിക്കണമേ. തിന്മയുടെ അധിപതി എന്നെ കൊല്ലുവാനായി അവന്റെ ശരങ്ങൾ വർഷിച്ചു. മഹാശക്തനായ നീ എന്നിൽ നിന്റെ ഔഷധം പൂശി എന്നെ സുഖപ്പെടുത്തണമേ.

ദൈവമേ, എന്നോടുത്തരമരുളണമേ. ദൈവമേ, എന്നോടുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. മനുഷ്യഹൃദയങ്ങളെ അനുതാപത്തിലേയ്ക്കു തിരിക്കുകയും ചെയ്യണമേ.

## രണ്ടാം കൗമാ

### ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

### പ്രാരംഭപ്രാർത്ഥന

ദൈവമായ കർത്താവെ, നിന്റെ പ്രാഭവത്തിൻ മുമ്പാകെ വെടിപ്പോടെ നിൽപ്പാനും ഉണർവ്വോടെ നിന്റെ കാരുണ്യത്തിന്റെമുമ്പാകെ ജാഗരിക്കുവാനും നിന്റെ കൂടാരത്തിന്റെ വാതിലിൽ മുട്ടുവാനും നിന്നെ പ്രസാദിപ്പിക്കുന്ന പ്രാർത്ഥനയിൽ ശ്രദ്ധയുള്ളവരാകുവാനും ഞങ്ങളെ യോഗ്യരാക്കണമേ. സർവ്വകാര്യങ്ങളിലും നിന്നെ ഞങ്ങൾ ഇപ്പോഴും എപ്പോഴും എന്നേയ്ക്കും മഹത്വപ്പെടുത്തുമാറാകണമേ.

## എക്ബോ

പിതാവായ ദൈവത്തിന്റെ പുത്രനായ യേശുവേ, ഞങ്ങളെ സഹായിക്കണമേ. മറിയാമിന്റെ പുത്രനായ യേശുവേ, ഞങ്ങൾക്കു സങ്കേതമായിരിക്കണമേ. യേശുവേ, ഞങ്ങളെ ശക്തിപ്പെടുത്തുകയും സംരക്ഷിക്കുകയും ചെയ്യണമേ. ദുഷ്ടനെ ഞങ്ങളിൽനിന്നു ദൂരീകരിക്കണമേ. യേശുവേ, ഞങ്ങളുടെ പാപങ്ങളും കടങ്ങളും പരിഹരിക്കണമേ. യേശുവേ നീ ഞങ്ങളെ വിധിക്കുമ്പോൾ ഞങ്ങളോടു കരുണ തോന്നണമേ. സ്തൗമെൻ...

## കോലോ

ഞങ്ങളുടെ നാഥനായ കർത്താവേ, സ്വർണ്ണത്തെയും വെള്ളിയെയുംകാൾ നല്ല പേരു സമ്പാദിക്കുന്നതു എത്ര മേന്മയാകുന്നു. എന്തെന്നാൽ, ലോകം കടന്നുപോകുന്നു. നല്ല പേരു നിലനിൽക്കുന്നു. അതു ഉത്സാഹപൂർവ്വം സമ്പാദിക്കുന്നവന് ഭാഗ്യം. എന്തുകൊണ്ടെന്നാൽ ഈ ലോകത്തിൽ അവൻ ബഹുമാനിക്കപ്പെടുകയും വരുവാനിരിക്കുന്ന ലോകത്തിൽ സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുകയും ചെയ്യുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

ഈ ലോകത്തോടു സ്വയം ബന്ധിക്കുന്നവന് ദുരിതം. എന്തെന്നാൽ അത് ഒരിക്കലും വിഛേദിക്കുവാൻ കഴിയാത്ത വലിയ ബന്ധനമാകുന്നു. ഈ ലോകത്തെ സ്നേഹിക്കുന്നവന് സുകൃതവാനായിരിക്കുക സാദ്ധ്യമല്ല. അത് ഏറ്റം ആകർഷകം ആകുന്നു. എങ്കിലും അതിനെ ദർശിക്കുന്നവരെ അതു വഴിതെറ്റിക്കുന്നു. ഉത്സാഹിയായ വ്യാപാരിയെപ്പോലെ വാഗ്ദത്തം ചെയ്യപ്പെട്ട നിത്യജീവനെ സമ്പാദിക്കുന്നവൻ ഭാഗ്യവാനാകുന്നു. മൊറിയോ റാഹേം...



## മാർ അപ്രേമിന്റെ ബോവൂസോ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. കർത്താവേ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ.

നീ പ്രാർത്ഥനയ്ക്കായി നില്ക്കുമ്പോൾ നിന്റെ മനസ്സിനെ ഏകാഗ്രമാക്കുക. നിന്റെ വിചാരങ്ങൾക്കു കടിഞ്ഞാണിടുകയും നിന്റെ ഹൃദയത്തെ നിയന്ത്രിക്കുകയും ചെയ്യുക.

നിന്റെ വായ് ധുപകലശവും നിന്റെ നാവ് ദൈവത്വത്തെ പ്രീതിപ്പെടുത്തുന്ന ശുശ്രൂഷകനുമായിരിക്കട്ടെ.

പ്രാർത്ഥനകൾ കേൾക്കുന്നവനും യാചനകൾക്കുത്തരം നല്കുന്നവനുമായ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു പ്രീതിപ്പെട്ട് കൃപയാൽ ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ.

## മൂന്നാം കൗമാ
## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

ഞാൻ പ്രായമുള്ളവൻ ആകുന്നു. എന്നാൽ എന്റെ ശത്രുവായ സാത്താന് പ്രായമുണ്ടാകുന്നില്ല. പ്രായം ചെല്ലുന്തോറും എന്റെ ബാല്യപ്രായത്തിന്റെ ശീലങ്ങൾക്ക് അവൻ എന്നെ പ്രേരിപ്പിക്കുന്നു. എന്റെ അന്ത്യം എന്റെ ദൃഷ്ടിപഥത്തിൽ ഉണ്ടെങ്കിലും പാപങ്ങൾക്കു ഞാൻ പ്രേരിതനാകുന്നു. ഇവയെല്ലാം ഞാൻ അറിയുന്നു. എന്റെ ഇഷ്ടത്താൽത്തന്നെ അവന്റെ ആയുധം ഉയർന്നും അവന്റെ വില്ല് തൊടുത്തുമിരിക്കുന്നു. അവന്റെ അസ്ത്രങ്ങൾ എന്റെമേൽ എയ്തിരിക്കുന്നു. ആകയാൽ കർത്താവേ, അവന്റെ ആക്രമണത്തിൽനിന്ന് എന്നെ രക്ഷിക്കണമേ. സ്തൗമെൻ...

## കോലോ

"കർത്താവു ബന്ധനസ്ഥരെ മോചിപ്പിക്കുന്നു", രാത്രിയിൽ ശെമഓൻകേപ്പാ കാരാഗൃഹത്തിൽനിന്നു പുറത്തുപോവുകയും രാത്രിയിൽ പൗലോസിന്റെ കൈകളിൽനിന്നു ചങ്ങലകൾ വീണുപോകുകയും ചെയ്തു. കർത്താവേ, ഞങ്ങളിൽനിന്നു പാപത്തിന്റെ ബന്ധനങ്ങളും ചങ്ങലകളും രാത്രിയിൽ പൊട്ടിക്കണമേ. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

രാത്രിയിൽ മരുഭൂമിയിൽ യാക്കോബിനു ഉഷഃകാല നക്ഷത്രമുദിച്ചു. രാത്രിയിൽ ഇസ്രായേൽജനതയ്ക്കു പ്രകാശത്തൂൺ ഉയർന്നു. അതുപോലെ രാത്രിയിൽ നിന്റെ ആരാധകരുടെ ഹൃദയങ്ങളിൽ നിന്റെ പ്രകാശം ഉദിപ്പിക്കണമേ.

മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

ദുഷ്ടന്മാരിൽ കാരുണ്യം ചെയ്വോനെ
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻനാൾ

ദുഃഖം പൂണ്ടോർ നിൻ വാതിലിൽ മുട്ടുന്നു
കാരുണ്യത്താൽ നല്കേണം യാചനയെ

സ്വർഗ്ഗസ്ഥൻ താതാ പ്രാർത്ഥിക്കുന്നയ്യോ
കൈക്കൊണ്ടികർമ്മം കാരുണ്യം ചെയ്ക

വിണ്ണവർ തൻനാഥാ മൺമയരാശയുമേ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

പാപികളോടു കരുണ ചെയ്യുന്നവനേ, നീ ന്യായം വിധിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ. നിന്റെ കൃപാധിക്യത്താൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ.



കാരുണ്യവാനേ, ഞെരുക്കമനുഭവിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ ദയയാൽ ഞങ്ങളുടെ യാചനയ്ക്കുത്തരമരുളണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

## നാലാം കൗമാ

✠ ഹാലേലൂയ്യാ - ഹാലേലൂയ്യാ - ഹാലേലൂയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലൂയ്യാ - ഹാലേലൂയ്യാ - ഹാലേലൂയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലൂയ്യാ - ഹാലേലൂയ്യാ - ഹാലേലൂയ്യാ
ദൈവമേ, നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

## സങ്കീർത്തനങ്ങൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ്... പേജ് 55

ത്രിത്വത്തിന് സ്തുതി... പേജ് 58

## കോലോ

മണ്ണിൽനിന്ന് സൃഷ്ടിക്കപ്പെട്ടവനേ, നീ സ്വയം പ്രശംസിക്കരുത്. എന്തെന്നാൽ നീ മണ്ണാകുന്നു. ഭൂമി നിന്റെ മാതാവുമാകുന്നു, നാളെ നീ അതിലേക്കു തിരിയുന്നു. വമ്പന്മാർ കബറുകൾക്കുള്ളിൽ കാഴ്ചക്കാർക്കു ഭീതിജനകമായിത്തീർന്നിരിക്കുന്നതെങ്ങനെയെന്ന് നീ വന്നു കാണുക. ഉന്നതന്മാർ താഴ്ത്തപ്പെടുന്നതുകൊണ്ട് ഉന്നതാവസ്ഥ

യിൽനിന്നു നീ അല്പം താഴ്ന്നിറങ്ങുക. ഉന്നതത്തിലേയ്ക്കു കരേറുന്നതിനായി എളിമയെ നീ ധരിച്ചാൽ നിനക്കു പുകഴ്ചയുണ്ടാകും. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

പൊന്നിനും വെള്ളിക്കും വായുണ്ടായിരുന്നെങ്കിൽ അതാർജ്ജിക്കുന്നവരോട് ഇപ്രകാരം പറയുമായിരുന്നു. എന്നെ നിങ്ങൾ സമീപിക്കരുത്. എന്തെന്നാൽ അനാഥരിൽനിന്നും അഗതികളിൽനിന്നും വിധവകളിൽനിന്നും ദരിദ്രരുടെ വയലുകളിൽനിന്നും നിങ്ങൾ എന്നെ അപഹരിച്ചിരിക്കുന്നു. മരണം വന്ന് നിങ്ങളെ കൂട്ടിക്കൊണ്ടുപോകുമ്പോൾ നിങ്ങൾക്കു ഹാ കഷ്ടം. ഞാനോ ഇവിടെത്തന്നെ അവശേഷിക്കുന്നു. നിങ്ങൾക്കോ ന്യായവിധിയും കെടാത്ത അഗ്നിയും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പും പ്രാർത്ഥനയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളെ അനുഗ്രഹിക്കണമേ.

നിനക്കു പ്രയോജനമില്ലാത്ത നേട്ടത്തിനായി എല്ലാ ദിവസവും നീ ബദ്ധപ്പെടുവാൻ തക്കവണ്ണം ലോകത്തിന്റെ ധനം നിന്നെ വഞ്ചിക്കുകയും ഭ്രമിപ്പിക്കയും ചെയ്യുന്നതു എന്തുകൊണ്ട്?

കണ്ടാലും നിന്റെ സമ്പാദ്യവർദ്ധനവിനായി എല്ലാ ദിവസവും നീ ബദ്ധപ്പെടുന്നു. നീ അവയെ എല്ലാം ശേഖരിച്ചു



കഴിയുമ്പോൾ ഒരു സമയം നീ അവ ഉപേക്ഷിക്കേണ്ടി വരികയും ചെയ്യുന്നു.

നിന്റെ സമ്പാദ്യത്തെ കാണിക്കുക. നിന്റെ സ്വർണ്ണത്തെ കൊണ്ടുവരിക. നിന്റെ ആത്മാവിന്റെ ഞെരുക്കത്തിൽനിന്നു അതു നിന്നെ രക്ഷിക്കുന്നുവെങ്കിൽ അതു നിന്റേതായിരുന്നുകൊള്ളട്ടെ.

നിന്റെ രോഗം ശമിപ്പിക്കുവാൻ നിന്റെ ധനത്തിനു കഴിയുന്നില്ലെങ്കിൽ എന്തു പ്രയോജനം? പ്രയോജനമില്ലെങ്കിൽ എന്തിനു അതു നീ ശേഖരിച്ചു വയ്ക്കുന്നു.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ... പേജ് 61

## മോറാനേശുമിശിഹാ പേജ് 19

## കൗമാ

## വിശ്വാസപ്രമാണം

# വ്യാഴം-പ്രഭാതം

## പ്രാരംഭപ്രാർത്ഥന പേജ് 63

## സങ്കീർത്തനം 51

ദൈവമേ, നിന്റെ കൃപയിൻപ്രകാരം... പേജ് 63

## എനിയോനോ

കർത്താവേ നിന്റെ തിരുവിഷ്ടത്തെ പ്രസാദിപ്പിക്കുവാനും നിന്റെ ദൈവത്വത്തെ രമ്യപ്പെടുത്തുവാനുമായി വി. നോമ്പാചരിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ.

ഞങ്ങളുടെ രക്ഷകാ, നോമ്പാലും പ്രാർത്ഥനയാലും പുണ്യപ്രവൃത്തികളാലും ശത്രുവായ ദുഷ്ടനെ ജയിക്കുവാൻ ഞങ്ങൾക്ക് കൃപ നൽകണമേ.

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി മനുഷ്യനായിത്തീരുകയും നോമ്പാചരിക്കുകയും പരീക്ഷിക്കപ്പെടുകയും ചെയ്ത മിശിഹായേ, നിന്റെ നോമ്പാൽ പാപവികാരങ്ങളെ ജയിപ്പാൻ ഞങ്ങളെ അഭ്യസിപ്പിക്കണമേ.

മേലുള്ളവരുടെ നാഥനും താഴെയുള്ളവരുടെ നല്ല ശരണവുമായുള്ളവനേ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ. നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്കുത്തരമരുളണമേ. കുറിയേലായിസോൻ

## സങ്കീർത്തനം 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 66



## എനിയോനൊ

(ലോതേവൂൽലദീനോ/ നാഥാ നിൻനിണമെയ് ഉൾക്കൊണ്ടവരായോർ)

നോമ്പിഷ്ടന്മാർക്കായ് ഭാഗ്യമുയർപ്പിൻനാൾ
അന്നവർ ചാർത്തീടും പ്രഭയും തേജസും

നാഥൻ തൻ നോമ്പാൽ വൈരിയെയുമവന്റെ
ശക്തിയെയും വെല്ലാൻ സഭയെ പഠിപ്പിച്ചു

നോമ്പാൽ പ്രാർത്ഥനയാൽ നാഥൻ പ്രീതൻ താൻ
പ്രാർത്ഥന സ്നേഹിപ്പോൻ റൂഹായിൻ സദനം

രട്ടാൽ വെണ്ണീറാൽ നിനുവയർ നോമ്പുനോറ്റു
നോമ്പാൽ ദൈവത്തിന്നവർ പ്രീതിയെയേകി

ഗിരിമുകളിൽ മൂശാ നോറ്റൊരു നോമ്പാലെ
മേഘത്തിൽ തന്റെ വദനം ശോഭിച്ചു

സുതനെ വിട്ടോനാം താതന്നായ് സ്തോത്രം
ഉപവാസം നമ്മെ പഠിപ്പിച്ചാൻ പുത്രൻ

ബാറെക്മോർ. ശുബഹോ... മെനഓലം...

നീതിഷ്ഠന്മാർക്കായ് പ്രതിഫല വാഗ്ദാനം
ചെയ്തവനാം നല്ലോന് എന്നേക്കും സ്തോത്രം
കുറിയേലായിസ്സോൻ

അല്ലെങ്കിൽ

ഉയിർപ്പു ദിവസത്തിൽ നോമ്പുകാർക്കു ഭാഗ്യം. എന്തെന്നാൽ അവർ തേജസ്സും പ്രഭയും മഹിമയും ധരിക്കുന്നു.

നമ്മുടെ കർത്താവു നോറ്റ നോമ്പാൽ ദുഷ്ടനെയും അവന്റെ സകല ശക്തിയെയും ജയിപ്പാൻ തന്റെ സഭയെ പഠിപ്പിച്ചു.

നോമ്പാലും പ്രാർത്ഥനയാലും കർത്താവു പ്രീതിപ്പെടുന്നു. അതിൽ മുഴുകിയിരിക്കുന്നവൻ പരിശുദ്ധാത്മാവിന്റെ ആലയമായിരിക്കുന്നു.

നിനുവക്കാർ ചാക്കും വെണ്ണീറും ധരിച്ച് വി. നോമ്പു ആചരിക്കുകയും ദൈവത്തെ പ്രീതിപ്പെടുത്തുകയും ചെയ്തു.

മോശ പർവ്വതത്തിൽവച്ച് വി. നോമ്പ് ആചരിച്ചു. അവന്റെ മുഖം മേഘത്തിനുള്ളിൽ പ്രകാശിക്കുകയും ചെയ്തു.

തന്റെ ഏകജാതനെ കല്പിച്ചയച്ച പിതാവിനു സ്തുതി. അവൻ ഞങ്ങൾക്കുവേണ്ടി ഉപവസിക്കുകയും ഞങ്ങളെ ഉപവാസം പഠിപ്പിക്കുകയും ചെയ്തു.

ബാറെക്മോർ    പിതാവിനും... ആദിമുതൽ....

നീതിമാന്മാർക്കും നോമ്പുകാർക്കും കൂലിയും പ്രതിഫലവും വാഗ്ദാനം ചെയ്ത ഉത്തമനു സ്തുതി.

കുറിയേലായിസ്സോൻ

## സങ്കീർത്തനം 19

ആകാശങ്ങൾ ദൈവത്തിന്റെ... പേജ് 70

## എനിയോനൊ

(ഹൗദതയിൻ/ ധനവാനേപോൽ ദുഷ്ടന്മാർ...)

നിബിമൂശാവദനം നോമ്പാൽ വെണ്മകലർന്നു ശോഭിതമായ്
ഇസ്രേല്യർക്കായ് കല്പനകൾ കല്പലകകളിൽ കൈക്കൊണ്ടു
സൂര്യൻപോൽ ശോഭിതനായി
ദൈവത്തെ ദർശിച്ചവനും
സോദരരേ നോമ്പർത്ഥനയാൽ
ശാശ്വതജീവനെ നേടീടാം



നോമ്പിഷ്ടന്മാരേ വരുവീൻ പരിശ്രമമതുചെയ്വീൻ
ജാഗരണം പ്രാർത്ഥനയാലും കണ്ണീരാലും യാചിക്കാം
മ്ശിഹായൊടു പാപകടങ്ങൾ
മോചിച്ചീടാൻ കേഴുക നാം
സമയം ഹ്രസ്വമതാണിനിയും
അന്ത്യം വാതിൽക്കൽ നിൽപ്പൂ

ദാനിയേൽ നോറ്റൊരു നോമ്പാൽ ബാബേലിലെ ഗുഹയിൽവച്ച്
സിംഹങ്ങളെ വിജയിപ്പാനായ് ശക്തിയവന്നുണ്ടായല്ലോ
നാഥാ നോമ്പിൽ പ്രാർത്ഥനയിൽ
അഭയം പ്രാപിക്കുന്നെങ്ങൾ
അനുതാപികളെ സ്നേഹിക്കും
നിൻകരുണയിവർക്കുണ്ടാക

നീതിഷ്ഠർ സുകൃതം ശ്രേഷ്ഠത പ്രാപിച്ചോരു നോമ്പിതുതന്നെ
മൺമയർ നോമ്പാൽ ശോഭിതരായ് സ്വർഗ്ഗീയന്മാർ ഗണമതിലായ്
നോമ്പായുധവും ഒരുനാളും
വീഴാത്തൊരു കോട്ടയുമത്രേ
മോഷ്ടാക്കൾ വീഴ്ത്തീടാത്ത
ബലമേറും കൊത്തളമതുതാൻ    ബാറെക്മോർ

ശുബഹോ... മെന്ഓലം...

നോമ്പാലും പീഡകളാലും എളിമയതാലും നാഥൻ താൻ
വ്യാപാരം പൂർണ്ണമതാക്കി ഇവർ വീഴ്ചയെ എഴുന്നേൽപിച്ചു
കൂനിയെയും സൗഖ്യമതാക്കി
പീഡകളാൽ ജ്ഞവും വീട്ടി
തന്നുടെ എളിമയഹോ സ്തുത്യം
ഇവയെല്ലാം സഹിച്ചോൻ സ്തുത്യൻ
കുറിയേലായിസ്സോൻ..

അല്ലെങ്കിൽ

ദീർഘദർശിയായ മൂശയുടെ മുഖം നോമ്പാൽ വെണ്മ യുള്ളതായി. ഇസ്രായേൽക്കാർക്ക് കല്പനകൾ അവൻ കൊണ്ടു വന്നു. സൂര്യനു സദൃശനായി അവൻ പ്രശോഭി തനാവുകയും ദൈവത്തെ ദർശിപ്പാൻ യോഗ്യനാവുകയും ചെയ്തു. സഹോദരങ്ങളേ നമുക്കും നോമ്പു നോൽക്കു കയും പ്രാർത്ഥിക്കുകയും നിത്യജീവൻ അവകാശപ്പെടു ത്തുകയും ചെയ്യാം.

നോമ്പുകാരേ, വരുവിൻ നോമ്പിന്റെ ഈ നാളുകളിൽ പരിശ്രമിക്കുവിൻ. ജാഗരണത്താലും, പ്രാർത്ഥനകളാലും, കണ്ണുനീരാലും, നെടുവീർപ്പുകളാലും നമ്മുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കുവാൻ മിശിഹായോടപേക്ഷിക്കാം. എന്തുകൊണ്ടെന്നാൽ ഇനിയും ചുരുങ്ങിയ കാലമേയുള്ളൂ. അന്ത്യം വാതുക്കൽ നിൽക്കുകയും ചെയ്യുന്നു.

ദാനിയേൽ നോറ്റ വെടിപ്പുള്ള നോമ്പാൽ ബാബേ ലിലെ ഗുഹയിൽവച്ച് സിംഹങ്ങളെ ജയിപ്പാൻ അവനു ശക്തിയുണ്ടായി. കർത്താവേ ഞങ്ങളും നോമ്പിലും പ്രാർത്ഥനയിലും അഭയം പ്രാപിക്കുന്നു. നീ അനുതാപി കളെ സ്നേഹിക്കുന്നവനാകയാൽ നിന്റെ കരുണ വേഗം ഞങ്ങളുടെ മുമ്പിൽ നില്ക്കുമാറാകണമേ.

നീതിമാന്മാർക്ക് സുകൃതവും ശ്രേഷ്ഠതയും നൽകിയ നോമ്പു ഇതാകുന്നു. മണ്ടയന്മാർ നോമ്പു നോൽക്കുകയും പ്രശോഭിതരാവുകയും സ്വർഗ്ഗീയരോടു ഇണങ്ങിചേരുക കയും ചെയ്തു. നോമ്പു കുറ്റം കൂടാത്ത ആയുധവും ഒരി ക്കലും വീണുപോകാത്ത കോട്ടയുമാകുന്നു. നോമ്പു മോഷ്ടാക്കളാൽ കീഴ്പ്പെടുത്താൻ പറ്റാത്ത ഉറപ്പുള്ള കൊത്തളമാകുന്നു. ബാറെക്മോർ



പിതാവിനും... ആദിമുതൽ...

നമ്മുടെ രക്ഷകൻ നോമ്പാലും പീഡനങ്ങളാലും എളി മയാലും തന്റെ ഐഹികജീവിതം പൂർണ്ണമാക്കി. തന്റെ നോമ്പാൽ ഞങ്ങളെ വീഴ്ചയിൽനിന്ന് എഴുന്നേൽപ്പിക്കു കയും കൂനിനെ നേരയാക്കുകയും തന്റെ പീഡാനുഭവ ത്താൽ ഞങ്ങളുടെ കടങ്ങളെ വീട്ടുകയും ചെയ്തു. ഞങ്ങൾക്കുവേണ്ടിയുള്ള തന്റെ എളിമ വാഴ്ത്തപ്പെട്ടതാ കുന്നു. മരണമുള്ള ഞങ്ങളുടെ വർഗ്ഗത്തിനുവേണ്ടി ഇവ യെല്ലാം സഹിച്ചവനു സ്തുതി. കുറിയേലായിസ്സോൻ.

**ഏശ 42:10-13; 45:8**

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 73

## എനിയോനൊ

(മ്ശിഹോദമലോക്നൂഹമ്മോ /വാനവർ മാനോർ)

ദൈവത്തിൻ ശാന്തിവസിപ്പാൻ
തോഷത്തോടു സ്തോത്രം ചെയ്വാൻ
വാഗ്ദത്തം ചെയ്തൊരു നോമ്പിൽ
ഏകസ്വരത്തിലപേക്ഷിക്കാം
　　സോദരരെ ശുദ്ധിയോടെ നാം
　　നോമ്പാചരിക്കാം ദരിദ്രർക്കായ്
　　പാണികൾ നീട്ടാം നോമ്പാലെ
　　ശാന്തിവസിച്ചീടും നമ്മിൽ
നാഥാ കുററം കൂടാതെ
നോമ്പനുഷ്ഠിപ്പാൻ കൃപചെയ്ക
സോദരൻ കുറ്റങ്ങളെയൊട്ടും
വെളിവാക്കായ്വാൻ കൃപചെയ്ക

വായ് ഭക്ഷണമതിൽനിന്നും നിൻ
നാവന്യായത്തിൽനിന്നും
ശരിയായുപവാസം ചെയ്ക
നോമ്പൊടു നാവുമടക്കേണം ബാറെക്മോർ
ശുബഹോ.... മെന്ഓലം....
രാജാവിൻ സേവകർ നിങ്ങൾ
നോമ്പാൽ സന്തോഷിച്ചിടുവിൻ
തോൽക്കാത്തായുധമാം നോമ്പ്
നല്കിയവൻ വാഴ്ത്തപ്പെട്ടോൻ. ആമ്മീൻ

അല്ലെങ്കിൽ

ദൈവത്തിന്റെ സമാധാനം നമ്മിൽ വാഴുവാനും സന്തോഷത്തോടെ നാം തനിക്ക് സ്തോത്രം ചെയ്യുവാനുമായി താൻ വാഗ്ദാനം ചെയ്തിരിക്കുന്ന നോമ്പിൽ നാം ഏകസ്വരത്തോടെ അപേക്ഷിക്കണം.

സഹോദരങ്ങളേ, വിശുദ്ധിയോടെ നമുക്ക് നോമ്പാചരിക്കാം. ആവശ്യക്കാർക്ക് നമ്മുടെ കരങ്ങളെ നീട്ടിക്കൊടുക്കാം. നമ്മുടെ കർത്താവു നോമ്പാൽ നമ്മോടു രമ്യതപ്പെടുകയും തന്റെ സമാധാനം നമ്മിൽ വസിപ്പിക്കുകയും ചെയ്യട്ടെ.

കർത്താവേ, ഞങ്ങളുടെ നോമ്പ് കുറ്റം കൂടാത്തതും ഞങ്ങൾ കുറ്റമറ്റവരുമായിരിപ്പാൻ തക്കവണ്ണം ഞങ്ങളുടെ നാവ് കുറ്റങ്ങളിൽനിന്ന് ഒഴിഞ്ഞും, ഞങ്ങളുടെ സഹോദരങ്ങളുടെ കുറവുകൾ പരസ്യമാക്കാതെയും ഞങ്ങൾ നോമ്പാചരിക്കുമാറാകണമേ.

നിന്റെ വായ് ഭക്ഷണത്തിൽനിന്നും നിന്റെ നാവ് അന്യായത്തിൽനിന്നും ഒഴിഞ്ഞ് യഥാർത്ഥമായി ഉപവസിക്കണം. നിന്റെ നോമ്പ് നിനക്ക് കുറ്റകരമായിത്തീരാതിരിക്കാൻ നിന്റെ നാവിനെ നോമ്പോടുകൂടെ സംയമനം ചെയ്യുക.



ബാറെക്മോർ. പിതാവിനും... ആദിമുതൽ....

രാജസേവകരേ, നിങ്ങളുടെ നാഥൻ നിങ്ങളെ പഠിപ്പിച്ച നോമ്പാൽ നിങ്ങൾ സന്തോഷിച്ചാനന്ദിക്കുവിൻ. എന്തെന്നാൽ അജയ്യ ആയുധമായ നോമ്പ് നമ്മെ പഠിപ്പിച്ച ഉത്തമൻ വാഴ്ത്തപ്പെട്ടവനാകുന്നു. ആമ്മീൻ.

## സങ്കീർത്തനം 113 :1–9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 76

## എക്ബോ

(ആലോഹോ ആദാറൈൻ)

ദേവാ നീ തുണചെയ്ക
എൻപാപച്ചുഴികളിൽ ഞാൻ
താണുവലഞ്ഞീടുന്നു
പാപസമുദ്രത്തിൽ മുങ്ങിപ്പോകായ്‌വാൻ
ശാന്തിയെഴും തുറമുഖമാകണമേ
അനുതാപത്തിന്നായ് ഞാൻ പാർക്കുന്നു
ശെമഓന്നതുപോൽ നിൻകൈ
നീട്ടിത്തന്നെന്മേൽ കൃപചെയ്ക
സ്തൗമെൻ കാലോസ്...

അല്ലെങ്കിൽ

ദൈവമേ എന്നെ സഹായിക്കേണമേ. ഞാൻ ചെയ്ത പാപങ്ങളുടെ തിരമാലകളും ചുഴലികളും എന്നെ ചുറ്റിയിരിക്കുന്നു. ഞാൻ പാപസമുദ്രത്തിൽ മുങ്ങിപ്പോകാതിരിപ്പാൻ നീ എനിക്കു സമാധാനതുറമുഖമായിരിക്കണമേ. ഞാൻ അനുതാപത്തിനായി കാത്തിരിക്കുന്നു. പത്രോസിനെന്നപോലെ നിന്റെ കൈ എനിക്ക് നീട്ടിത്തരുവാൻ എന്നോടു കരുണയുണ്ടാകണമേ. സ്തൗമെൻ. കാലോസ്....

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

തന്റെ കൃപയാൽ ജഡത്തിൽ കാണപ്പെട്ട ഉന്നതനും അദൃശനും തന്റെ ജീവിതകാലത്ത് നാല്പതു ദിവസം നോമ്പാചരിച്ചവനും തന്റെ ശക്തിയാൽ പരീക്ഷകനെ വീഴ്ത്തിയവനുമായ മിശിഹായ്ക്ക് സ്തുതി. അവന് ഈ സമയത്തും...

## സെദറാ

ദൈവമേ, നിന്റെ കൃപയുടെ പ്രവാഹം ഞങ്ങളുടെ ദുഷ്ടതയുടെ ശക്തിയെ കവിയുന്നു. നിന്റെ കരുണയുടെ ആധിക്യം ഞങ്ങളുടെ കുറ്റങ്ങളുടെ ബാഹുല്യം മറയ്ക്കുന്നു. ഇപ്പോൾ കർത്താവേ, ഞങ്ങളുടെ അധർമ്മങ്ങളുടെ പെരുപ്പം ഗണ്യമാക്കാതെ ഞങ്ങളോടു ദയയും പ്രീതിയും കാണിക്കണമേ. നീ പ്രസാദിച്ചു നിന്റെ സഭയേയും നിന്റെ അദൃശ്യസീയോന്റെ കോട്ടകളെയും നവീകരിക്കണമേ. ഞങ്ങളുടെ അപേക്ഷകൾ ബലഹീനങ്ങളെങ്കിലും ഞങ്ങൾ സ്മരിക്കണമെന്നാവശ്യപ്പെട്ടിട്ടുള്ള എല്ലാവരെയും കടാക്ഷിക്കണമേ. നിന്റെ അടിയാരുടെ കൂട്ടത്തെ നിത്യഭാഗ്യത്തിനും സ്വർഗ്ഗീയാനുഗ്രഹങ്ങൾക്കും യോഗ്യരാക്കണമേ. കർത്താവേ, പൈതങ്ങളെയും യുവാക്കളെയും വൃദ്ധരെയും ദരിദ്രരെയും ധനികരെയും ആതുരരെയും നിന്നെ നോക്കിവിളിക്കുന്ന സകലരെയും സംരക്ഷിക്കണമേ. മനുഷ്യസ്നേഹമുള്ള കർത്താവേ, ദോഷം കൂടാത്ത ആയുസ്സിന്റെ നന്മയും നീതിപൂർവ്വമായ പ്രയ്തനത്തിന്റെ സന്തോഷവും ഞങ്ങൾക്കു നൽകണമേ. ആത്മീയവും ശാരീരികവുമായ നന്മകളാൽ ദുഃഖം കൂടാതെ ഞങ്ങളെ കാത്തുകൊള്ളണമേ. സഹിഷ്ണതയിലും തിരുവിഷ്ടം പൂർണ്ണമായി നിവർത്തിക്കുന്നതിലും ഞങ്ങൾ വിശ്വസ്ത



രായിത്തീരട്ടെ. മഹത്വകരവും ഭാഗ്യദായകവുമായ പ്രതിസമ്മാനം ഞങ്ങൾക്കു നൽകണമേ. നിനക്കു സ്തുതിയും സ്തോത്രവും ഞങ്ങൾ സമർപ്പിക്കും. ആമ്മീൻ.

## കോലോ

(ബ്ഹൗവ്സപ്റോ റാബോ/നിൻ വിധി അതിരൂക്ഷം ഇവർ പാപം ബഹുലം)

കാലം വഷളായെൻ ഋണവും വർദ്ധിച്ചു
കഠിനം ശിക്ഷയതും ഉഗ്രതരം നീതി
സ്നേഹംമൂലം ലോകത്തോടു കൃപചെയ്‌വാൻ
സൽവൃത്തികളാലീശനു പ്രീതിയെ നല്കാം
ഹാ-നാഥാ നിൻ കൃപയാൽ ദയചെയ് ഞങ്ങൾമേൽ.

ബാറക്മോർ. ശുബഹോ....

പാപികളെ തേറിൻ നീതി പ്രഘോഷിപ്പൂ
ന്യായധിപനയ്യോ കോപിച്ചീടുന്നു
നാഥൻ വാളാൽ നാമെല്ലാരെയുമൊന്നായ്
നിഹനിക്കായ്‌വാൻ നാം ക്ഷമിക്കണമന്യോന്യം
ഹാ-നീതിഷ്ഠ ന്യായാധിപനെ കൃപചെയ്ക

മെനഓലം....

നിൻവിധി അതിരൂക്ഷം; ഇവർപാപം ബഹുലം
നീതിയതോ കഠിനം ഒഴിവാനുമസാധ്യം
ഞങ്ങൾപേർക്കായ് നീ ന്യായാസനമേറി
വിധി നീക്കി കടങ്ങൾ വിസ്മരിച്ചീടേണം
ഹാ-ഉത്തമന്യായസ്ഥാ കൃപചെയ്തീടേണമേ.

മൊറിയോ റാഹേം...

അല്ലെങ്കിൽ

കാലം വഷളായിരിക്കുന്നു. എന്റെ കടങ്ങൾ വർദ്ധിച്ചുമിരിക്കുന്നു. നിന്റെ ശിക്ഷ കഠിനവും നീതി ഉഗ്രവുമാ

കുന്നു. തന്റെ സ്നേഹംമൂലം ലോകത്തോടു കരുണയുണ്ടാകുവാനായി സൽപ്രവർത്തികളാൽ ദൈവത്തെ നാം പ്രസാദിപ്പിക്കണം. കർത്താവേ നിന്റെ കൃപാസമൃദ്ധിയാൽ ഞങ്ങളോടു ദയ ചെയ്യണമേ. ബാറെക്മോർ

പിതാവിനും.... ആദിമുതൽ...

പാപികളേ, അനുതപിക്കുവിൻ എന്ന് ദൈവനീതി ആഹ്വാനം ചെയ്യുന്നു. എന്തെന്നാൽ ന്യാധിപന്മാർ കോപത്തിന്റെ ദണ്ഡ് നീട്ടുകയും ചെയ്തിരിക്കുന്നു. കർത്താവ് തന്റെ വാളാൽ നാമെല്ലാവരേയും ഒന്നായി സംഹരിക്കാതിരിപ്പാനായി പരസ്പരം നാം ക്ഷമിക്കുകയും കർത്താവിനെ പ്രീതിപ്പെടുത്തുകയും ചെയ്യണം. നീതിമാനായ ന്യായാധിപാ ഞങ്ങളുടെ കടങ്ങൾ വിസ്മരിച്ച് ഞങ്ങളോടു കരുണ ചെയ്യണമേ. മൊറിയോ....

## കോലോ

(കൂക്കോയോ)

ഉന്നതരെ നിഗളത്താലവർ പദവികളിൽനിന്നും
വീഴ്ത്തി, താഴ്മയതുള്ളവരെ നാഥനയുർത്തുന്നു
ഫറവോൻ തൻ ഗർവ്വ-വനെ വീഴ്ത്തിയഹോ
അവനുടെ സൈന്യം കടലിൽ താണല്ലോ
എളിയോൻ മൂശ സമുദ്രത്തെ വടിയാൽ ഭാഗിച്ചു
ജനമാഴി തരണം ചെയ്തു നാഥാ അങ്ങേക്കായ്
ഹാ-സ്തുതിയെന്നവരാർത്തു-ബാറെക്മോർ

ശുബഹോ...

മ്ശിഹാ രാജാ നിൻവരവിൻ വലുതാം ദിവസത്തിൽ
തലമുറകൾ വന്നീടുമ്പോൾ പരിശോധനയുണ്ടാ-വും
ദുഷ്ടരിൽനിന്നും ശിഷ്ടർ വേർപെട്ട്
അവരവരുടെയാ സ്ഥാനം തേടീടുമ്പോൾ



ദുഷ്ടർ മേലഗ്നി സമുദ്രം അലറുമ്പോൾ നാഥാ
നിൻ കൃപ നിൽക്കണമിവർ മുമ്പിൽ കൃപയൊടു ഞങ്ങൾമേൽ
ഹാ-ദയ ചെയ്തീടണമേ

മെനഓലം...

ശുദ്ധസ്ഥലമതിൽനിന്നും നീയെന്തിനു പോകുന്നു
പാപീ, നിൻനാഥൻ ബലിപീഠത്തിന്മേൽ ബലിയായ്
അർപ്പിക്കപ്പെട്ടീടും സമയം നീ
പ്രാർത്ഥന വിട്ട് പോകുന്നതുമെന്തേ
ദൈവാനുഗ്രഹമുണ്ടാകാൻ മനുഷ്യാ, പ്രാർത്ഥിക്കൂ
ഭൂവാനങ്ങളിൽ പരിശുദ്ധൻ നാഥനെന്നേവം
ഹാ-പാടിയപേക്ഷിക്കൂ. മൊറിയോ റാഹേം...

അല്ലെങ്കിൽ

ഉന്നതന്മാരെ നിഗളം കാരണം അവരുടെ പദവികളിൽ നിന്ന് അവൻ മറിച്ചിട്ടു. വിനയവും താഴ്മയും ഉള്ളവരെ ഉയർത്തുകയും ചെയ്തു. ഫറവോൻരാജാവിന്റെ അഹങ്കാരം അവനെ അധ:പതിപ്പിക്കുകയും അവന്റെ സൈന്യത്തെ കടലിൽ മുക്കുകയും ചെയ്തു. വിനീതനായ മോശ സമുദ്രത്തെ അവന്റെ വടിയാൽ വിഭജിക്കുകയും ജനം കടന്നുപോകുകയും കർത്താവേ നിനക്കു മഹത്വം എന്ന് ആർത്തുവിളിക്കുകയും ചെയ്തു. ബാറെക്മോർ

പിതാവിനും.....

മിശിഹാ രാജാവേ, നിന്റെ പ്രത്യക്ഷതയുടെ മഹാദിവസത്തിൽ സകല തലമുറകളും പ്രവേശിക്കുകയും നീ അവരുടെ കണക്കു പരിശോധിക്കുകയും ദുഷ്ടന്മാരിൽനിന്ന് നല്ലവർ വേർതിരിക്കപ്പെടുകയും ഓരോരുത്തരും അവനവന് യോഗ്യമായ സ്ഥലത്തേക്കു പോകുകയും ദുഷ്ടന്മാരുടെമേൽ അഗ്നിക്കടൽ അലറുകയും ചെയ്യുമ്പോൾ, നിന്റെ കൃപ ഞങ്ങ

ളുടെ മുമ്പാകെ ഉയർന്നു നില്ക്കുകയും മനസ്സലിഞ്ഞ് ഞങ്ങ ളോടു കരുണ കാണിക്കുകയും ചെയ്യണമേ.

ആദിമുതൽ.....

അല്ലയോ പാപീ, വിശുദ്ധ സ്ഥലത്തുനിന്ന് നീ എന്തിനു പോകുന്നു? ബലിപീഠത്തിന്മേൽ നിന്റെ നാഥൻ ബലിയർപ്പിക്കപ്പെടുന്ന സമയം നിന്റെ കടങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനുപകരം പ്രയോജനമില്ലാത്ത കാര്യത്തി നായി നീ പുറത്തേക്ക് പോകുന്നുവോ? മനുഷ്യാ ദൈവാ നുഗ്രഹത്തിനായി നീ കാത്തിരുന്നപേക്ഷിക്കുക. കർത്താവു സ്വർഗ്ഗത്തിലും ഭൂമിയിലും പരിശുദ്ധൻ, പരി ശുദ്ധൻ, പരിശുദ്ധൻ എന്ന് ഉച്ചത്തിൽ സ്തുതിക്കുകയും ചെയ്ക. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

അധികാരം പേറും ന്യായാധിപനല്ലോ ന്യായസ്ഥാനേ
തൻ പദവി ശ്രേഷ്ഠം ബഹുമാനം വലുതും കല്പന ശക്തവുമത്രേ

വചനം പ്രൗഢം തൻ സൈന്യങ്ങൾ അനുസരണവുമുള്ളോർ
ആയുസ്സു നിത്യംപോൽ പ്രാഭവവും മഹിമയുമാർന്നോനവനല്ലോ

പകലിൻ സമയം ഹാ ശോഭിതവും ശ്രേഷ്ഠവുമാണല്ലോ
പകലേ നീ സുന്ദരി, ഐശ്വര്യഗുണവും നിന്നിൽ നിറയുന്നല്ലോ

കഷ്ടം ഹാ നിന്നെ നീക്കീടുന്ന സന്ധ്യ വരുന്നല്ലോ
തമസ്സാൽ നിൻ ദൃഷ്ടികൾ കുരുടാക്കീടും സ്തംഭിപ്പിക്കും നിന്നെ

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചനകേട്ടിവരിൽ കൃപചെയ്തീടേണം



അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥ നകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

അധികാരമുള്ള ന്യായാധിപൻ ആധിപത്യം വഹിച്ചി രിക്കുന്നു. അവന്റെ പദവി ശ്രേഷ്ഠവും അവന്റെ ബഹു മാനം വലുതും അവന്റെ കൽപ്പന ശക്തിയുള്ളതും അവന്റെ വചനം പ്രൗഢവും അവന്റെ സൈനികർ അനു സരണമുള്ളവരുമാകുന്നു. അവന്റെ ആയുഷ്ക്കാലം അനന്തമെന്നതുപോലെ അവൻ എന്നെന്നും പ്രഭാവവും മഹിമയും ഉള്ളവനായിരിക്കുന്നു.

അല്ലയോ പകൽ സമയമേ, നീ എത്ര പ്രശോഭിതയും ശ്രേഷ്ഠയുമാകുന്നു. നീ എത്ര സൗന്ദര്യവതിയും ഐശ്വ ര്യവതിയും ഗുണവതിയുമാകുന്നു. ഹാ നിന്നെ നീക്കിക്ക ളയുന്ന ഇരുളടഞ്ഞ സന്ധ്യ സമീപിക്കുന്നതുകൊണ്ട് നിനക്കു കഷ്ടം. അത് അന്ധകാരത്താൽ നിന്നെ സ്തംഭി പ്പിക്കുകയും അന്ധയാക്കുകയും ചെയ്യും.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## പെസ്ഗോമൊ

സകലത്തിന്റെയും ഉടയവനായ... പേജ് 83

**സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...**

**കൃപനിറഞ്ഞമറിയമേ ...**

**വിശ്വാസപ്രമാണം**

# വ്യാഴം - മൂന്നാം മണി

## കൗമാ

## കോലോ

(സൊഹദേ ആഫീസൂനോയ്/ സിദ്ധരയല്ലവിളിപ്പാൻ ഞാൻ)

ലോകമതിൽ യാത്രാഭോജ്യം
സമ്പാദിച്ചു മഹത്വത്തിൽ
വസ്ത്രം തയ്യാറാക്കീടുന്നവനല്ലോ ഭാഗ്യം
ക്ഷണിക്കപ്പെട്ടവരെ കാണ്മാൻ
മണവാളൻ വന്നീടുമ്പോൾ
അവനും വിരുന്നിൽ പൂകീടും മോദാൽ സ്തുതി പാടും

ബാറെക്മോർ. ശുബഹോ... മെനഓലം.....

പൈദാഹാൽ ക്ഷീണിതനായേൻ
ഭക്ഷണജലവുമെനിക്കേകി
കാരാഗൃഹമതിലെന്നെ നിങ്ങൾ സന്ദർശിച്ചു.
ശാശ്വതരാജ്യം ജീവനെയും
വന്നവകാശിച്ചീടുവിനെ-
ന്നല്ലോ വലംഭാഗികളോടായ് നാഥൻ ചൊന്നീടും
മൊറിയോറാഹേം...

അല്ലെങ്കിൽ

ഈ ലോകത്തിൽ പരലോകയാത്രയ്ക്കുള്ള യാത്രാഭോജനം സമ്പാദിക്കുകയും വിധിയുടെ ഭയങ്കര ദിവസത്തേക്ക് മഹത്വവസ്ത്രങ്ങളെ ഒരുക്കുകയും ചെയ്യുന്നവന് ഭാഗ്യം. വിരുന്നിനു ക്ഷണിക്കപ്പെട്ടവരെ കാണ്മാൻ മണവാളൻ മഹത്വത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ അവൻ പ്രവേശിച്ച് വിരുന്നിൽ സന്തോഷത്തോടെ സ്തുതി പാടും.



ബാറെക്മോർ. പിതാവിനും... ആദിമുതൽ....

എനിക്കു വിശന്നു. നിങ്ങൾ എനിക്കു ഭക്ഷണം തന്നു. എനിക്കു ദാഹിച്ചു. നിങ്ങൾ എനിക്കു കുടിപ്പാൻ തന്നു. കാരാഗൃഹത്തിൽ നിങ്ങൾ വന്ന് എന്നെ സന്ദർശിച്ചു. എന്നെ നിങ്ങൾ സ്നേഹിച്ചു. ലോകത്തെ നിങ്ങൾ ദ്വേഷിച്ചു. ആകയാൽ നിങ്ങൾ വന്ന് പ്രവേശിച്ച് അനശ്വരമായ രാജ്യവും ജീവനും അവകാശപ്പെടുത്തുവിൻ എന്നും സുവിശേഷത്തിൽ വലതു ഭാഗത്തുള്ളവരോടു കല്പിച്ചിരിക്കുന്നു. മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനാം മ്ശിഹാ കാരുണ്യം ചെയ്ക

ഐശ്വര്യത്തിൻ നിറകുടമേ ദാസർ യാചന തടയരുതേ
അനുതാപികളെ സ്നേഹിക്കും നിൻ ഭണ്ഡാരം ദരിദ്രർക്കായ്

ദയവാനാം താതനു സ്തുതിയും രക്ഷകസുതനായ് വന്ദനയും
പരിശുദ്ധാത്മാവിനു മഹത്വം ഞങ്ങൾമേൽ കൃപചെയ്യണമേ

നോമ്പാൽ സ്വാതന്ത്ര്യം തന്ന നാഥാ കാരുണ്യം ചെയ്ക
നോമ്പാൽ ഞങ്ങളെ വീണ്ടോനാം മ്ശിഹാ കാരുണ്യം ചെയ്ക

അല്ലെങ്കിൽ

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. തന്റെ നോമ്പാൽ ഞങ്ങളെ രക്ഷിച്ച മിശിഹായേ, ഞങ്ങളെ അനുഗ്രഹിക്കണമേ.

ഐശ്വര്യവാനേ, പ്രതിഷ്ഠിതന്റെ അപേക്ഷകൾ നീ തടയുന്നില്ല. നിന്റെ വാതിൽ അനുതാപികളെ സ്നേഹിക്കുകയും നിന്റെ ഭണ്ഡാരം ദരിദ്രർക്കായി കാത്തിരിക്കുകയും ചെയ്യുന്നു.

കാരുണ്യവാനായ പിതാവിനു സ്തുതി. രക്ഷകനായ പുത്രനു ആരാധന, പരിശുദ്ധാത്മാവിനു മഹത്വം. ഞങ്ങളുടെമേൽ അനുഗ്രഹവും കരുണയും ഉണ്ടാകണമേ.

തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കിയ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ച മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊള്ളണമേ.

### കൗമാ

### വിശ്വാസപ്രമാണം



# വ്യാഴം - ആറാംമണി

### കൗമാ

### പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

തന്നെപ്രതി കൊല്ലപ്പെട്ട രക്തസാക്ഷികളുടെ വന്ദ്യനായ നാഥാ, ദുഷ്ടരാജാക്കന്മാരെ ജയിപ്പാനായി തന്റെ ദാസരെ യോഗ്യരാക്കിയ കർത്താവേ, അവരുടെ രക്തം കാഴ്ചകൾപ്പോലെ കൈകൊണ്ട വേദസാക്ഷികളുടെ നേതാവേ, നിനക്കു സ്തുതി. അവന് ഈ സമയത്തും...

### സെദറാ

ഞങ്ങളുടെ ദൈവമായ മിശിഹാ, തന്റെ സ്നേഹിതനുവേണ്ടി ജീവൻ കൊടുക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ലെന്ന് ഹീനന്മാരും അയോഗ്യരുമായ ഞങ്ങളെ നീ പഠിപ്പിച്ചിരിക്കുന്നു. പ്രകാശവും വിശുദ്ധരെ പ്രശോഭിപ്പിക്കുന്നവനുമേ, ഞങ്ങൾക്കുവേണ്ടി നീ സ്വയം വെറുമയാക്കികൊണ്ട് പാപത്തിന്റെയും മരണത്തിന്റെയും മരണത്തിന്റെയും കഷ്ടതകളിൽനിന്ന് ഞങ്ങളെ രക്ഷിപ്പാനായി പീഡന സ്ലീബായും മരണവും നിനക്കായി നീ സന്നദ്ധമാക്കി. ലോകത്തെ ഉപേക്ഷിക്കയും മരണത്താൽ നിന്നെ കണ്ടെത്തുകയും ചെയ്ത വേദസാക്ഷികളെ നിന്റെ കഷ്ടാനുഭവങ്ങൾക്ക് സദൃശ്യരാക്കിതീർത്തു. അവർ തങ്ങളുടെ കഴുത്തുകളിൽ നിന്നുള്ള രക്തത്താൽ സ്നാനപ്പെടുകയും സത്യജീവനായിരിക്കുന്ന നിന്നെ സമ്പാദിപ്പാനായി സ്വന്ത ജീവനെ നശിപ്പിക്കയും ചെയ്തു. ഇതുനിമിത്തം ഞങ്ങളുടെ രക്ഷകനായ മിശിഹാ, നിന്നോട് ഞങ്ങൾ പ്രാർത്ഥി

ക്കുന്നു. നിന്റെ രക്തസാക്ഷികുടെ പുണ്യരക്തത്താൽ നിന്റെ വി. സഭയെ രമ്യപ്പെടുത്തണമെ. നിരന്തരമായ സമാധാനം അതിന് നൽകണമെ. നാശകരമായ വേദവിപരീതത്തെ അതിൽനിന്ന് നീക്കണമെ. പാതാളഗോപുരങ്ങൾ അതിനോട് ബലം ചെയ്യാത്ത സ്ഥിരമായ നിന്റെ വാഗ്ദാനം അതിൽ നിലനിർത്തണമെ. അവരേടുകൂടെ നിന്റെ രാജ്യത്തിൽ സന്തോഷിപ്പാനായി ഞങ്ങളെയും ഞങ്ങളുടെ മരിച്ചുപോയവരെയും യേഗ്യരാക്കണമെ. ഞങ്ങൾ സ്തുതിയും സ്തോത്രവും ഇപ്പോഴും എപ്പോഴും എന്നേക്കും നിനക്ക് കരേറ്റും. ആമ്മീൻ.

## കോലോ

(സൌഹദാവു ആത്തുൻ/ ഭാഗ്യം മറിയാമെ ദൈവത്താൽ ബാല്യമതിൽ നീ...)

നോമ്പതു ശ്രേഷ്ഠം ജാഗരണം യോഗ്യമപേക്ഷയതും
സ്നേഹാർഹവുമത്രേ
കോപത്തെ നീക്കി ആത്മശരീരങ്ങളെയെന്നും
പാവനമാക്കുന്നു.
നോമ്പർത്ഥനയാൽ
മാനവരൊടു രമ്യവുമാകും നാഥാ
സ്തുതിയങ്ങേയ്ക്കെന്നും. ബാറെക്മോർ.

ശുബഹോ... മെനഓലം....

നാഥാ തിരുവിഷ്ടംപോൽ കാരുണ്യമനുഗ്രഹവും
ഋണമോചനവും രാ-
ജ്യത്തിൽ പുതുജീവൻ കൃപയേയും ഞങ്ങൾക്കേകൂ
ന്യായവിധിനേരം
രഹസ്യമതെല്ലാം
വെളിവാകുമ്പോൾ സ്വർലോകം അവകാശിപ്പാൻ
കൃപചെയ്ക. മൊറിയോ റാഹേം ...



അല്ലെങ്കിൽ

നോമ്പ് നല്ലതും ജാഗരണം യോഗ്യവും, അപേക്ഷയും പ്രാർത്ഥനയും പ്രിയങ്കരവുമാകുന്നു. ഇവ കോപത്തെ ശാന്തമാക്കി ആത്മശരീരങ്ങളെ ശുദ്ധീകരിക്കുന്നു. നോമ്പാലും പ്രാർത്ഥനയാലും മനുഷ്യരോടു നിരപ്പാകുന്ന കർത്താവേ നിനക്കു സ്തുതി. ബാറെക്മോർ

പിതാവിനും... ആദിമുതൽ....

കർത്താവേ നിന്റെ തിരുവിഷ്ടപ്രകാരം കരുണയും അനുഗ്രഹങ്ങളും കടങ്ങളുടെ മോചനവും രാജ്യത്തിൽ പുതിയ ജീവനും കൃപാസമൃദ്ധിയും ഞങ്ങൾക്കു നൽകണമേ. ന്യായവിധി ഉണ്ടാകുമ്പോഴും രഹസ്യങ്ങൾ വെളിപ്പെടുത്തുന്ന ദിവസത്തിലും സ്വർഗ്ഗരാജ്യം അവകാശപ്പെടുത്തുവാൻ ഞങ്ങളെ യോഗ്യരാക്കണമേ.

മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

പലരിൽനിന്നുള്ളൊരു പുണ്യം അധികം പ്രിയതരമല്ലോ
നിത്യമപേക്ഷിച്ചതുപ്രാപിക്കുന്നോനധികം ശക്തനുമല്ലോ

മഴതൻതുള്ളികൾ ഓരോന്നെങ്കിലുമൊന്നിച്ചീടുമ്പോൾ
തരണം ചെയ്വാൻ പാടില്ലാത്ത പ്രവാഹം പോലെയായിടുന്നു

മേഘങ്ങളിൽനിന്നും വീഴും തുള്ളികൾ തൻ ബാഹുല്യത്താൽ
വൻനദികളുണ്ടാം തരണംചെയ്വാനെളുതല്ല അവയോർത്തീടിൽ

ബലഹീനങ്ങൾ തന്നെങ്കിലും അധികം വായ്കളിൽനിന്നും
പ്രാർത്ഥന സ്വീകൃതമാം ന്യായാധിപനാൽ തടയപ്പെടുന്നീല

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനെ
മിശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

പലരിൽ നിന്നുള്ള പുണ്യം അധികം പ്രിയങ്കരമാകുന്നു. നിത്യവും അതപേക്ഷിച്ചു പ്രാപിക്കുന്നവന് വലിയ ശക്തിയുണ്ട്. മഴത്തുള്ളികൾ ഓരോ തുള്ളികളാണെങ്കിലും അവ ഒന്നിച്ചുകൂടുമ്പോൾ വലിയ പ്രവാഹമായിത്തീരുന്നു വല്ലോ.

മേഘത്തിൽനിന്ന് തുള്ളികളും അതിന്റെ പെരുപ്പത്താൽ വലിയ നദികളും ഉണ്ടാകുന്നതുപോലെ ബലഹീനമായ അനേകം അധരങ്ങളുടെ ഒന്നിച്ചുള്ള അപേക്ഷയ്ക്ക് ഉത്തരം ലഭിക്കുകയും ന്യായാധിപനാൽ തടയപ്പെടാതിരിക്കുകയും ചെയ്യുന്നു.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## കൗമാ

## വിശ്വാസപ്രമാണം



# വ്യാഴം ഒൻപതാം മണി

## കൗമാ

## പ്രുമിയോൻ, സെദറാ

## കോലോ

(ല്മാൽക്കുസ്റൗമ്മോ/ നാഥാ നിൻമുൻ)

നാഥാ ശുദ്ധാ
നിൻ കാരുണ്യത്താൽ
ഋണമോചനമേകൂ
പാപങ്ങൾ ക്ഷമചെയ്യണമേ
നിൻ സ്നേഹിതർ നീതിഷ്ഠരോടും
നിൻപ്രിയരാകും ശുദ്ധരോടും
കൂടെ പ്രഭയിൻ മണവറയിൽ
മോദിപ്പാൻ യോഗ്യനതാക്കെന്നെ ബാറെക്മോർ

ശുബഹോ... മെനഓലം....

പാവന നോമ്പാം
വഴിയതി ദുർഘടമാം
വാതിലിടുങ്ങിയതും
തനുഭോജ്യത്തെ വെടിയുമ്പോൾ
ആത്മാവോ തിന്മകളീന്നും
പിന്മാറുക; ദുശ്ചിന്തകളെ
വർജ്ജിക്കാത്തൊരു ഉപവാസം
വ്യർത്ഥമതാണറിയുക നീ സഹജാ. മൊറിയോ റഹേം...

അല്ലെങ്കിൽ

പുണ്യവാനും പരിശുദ്ധനുമായ കർത്താവേ, നിന്റെ കരുണാസമൃദ്ധിയാൽ എന്റെ കടങ്ങൾ പരിഹരിക്കുകയും

എന്റെ കുറ്റങ്ങൾ ക്ഷമിക്കുകയും ചെയ്യണമേ. നിന്നെ സ്നേഹിച്ചിട്ടുള്ള നീതിമാന്മാരോടും നിന്നെ പ്രസാദിപ്പിച്ചിട്ടുള്ള പരിശുദ്ധന്മാരോടുംകൂടെ നിന്റെ പ്രകാശമണവറയിൽ ആനന്ദിപ്പാൻ എന്നെ യോഗ്യനാക്കണമേ. സ്തുതിയും സ്തോത്രവും നിനക്കു ഞാൻ പാടുകയും ചെയ്യുമാറാകട്ടെ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

വിശുദ്ധ നോമ്പാകുന്ന വഴി ഞെരുക്കമുള്ളതും വാതിൽ ഇടുങ്ങിയതും ആകുന്നു. ശരീരം ഭക്ഷണം ഉപേക്ഷിച്ച് ഉപവസിക്കുമ്പോൾ ആത്മാവ് തിന്മകളിൽനിന്ന് ഒഴിഞ്ഞിരിക്കണം. ഭക്ഷണത്തിൽനിന്ന് ഉപവസിച്ചാലും ആത്മാവ് ദുഷ്ചിന്തകളെയും ദുർവ്വികാരങ്ങളെയും വർജ്ജിക്കാതെയുള്ള നോമ്പ് വ്യർത്ഥമാകുന്നു.

മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

നോമ്പിഷ്ഠാ നീ ദരിദ്രനെ വിളിചെയ്തവനേകുക ഭോജ്യം
വരുവാൻ പാർക്കാതെ പിന്നാലെപോയ് അവനുടെ പശി തീർക്കേണം

കൃഷിപാടങ്ങൾ കർഷകരുടെ പിന്നാലെ പോകില്ലല്ലോ
കർഷകർ വിത്തേന്തി വിതയ്ക്കാനല്ലോ പുറപ്പെട്ടീടുന്നു കാൺ

പാവപ്പെട്ടോൻ മുട്ടീടുമ്പോൾ 'നാഥൻ തന്നീടും'
എന്നോതീടല്ലേ വ്യർത്ഥം വചനം പ്രതിഫലമില്ലതിനൊട്ടും

ഭോജ്യം നല്കീട്ടാവചനം ചൊന്നാൽ ദോഷമതില്ല
സംരക്ഷിക്കുന്നവനാരെന്നറിയുന്നവനോ നിന്നിലുമേറ്റം



നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

നോമ്പുകാരാ നീ ദരിദ്രനെ വിളിക്കുകയും അവനു ഭക്ഷണം നൽകുകയും ചെയ്യുക. അവൻ വരാൻ കാത്തിരിക്കാതെ നീ അവന്റെ പിന്നാലെ പോയി അവന്റെ വിശപ്പു ശമിപ്പിക്കുക. നിലങ്ങൾ കൃഷിക്കാരുടെ പിന്നാലെ പോയിട്ടല്ല കൃഷിക്കാർ തന്നെ വിത്തുമായി വിതയ്ക്കാൻ പുറപ്പെടുകയാണ് ചെയ്യുന്നത്.

ദരിദ്രൻ വന്ന് മുട്ടുമ്പോൾ കർത്താവ് നിന്നെ പുലർത്തിക്കൊള്ളും എന്ന് നീ പറയരുത്. അങ്ങനെ പറഞ്ഞാൽ ആ വചനം വ്യർത്ഥവും പ്രതിഫലമില്ലാത്തതുമായിരിക്കും. എന്നാൽ നീ ഭക്ഷണം കൊടുത്തുകൊണ്ട് ആ വചനം പറഞ്ഞാൽ അതു നിനക്കു ദോഷമല്ല. എന്തെന്നാൽ നിന്നേക്കാൾ കൂടുതലായി അവനെ സംരക്ഷിക്കുന്നവൻ ആരെന്ന് അവൻ അറിയും.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## കൗമാ
## വിശ്വാസപ്രമാണം

# വെള്ളി - സന്ധ്യ

## കൗമാ

## പ്രാരംഭ പ്രാർത്ഥന പേജ് 6

## സങ്കീർത്തനങ്ങൾ 141,142,119,117

കർത്താവേ, നിന്നെ ഞാൻ വിളിച്ചു... പേജ് 7

## എനിയോനൊ

(യൗമ്മോനൊ/ ഇന്നാൾ നിൻ കബറിങ്കൽ ദൂതന്മാർ...)

1. ഇന്നേദിവസം-നമ്മൾപേർക്കായ്-മരുഭൂവിൽ
രക്ഷകനുപവസിച്ചു
ആദാംവംശം ഭക്ഷ്യമശിച്ച് ജീവിച്ചീടാൻ
ജീവൻ നിറയും വചനങ്ങൾ നമ്മൾക്കായ് നല്കി

2. മൂശാനിബിയ-പാവനനോമ്പാൽ-ദൈവത്തിന്
പ്രീതിയെ നല്കിയഹോ
ഏലിയായും ഉപവാസത്താൽ ചുഴലിക്കാറ്റിൽ
സ്വർഗ്ഗേകയറി മോചനമതിനായ് നോമ്പിതു നോൽക്കാം

3. നോമ്പർത്ഥനയും-വിശ്വാസികൾപേ-ർക്കായ് രത്നം
മാണിക്യവുമല്ലോ
അപഹാരത്തിന്നിരയാകാത്തൊരു നിക്ഷേപമതാം
അതിനാൽ ജീവൻ അവകാശിക്കുന്നു നോമ്പിഷ്ടർ

4. ജ്ഞാനികളായോ-രേ വെന്നീടിൻ-നന്മനിറഞ്ഞൊരു
നോമ്പനുഷ്ഠിപ്പിൻ
ഋണദോഷങ്ങൾ തൻ മോചനമതു പ്രാപിച്ചീടാൻ
ഈശൻ രമ്യപ്പെട്ടിവർമേൽ ചൊരിയും തൻകൃപയെ



5. നീതിഷ്ഠന്മാർ-മോശ ദാവീ-ദ്ഹാനോക്കും
ഏലിയാ ദാനിയേൽ
നോമ്പാൽ ശ്രേഷ്ഠത പ്രാപിച്ചല്ലോ നോമ്പാൽ വിധിയീ-
ന്നും വിടുതൽ നേടാൻ പ്രാർത്ഥിക്കാം. ബാറെക്മോർ
ശുബഹോ... മെന്ഓലം...

6. മനുഷ്യസ്നേഹി-കരുണേശാ-നിന്നൊടു ഞാൻ
പ്രാർത്ഥിച്ചീടുന്നു
നിൻ പ്രിയരൊപ്പം എന്റെ കടങ്ങൾ മായിക്കണമേ
കള്ളൻ പാപിനിയിവരൊപ്പം സ്വർഗ്ഗേ ചേർക്കണമേ
സ്തൗമെൻകാലോസ്..

അല്ലെങ്കിൽ

നമ്മുടെ രക്ഷകൻ ഇന്നു വനത്തിൽ നമുക്കുവേണ്ടി ഉപവസിക്കുകയും ആദാമ്യവംശം ഭക്ഷിച്ച് ജീവിക്കുവാനായി അപ്പത്തിനു പകരം ജീവൻ നിറഞ്ഞ വചനങ്ങൾ നമുക്കു നൽകുകയും ചെയ്തു.

വെടിപ്പും വിശുദ്ധിയുമുള്ള നോമ്പ് നോറ്റ് മോശ ദൈവത്തെ പ്രസാദിപ്പിച്ചു. ഏലിയാ ഉപവസിക്കുകയും ചുഴലിക്കാറ്റിൽ സ്വർഗ്ഗത്തിലേക്ക് കരേറുകയും ചെയ്തു.

നമുക്കും നമ്മുടെ കടങ്ങളുടെ പരിഹാരത്തിനായി വിശുദ്ധിയോടെ നോമ്പാചരിക്കാം.

നോമ്പും പ്രാർത്ഥനയും വിശ്വാസികൾക്ക് മാണിക്യ രത്നവും ജീവന്റെ നിക്ഷേപവും അപഹരിക്കപ്പെടാത്ത വലിയ സമ്പത്തുമാകുന്നു. അതിനാൽ നോമ്പുകാർ നിത്യ ജീവൻ അവകാശമാക്കുന്നു.

വിവേകികളേ വരുവിൻ, സകല നന്മകളും നിറഞ്ഞ വി. നോമ്പാചരിച്ച് സകല കടങ്ങളിൽനിന്നും ദോഷങ്ങ

ളിൽനിന്നും മോചനം പ്രാപിപ്പിൻ. ദൈവം അതിനാൽ രമ്യപ്പെടുകയും നമ്മുടെമേൽ അനുഗ്രഹം ചൊരിയുകയും ചെയ്യട്ടെ.

നോമ്പാൽ നീതിമാന്മാർ ശ്രേഷ്ഠരായിത്തീർന്നു. മോശയും ദാവീദും ഹാനോക്കും ഏലിയായും ദാനിയേലും ദൈവത്തെ പ്രസാദിപ്പിക്കുകയും ചെയ്തു. നാമും നോമ്പാചരിച്ച് ന്യായവിധിയിൽനിന്ന് രക്ഷ പ്രാപിപ്പാൻ പ്രാർത്ഥിക്കണം. ബാറെക്മോർ

പിതാവിനും.... ആദിമുതൽ....

കാരുണ്യവാനും മനുഷ്യസ്നേഹമുള്ളവനുമായ ദൈവമേ, നിന്റെ കരുണയോടു ഞാൻ പ്രാർത്ഥിക്കുന്നു. നിന്നെ പ്രസാദിപ്പിച്ചിട്ടുള്ളവരോടൊപ്പം എന്റെ കടങ്ങൾ പരിഹരിക്കുകയും പാപങ്ങൾ മായിക്കുകയും ചെയ്യണമേ. കള്ളനോടും വ്യഭിചാരിണിയോടും കരുണ കാട്ടിയവനേ, നിന്റെ രാജ്യത്തിനു എന്നെയും യോഗ്യനാക്കണമേ.

സ്തൗമെൻകാലോസ്...

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

നിയമങ്ങളുടെ നിർമ്മാതാവും ആത്മശരീരങ്ങളുടെ വൈദ്യനും പാപരോഗങ്ങൾക്കു മാനസാന്തരം ഔഷധമായി നിശ്ചയിച്ചവനും ദുർമോഹങ്ങളാലുണ്ടുകുന്ന മുറിവുകൾക്കും വ്രണങ്ങൾക്കു പ്രതിവിധിയായി നോമ്പും പ്രാർത്ഥനയും കല്പിച്ചവനുമായ നിനക്ക് സ്തുതി. അങ്ങേയ്ക്ക് ഈ സമയത്തും...



## സെദറാ

നമ്മുടെ മിശിഹാതമ്പുരാൻ പിതാവിനാൽ ലോകത്തിലേക്കയയ്ക്കപ്പെട്ട പ്രകാശമാകുന്നു, താൻ വിശുദ്ധിയുടെ ഉറവയിൽനിന്നുത്ഭവിച്ച നന്മ പ്രവാഹമാകുന്നു, ദാഹിച്ചിരിക്കുന്നവർക്കായി ജീവജലം താൻ ഒഴുക്കുന്നു. ആദികാലം മുതൽ നീതിമാന്മാരിലും പുണ്യവാന്മാരിലും താൻ വെളിപ്പെട്ടു. പ്രവാചകന്മാരാൽ ഉദാഹരിക്കപ്പെട്ടു. അവരുടെ പുണ്യജീവിതം അവരെ മഹത്വപ്പെടുത്തുകയും നോമ്പിനെ ദൃഷ്ടാന്തീകരിക്കുകയും ചെയ്തു. വിശേഷിച്ചും ഹാനോക്കു തന്റെ ശാന്തതയും സൗമ്യതയുംമൂലം രഥത്തിൽ ആകാശത്തിലേക്ക് എടുക്കപ്പെട്ടു. നീതിമാനായ നോഹ നോമ്പിനാൽ ശ്രേഷ്ഠനായി നാശകരമായ പ്രളയത്തിൽനിന്ന് രക്ഷപ്രാപിച്ചു. അബ്രഹാം നോമ്പുമൂലം ശക്തി പ്രാപിച്ച് വിഗ്രഹാരാധനയിൽനിന്ന് സ്വയം വിമുക്തനായി. ഇസഹാക്ക് ഹത്യയിൽനിന്ന് രക്ഷനേടുകയും തന്റെ ബന്ധനംവഴി ദൈവപുത്രന്റെ കഷ്ടാനുഭവത്തെയും വി. നോമ്പിനെയും ദൃഷ്ടാന്തീകരിക്കുകയും ചെയ്തു. നോമ്പിനാൽ ലോത്ത് സോദോമിലെ അഗ്നിയിൽനിന്ന് രക്ഷപ്രാപിച്ചു. നീതിമാനും വിശുദ്ധനുമായ യാക്കോബ് നോമ്പിനാൽ ശ്രേഷ്ഠനാകയും ദൈവദൂതനോട് പോരാടുവാൻ പ്രാപ്തനാകയും ചെയ്തു. പുണ്യാത്മാവായ പൂർവ്വയൗസേഫ് വിശുദ്ധിയിലും നിർമ്മലതയിലും അലംകൃതനായി. അവൻ ഉള്ളറയിൽവച്ച് ദുർമ്മോഹത്തെ ജയിച്ചു. ദീർഘദർശിയായ മോശ നോമ്പിനാൽ തേജോമയനാവുകയും ഇസ്രയേൽജനതയ്ക്ക് കല്പലകകൾ വാങ്ങുകയും ചെയ്തു. പുരോഹിതനായ അഹറോൻ നോമ്പിനാൽ പൗരോഹിത്യത്തിന്റെ അങ്കി ധരിപ്പാൻ പ്രാപ്തനായി. ഫിന

ഹാസ് നോമ്പിനാൽ ധീരനാകയും ജനത്തിൽനിന്ന് ദൈവ കോപം നീക്കുകയും ചെയ്തു. നൂനിന്റെ പുത്രനായ യോശുവാ, നോമ്പിനാൽ വിശുദ്ധനാകയും യറിഹോ കോട്ട നശിപ്പിക്കുകയും ചെയ്തു. നപ്താഹ് നോമ്പുമൂലം ആയുധം ധരിക്കയും ജാതികളോടുള്ള പോരാട്ടത്തിൽ വിജയിക്കുകയും ചെയ്തു. നോമ്പാൽ ഹനനിയാ ആദി യായ പൈതങ്ങൾ തീച്ചൂളയിൽനിന്നു രക്ഷപ്രാപിക്കയും അഗ്നികുണ്ഡത്തിൽ സുരക്ഷിതരായി നടക്കുകയും ചെയ്തു. നോമ്പാൽ ദാനിയേൽ ബാബേലിലെ കൽദായ ക്കാരെ വിജയിക്കയും സർവ്വരാലും ആദരിക്കപ്പെടുകയും ചെയ്തു. യൗനാൻദീർഘദർശി നോമ്പാൽ സമുദ്ര ത്തിൽനിന്ന് വീണ്ടെടുക്കപ്പെട്ടു. നോമ്പാൽ യറമിയപ്രവാ ചകൻ ചെളിക്കുഴിയിൽനിന്നു രക്ഷപ്രാപിക്കയും നവീന ജീവിതം അഭ്യസിക്കയും ചെയ്തു. ഹെസക്കിയ നോമ്പു മൂലം അസീറിയാരാജാവിൽനിന്നു രക്ഷിക്കപ്പെട്ടു. നോമ്പാൽ നിനുവക്കാർ ഉന്മൂലനാശത്തിൽനിന്ന് രക്ഷ പ്പെട്ടു. നോമ്പുമൂലം ഹസ്ക്കിയേൽ തന്റെ ജനത്തിന്റെ അന്യായം വഹിക്കയും അതിനാൽ മഹത്വം പ്രാപിച്ച് രഥം ദർശിക്കുകയും ചെയ്തു. വി. ശ്ലീഹന്മാരും നോമ്പാചരി ക്കുകയും പരിശുദ്ധാത്മാവിനെ പ്രാപിപ്പാൻ യോഗ്യരാ കയും ചെയ്തു. ഈ വി. നോമ്പു ഞങ്ങളുടെ അധ രങ്ങൾക്കു കാവലായിരിക്കയും വ്യർത്ഥഭാഷണങ്ങ ളിൽനിന്ന് പിൻതിരിഞ്ഞ് പരിശുദ്ധങ്ങളായ പ്രാർത്ഥനകൾ പുറപ്പെടുവിക്കയും ചെയ്യണമേ. വിശ്വാസദൃഢതയോടുകൂ ടെയുള്ള സുകൃതജീവിതത്തിന് ഞങ്ങൾ യോഗ്യരാകണ മേ. കർത്താവേ, സ്തുതിയും സ്തോത്രവും നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും എപ്പോഴും എന്നേക്കും ഞങ്ങൾ കരേറ്റും. ആമ്മീൻ.



## കോലോ

(കൂക്കോയോ)

വഞ്ചനയില്ലാത്തൊരു ഹൃത്തിൽ ദൈവം വസിക്കുന്നു
ശുദ്ധിയെഴുന്നോരാത്മാവിൽ റൂഹാ വാഴുന്നു
നോമ്പതുമുചിതം പ്രാർത്ഥന ശ്രേഷ്ഠവുമാം
നിർമ്മലഹൃദയം രണ്ടിലുമതിശ്രേഷ്ഠം
നാഥൻതൻ മുന്തിരിത്തോപ്പിൽ പണിതാർ നീതിഷ്ഠർ
അവരുടെ പ്രാർത്ഥന കോട്ടയുമാം രാപകൽ രിപുവീന്നും
ഹാ-കാത്തീടണമിവരെ. ബാറെക്മോർ

ശുബഹോ....

ദൈവസുതാ നിൻ സന്നിധിയീന്നെവിടേക്കോടും ഞാൻ
ഭൂവാനങ്ങൾ വാരിധിയും നിൻ വാക്കാൽ മായും
നിൻ വസ്ത്രത്തിൽ സ്പർശിച്ചതുമൂലം
സുഖമേറ്റോളാം രോഗിണിപോൽ ഞാനും
വന്നങ്ങേ തനുരുധിരങ്ങളിലഭയം കൊള്ളുന്നു
എൻ കടപാപങ്ങളെയെല്ലാം മോചിച്ചീടേണം
ഹാ-കൃപയാൽ ദയചെയ്ക

മെന്ഓലം...

നാഥൻ താനരുൾചെയ്യുന്നു ജാഗരണം ചെയ്‌വീൻ
പ്രാർത്ഥിപ്പീൻ, അരകൾ മുറുക്കി പാഥേയവുമേന്തി
യജമാനൻ താനെപ്പോൾ വരുമെന്ന്
അറിയാത്തതിനാൽ എണ്ണയെടുത്തവനെ
എതിരേല്പാനായ് പോയീടുവിൻ മണവാളൻ താനും
സന്തോഷത്തൊടു തൻവാതിൽ തുറന്നുതരും, നിങ്ങൾ
ഹാ-മണവറ പൂകീടും. മൊറിയോ റാഹേം...

അല്ലെങ്കിൽ

വഞ്ചനയില്ലാത്ത ഹൃദയത്തിൽ ദൈവം അധിവസിക്കുന്നു. വെടിപ്പും ആന്തരശുദ്ധിയുമുള്ള ആത്മാവിൽ പരിശുദ്ധാത്മാവ് അധിവസിക്കുന്നു. നോമ്പ് നല്ലതാകുന്നു. പ്രാർത്ഥന ശ്രേഷ്ഠമാകുന്നു. നിർമ്മലഹൃദയം ഇതു രണ്ടിനേയും അതിശയിക്കുന്നു. കർത്താവിന്റെ മുന്തിരിത്തോട്ടത്തിൽ നീതിമാന്മാർ ഹൃദയശുദ്ധിയോടുകൂടെ വേല ചെയ്തു. അവരുടെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കുകയും രാപകൽ ദുഷ്ടനിൽനിന്ന് നമ്മേ കാത്തുകൊള്ളുകയും ചെയ്യുമാറാകട്ടെ. ബാറെക്മോർ

പിതാവിനും....

ദൈവപുത്രാ, നിന്റെ സന്നിധിയിൽനിന്ന് ഞാൻ എവിടേക്ക് ഓടിപ്പോകേണ്ടൂ. എന്തെന്നാൽ ആകാശവും ഭൂമിയും സമുദ്രങ്ങളും നിന്റെ കല്പനയാൽ അഴിഞ്ഞു പോകുന്നു. നിന്റെ വസ്ത്രത്തിൽ സ്പർശിക്കുകയും സൗഖ്യം പ്രാപിക്കുകയും ചെയ്ത രോഗിണിയെപ്പോലെ ഞാൻ നിന്നിൽ സങ്കേതം തേടുന്നു. നിന്റെ വി. ശരീര രക്തങ്ങളിൽ ഞാന ഭയം പ്രാപിക്കുകയും ചെയ്യുന്നു. എന്റെ കടങ്ങളും പാപങ്ങളും പരിഹരിക്കണമേ. നിന്റെ കൃപാസമൃദ്ധിയാൽ എന്നോടു കരുണ ചെയ്യണമേ.

ആദിമുതൽ.....

കർത്താവ് ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു. നിങ്ങൾ ജാഗരണം ചെയ്തു പ്രാർത്ഥിക്കുന്നവരായിരിപ്പിൻ. നിങ്ങൾ അരകെട്ടിയും വഴിയാത്രയ്ക്കുള്ള ഭക്ഷണം തയ്യാറാക്കിയും ഇരിക്കണം. ഗൃഹനാഥൻ നിങ്ങളുടെ അടുക്കൽ എപ്പോൾ വരുമെന്ന് നിങ്ങൾ അറിയുന്നില്ല. നിങ്ങൾ വിളക്കുകളിൽ എണ്ണയുമെടുത്ത് അവന്റെ എതിരേൽപ്പിനായി പുറപ്പെടുവിൻ. മണവാളൻ നിങ്ങളെ കണ്ടു സന്തോഷിച്ച്



നിങ്ങൾക്കു വാതിൽ തുറന്നു തരികയും നിങ്ങളെ മണവറയിൽ പ്രവേശിപ്പിക്കുകയും ചെയ്യും. മൊറിയോ റാഹേം...

## എത്രോ

കർത്താവേ, ബലഹീനരായ ഞങ്ങൾക്കുവേണ്ടി അർപ്പിക്കുന്ന ഈ ധൂപത്തോടുകൂടെ ഞങ്ങളുടെ പ്രാർത്ഥനയും നിനക്ക് ഹിതകരമാകണമേ. പാപികളും അധർമ്മികളുമായഞങ്ങളിൽനിന്ന് ദൃഷ്ടി തിരിച്ചുകളയരുതേ. നിന്നിൽനിന്നുള്ള മോചനവും പുണ്യവും ഞങ്ങൾക്കു തരണമേ. ഞങ്ങൾ ഇപ്പൊഴും എപ്പൊഴും എന്നേയ്ക്കും നിനക്കു സ്തുതി പാടുമാറാകണമേ. ആമ്മീൻ.

## കോലോ

(ബാറുബ്തൊബറീശീശ്/ ആറാം ദിവസത്തിൽ...)

ഭോജനമതിൽ മാത്രം
ഉപവാസം ചെയ്വോൻ നോമ്പിഷ്ടനതായി
കരുതപ്പെടുകില്ല
ഭക്ഷ്യം വർജ്ജിക്കും തിന്മ വെടിയാഞ്ഞാൽ
ഹാ-ഹാ- നോമ്പതു വ്യർത്ഥമഹോ. ബാറെക്മോർ

ശുബഹോ.....

നോമ്പിൽ പ്രാർത്ഥനയിൽ
നാഥൻ പ്രീതനതാം അവയെ അനുഷ്ഠിപ്പോൻ
ഈശന്നാലയവും
പരിശുദ്ധാത്മാവിൻ വാസസ്ഥലവും താൻ
ഹാ-ഹാ- പറുദീസിൽ മോദിക്കും. മെന്ഓലം....

നാഥാ ബാബേലിൽ
തീച്ചൂളയിൽനിന്നും ബാലർ മോചിതരായ്
ജാതികൾ ലജ്ജിച്ചു
അഗ്നിക്കടലീന്നും ഭീകരകടവീന്നും
ഹാ-ഹാ-രക്ഷിക്കണമിവരെ. മൊറിയോ റാഹേം....

അല്ലെങ്കിൽ

ഭക്ഷണത്തിൽനിന്ന് മാത്രം ഉപവസിക്കുന്ന ഒരുവനും നോമ്പുകാരനായി കണക്കാക്കപ്പെടുന്നില്ല. ഭക്ഷണം വർജ്ജിക്കുകയും തിന്മയെ ഉപേഷിക്കാതിരിക്കുകയും ചെയ്യുന്നവന്റെ നോമ്പ് നിഷ്പ്രയോജനമാകുന്നു. കർത്താവ് അവനെ വെറുക്കുന്നു. ബാറെക്മോർ

പിതാവിനും.....

നോമ്പിലും പ്രാർത്ഥനയിലും ദൈവമായ കർത്താവു സന്തോഷിച്ചു പ്രീതിപ്പെടുന്നു. അവ അനുഷ്ഠിക്കുന്നവൻ ദൈവത്തിന്റെ ആലയവും പരിശുദ്ധാത്മാവിന്റെ വാസസ്ഥലവും ആകുന്നു. പറുദീസായിൽ അവൻ ആനന്ദിക്കുകയും ചെയ്യുന്നു.

ആദിമുതൽ......

കർത്താവേ, ബാബേൽദേശത്തിലെ അഗ്നിച്ചൂളയിൽ നിന്നു പൈതങ്ങൾ വിടുവിക്കപ്പെടുകയും ജാതികൾ ലജ്ജിതരാവുകയും ചെയ്തപ്രകാരം അഗ്നിസമുദ്രത്തിൽ നിന്നും ഭയങ്കര കടവിൽനിന്നും ഞങ്ങളെ നീ രക്ഷിക്കണമേ. മൊറിയോ റഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

ധനവാനഗ്നിയിൽ ജ്വാലകളേറ്റു കരഞ്ഞീടുന്നേവം
ഞാൻ കണ്ടതുപോൽ ധനമൊരുനാളും കാണാത്തോനായ് ഭാഗ്യം

ധനവാനായിത്തീർന്നതുമൂലം ഈ അഗ്നിക്കുഴിയിൽ
വീണുകഠിനം ജ്വാലകളിൽ ഞാൻ ദഹിച്ചീടുന്നയ്യോ



നശ്വരജീവനിൽ മഹിമയെഴാതെ ലാസറിനെപ്പോൽ
സ്വർഗ്ഗേ സുഖമായി ജീവിക്കുന്നവനല്ലോ സത്യം

ലോകേ പീഡകളിൽ കാലം പോക്കിയവന്നായ് ഭാഗ്യം
ലഭ്യമതല്ലാത്തൊരു ജലകണികക്കായ് കേഴുന്നോൻ നിർഭാഗ്യൻ

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചനകേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമെ.

ആ ധനവാൻ അഗ്നിയിൽ കിടന്ന് അഗ്നിജ്വാലയുടെ പൊള്ളലേറ്റ് പ്രലാപശബ്ദത്തോടെ നിലവിളിച്ചു പറയുന്നു, ഞാൻ കണ്ടതുപോലെ ധനം കാണാതിരിക്കുന്നവനു ഭാഗ്യം. എന്തെന്നാൽ ഞാൻ ധനവാനായിത്തീർന്നതു നിമിത്തം ഞാൻ കഠിനമായി ദഹിക്കുന്നു.

താൽക്കാലികായുസ്സിൽ മഹിമപ്പെടാതിരിക്കുകയും ലാസറിനെപ്പോലെ ഇവിടെവന്ന് സുഖമായി ജീവിക്കുകയും ചെയ്യുന്നവനു ഭാഗ്യം. പീഡകളാൽ തന്റെ നാളുകൾ തികയ്ക്കുകയും ലഭിക്കുവാനസാദ്ധ്യമായ വെള്ളത്തിന്റെ തുള്ളികൾക്കായി ആഗ്രഹിക്കാൻ ഇടയാകാതിരിക്കുകയും ചെയ്യുന്നവനു ഭാഗ്യം.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## കൗമാ

## വിശ്വാസപ്രമാണം

# വെള്ളി - സൂത്താറ

## കൗമാ

## കോലോ

(യൊദയീനാൽ മോർ)

നാഥാ, പിഴ ചെയ്തെ
ന്നറിയുന്നിവരധികം നിന്നെ,
കോപിപ്പി—ച്ചല്ലോ
നീതിയതിൻ വാളി—
ന്നഭിമുഖമായ് നിന്നീടണമേ,
നിന്നുടെ കാരുണ്യം,
കാലാന്ത്യമിതായെങ്കിൽ നിൻകരുണയി-
ലിവരവസാനം, ആയിത്തീ-രേണം. ബാറെക്മോർ.

ശുബ്ഹോ... മെൻഓലം...

ദാസൻ പിഴ ചെയ്കിൽ
നാഥനുടെ സ്നേഹിതരിൽ പോയ്
ശരണപ്പെട്ടീടും
യാചന ചെയ്തേറ്റം
കേഴുമ്പോൾ മോചനമേകും
ഭോഷത്വം പോക്കും, ഏവം-നാഥാ!
നിൻ സ്ളീബായിൽ ശരണപ്പെട്ടിവരിൽ
കരുണയയക്കേണം. മൊറിയോ റാഹേം....

അല്ലെങ്കിൽ

കർത്താവേ, ഞങ്ങൾ നിന്നോട് പാപം ചെയ്തു വെന്നും ഞങ്ങളുടെ ദുഷ്ടത നിന്നെ വളരെ കോപിപ്പിച്ചു എന്നും ഞങ്ങൾ അറിയുന്നു. നീതി, വാൾ എടുക്കുന്ന പക്ഷം ഞങ്ങളുടെ നാഥാ, നിന്റെ കരുണ ഞങ്ങളുടെ മുമ്പിൽ നില്ക്കണമേ. കർത്താവേ, അന്ത്യസമയം അടുക്കുമ്പോൾ ഞങ്ങളുടെ അവസാനം നിന്റെ കൃപയിലായിരിക്കണമേ. ബാറെക്മോർ



പിതാവിനും... ആദിമുതൽ...

ദാസൻ തന്റെ യജമാനനോടു തെറ്റു ചെയ്താൽ അവൻ പോയി യജമാനന്റെ സ്നേഹിതരിൽ ശരണപ്പെട ട്ടെ. അവരുടെ അപേക്ഷയാലും യാചനയാലും യജമാനൻ തന്റെ ഭൃത്യന്റെ ഭോഷത്വം ക്ഷമിക്കും. ഞങ്ങളുടെ കർത്താവേ, നിന്റെ സ്ലീബായിൽ ഞങ്ങൾ അഭയം പ്രാപിച്ചിരിക്കുന്നതിനാൽ നിന്റെ കരുണയിൽ മുന്നേറുവാൻ ഞങ്ങളെ സഹായിക്കണമേ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

ഒന്നാം രാഗം

ഉടയോൻ-നാഥാ വി-ളിക്കുന്നടിയാർ തുണയ്ക്കായ് വ-ന്നീ യാചന
കേട്ടിവരാ-ത്മാക്കൾമേൽ കൃപചൊരിയ-ണമേ ലോകേ

കഷ്ടം കാ-ലന്ത്യമതിൽ സംഭവ്യ വസ്തുതകൾ
അന്യായ-മധർമ്മങ്ങൾ പാഷണ്ഡ-തകൾ ഇവയാൽ.

മ്ളേഛമതാ-കും, ഭൂമി പ്രസവിപ്പോൾ നാരിസമം
മുറയിട്ടീ—ടും യുദ്ധാ-നർത്ഥങ്ങൾ പെരുകീടും.

അന്ത്യവുമാ—രംഭിക്കും, ബലികൾ ശു-ശ്രൂഷകളും
പൊയ്പ്പോകും ചതിയും ദ്ര-വ്യാഗ്രഹവും വർദ്ധിക്കും.

ജനമെതിരായ് ജനമേൽക്കും ഗ്രാമം നാശമതാകും
നഗരത്തിൽ സംഭ്രമവും വന്നുഭവി-ക്കും നൂനം!

ഉത്തരമ-രുളീടണമേ, കൃപചെയ്യ—ണമേ നാഥാ
മാനുഷരെ അനുതാപ-ത്തിനു പ്രേരിപ്പി-ക്ക.

അല്ലെങ്കിൽ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനായി വരണമേ.

ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

അവസാനകാലത്തു സംഭവിക്കാനിരിക്കുന്നവ നിമിത്തം ലോകത്തിനു കഷ്ടം. ദുഷ്ടതയാലും അധർമ്മത്താലും മ്ലേഛതകളാലും അതു നശിപ്പിക്കപ്പെടും.

പ്രസവവേദന അനുഭവിക്കുന്ന മാതാവിനെപ്പോലെ ഭൂമി പ്രലപിക്കയും യുദ്ധങ്ങളും ആപത്തുകളും വർദ്ധിക്കുമ്പോൾ അതു വീണുപോകയും ചെയ്യും.

അവസാനനാളിൽ ജനം ജനത്തിനെതിരായി നിൽക്കും. ഗ്രാമങ്ങൾ ശൂന്യമാകും. പട്ടണങ്ങളിൽ സംഭ്രമമുണ്ടാകുകയും ചെയ്യും.

ദൈവമേ എന്നോടുത്തരമരുളണമേ. ദൈവമേ, എന്നോടുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. മനുഷ്യഹൃദയങ്ങളെ അനുതാപത്തിലേക്ക് തിരിക്കുകയും ചെയ്യണമേ.

കുറിയേ... കുറിയേ... കുറിയേ...

### സങ്കീർത്തനങ്ങൾ 91, 121

അത്യുന്നതന്റെ മറവിൽ ഇരിക്കുന്നവൻ... പേജ് 31

### മാനീസോ

കർത്താവേ നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻ...പേജ് 38

### ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

### വിശ്വാസപ്രമാണം

ബസ്മൽക്കോ, സാദീക്കോ ചൊല്ലി ധൂപം വയ്ക്കുന്നു.

### ഹൂത്തോമോ



# വെള്ളി-രാത്രി

### കൗമാ

### പ്രാരംഭപ്രാർത്ഥന

### സങ്കീർത്തനങ്ങൾ 134,119,117

രാത്രികാലങ്ങളിൽ കർത്താവിന്റെ... പേജ് 42

### എനിയോനോ

ദൈവത്തിന്റെ ഏകജാതൻ ഭൂമിയിലേക്കിറങ്ങുകയും ഉപവസിക്കുകയും ദുഷ്ടനോടു പോരാടുകയും ചെയ്തു. തന്റെ നോമ്പാൽ ഞങ്ങളുടെ പ്രകൃതിയ്ക്ക് വിജയം നല്കുകയും വീണുപോയ ഞങ്ങളെ എഴുന്നേല്പിക്കയും ചെയ്തു. തന്റെ നോമ്പാൽ ആദാമിനെ രക്ഷിക്കുകയും അവന്റെ അവകാശമായ ഏദനിലേയ്ക്ക് അവനെ തിരികെ വിളിപ്പിക്കുകയും ചെയ്തു.

നോമ്പാൽ കടങ്ങൾ ക്ഷമിക്കപ്പെടുകയും പാപങ്ങൾ മായിക്കപ്പെടുകയും ചെയ്യുന്നു. നോമ്പാൽ മാലിന്യങ്ങൾ തുടയ്ക്കപ്പെടുകയും ആത്മാവ് വെണ്മയാകുകയും ആത്മീയ ചിറകുകൾ ഉണ്ടായി വരികയും ചെയ്യുന്നു. നോമ്പാൽ രമ്യതപ്പെടുന്നവൻ അനുഗൃഹീതനാകുന്നു.

നോമ്പാൽ ആശ്വസിപ്പിക്കപ്പെടുന്നവന് സ്വർഗ്ഗഭാഗ്യം ഒരുക്കപ്പെട്ടിരിക്കുന്നു. തന്റെ ഉള്ളത്തിൽ അശുദ്ധിയും വഞ്ചനയും വച്ചുകൊണ്ട് നോമ്പു നോക്കുന്നവന് ദുരിതം. പരമാർത്ഥതയോടും നിർമ്മലതയോടും സ്നേഹനിറവിലും നോമ്പു നോക്കുന്നവനു ഭാഗ്യം.

വൈരാഗ്യത്തിൽ നിന്നൊഴിഞ്ഞ് ഹൃദയശുദ്ധിയോടെ നോമ്പനുഷ്ഠിക്കുന്നവനു ഭാഗ്യം. ഭക്ഷണത്തിൽനിന്നും തിന്മയിൽനിന്നും ഒഴിഞ്ഞ് യോഗ്യമായി നോമ്പനുഷ്ഠിക്കു

ന്നവൻ പ്രകാശമണവറയിൽ ആനന്ദിക്കുമെന്ന് ദൈവം വാഗ്ദാനം ചെയ്തിരിക്കുന്നു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

ഈറേന്മാരാൽ വന്ദിക്കപ്പെടുന്നവനും ഭൗമികരാൽ ശുശ്രൂഷിക്കപ്പെടുന്നവനുമേ, നിനക്കു സ്തുതി. മാലാഖമാർ ശുശ്രൂഷിക്കുന്ന നാഥാ, നിന്റെ അടിയാരുടെ ശുശ്രൂഷയെ കൈക്കൊള്ളണമേ. അനുഗ്രഹസമ്പന്നനായ ഞങ്ങളുടെ ദൈവമേ, നിന്നെ കോപിപ്പിച്ച ഞങ്ങളോട് പ്രീതിപ്പെടണമേ. കുറി... കുറി... കുറി...

## എക്ബോ

കണ്ടാലും, ഞാൻ അനുതപിക്കാതിരുന്നതുകൊണ്ട് മലകളും തോടുകളും താഴ്‌വരകളും എന്നെക്കുറിച്ച് വിലപിക്കുന്നു. കുന്നുകൾ കരയുകയും വളരെ വ്യഥയോടെ പ്രലപിച്ചുകൊണ്ട് എന്നെപ്പറ്റി നിലവിളിക്കുകയും ചെയ്യുന്നു. അവ എന്റെ ആത്മാവിനെക്കുറിച്ച് സങ്കടത്തോടെ കരയുന്നു. പാപമോചനത്തിനു ഞാൻ അർഹനാകുവാനായി എനിക്കുവേണ്ടി കർത്താവിനോട് അവർ അനുഗ്രഹം അപേക്ഷിക്കയും ചെയ്യും. സ്തൗമെൻ...

## പ്രുമിയോൻ, സെദറാ

## കോലോ

രാജപുത്രനായ യേശു ജീവന്റെ അടയാളം നമ്മിൽ വച്ചിരിക്കുന്നു. നമ്മിൽ അതു കാണുമ്പോൾ ദുഷ്ടൻ അകന്നു പോകുന്നു. തന്റെ കൃപയെ സ്തോത്രം ചെയ്‌വാനായി തന്റെ പരിശുദ്ധ ശരീരരക്തങ്ങൾ നമ്മുടെ പുണ്യത്തിനായി താൻ നല്കി. തന്റെ കരുണ വാഴ്ത്തപ്പെട്ടതാകട്ടെ. ബാറെക്മോർ. പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ ക്രോധത്തിൽ എന്നെ കുറ്റം വിധിക്കരുതെ എന്ന് ദാവീദ് പാടി. നിന്റെ കോപത്തിൽ എന്നെ ശിക്ഷിക്കരുതെന്നു ദീർഘദർശി നിലവിളിച്ചു. എന്തെ



ന്നാൽ ദൈവം എല്ലാ സമയവും കാരുണ്യവാനാകുന്നു. തന്റെ കരങ്ങൾ മെനഞ്ഞുണ്ടാക്കിയ സ്വരൂപം നശിച്ചുപോകുന്നതിനു അവൻ ആഗ്രഹിക്കുന്നില്ല. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

ഞങ്ങളുടെ നാഥനായ കർത്താവേ, നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിന് വരണമേ.

പ്രാർത്ഥന എല്ലാ പരിശ്രമശീലരെയും ശ്രേഷ്ഠരാക്കുന്ന ആയുധമാകുന്നു. ആപത്തുകാലത്തു വിജയികൾക്കത് ആവശ്യമാകുന്നു. രാജഭൃത്യന്മാർക്ക് പോരാട്ടത്തിൽ അത് ആയുധമായിരിക്കേണ്ടതിന് ദൈവപുത്രൻ അത് മൂർച്ച കൂട്ടി വെടിപ്പാക്കിയിരിക്കുന്നു.

പ്രാർത്ഥിക്കുന്നവനേ, നീ മടിയനാകാതെ ധൈര്യമായിരിക്കുക. ദൈവപുത്രന്റെ പ്രാർത്ഥന മുഴുവൻ നിനക്കു വേണ്ടിയാകുന്നു. നിന്റെ പ്രാർത്ഥന അവന്റെ ശക്തിയുള്ള പ്രാർത്ഥനയോടു യോജിപ്പിക്കുക. എന്തെന്നാൽ നിന്റെ പ്രാർത്ഥന അവന്റെ പ്രാർത്ഥനയോടുകൂടെ അംഗീകരിക്കപ്പെടുന്നു.

ദൈവമേ, എനിക്കുത്തരമരുളണമേ. ദൈവമേ എനിക്കുത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ. അനുതാപത്തിലേയ്ക്ക് മനുഷ്യഹൃദയങ്ങളെ തിരിക്കുകയും ചെയ്യണമേ.

## രണ്ടാം കൗമാ

## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## പ്രാരംഭപ്രാർത്ഥന

## എക്ബോ

കർത്താവേ, എന്റെ കടങ്ങളെക്കുറിച്ചുള്ള വിചാരം എന്നെ നശിപ്പിക്കുന്നു. അവ എന്റെ തലയ്ക്കുമീതെ കട

ന്നിരിക്കുന്നതുകൊണ്ട് ഞാൻ എന്തുചെയ്യേണ്ടു? അവിടെയുള്ള വിധിസ്ഥലം എന്നെ പാർത്തിരിക്കുന്നു. എന്റെ വഷളത്വങ്ങൾ നിമിത്തം എന്നെപ്പറ്റി കരയാത്തവനും വ്യാകുലത്തോടും ദുഃഖത്തോടും കണ്ണീരൊഴുക്കാത്തവനും ആരുള്ളൂ. അതിനാൽ എന്റെ പാപം നിമിത്തം ഞാൻ അനുതപിക്കുന്നു. സ്തൗമെൻ...

## കോലോ

വരുവിൻ, ദൈവസന്നിധിയിൽ വലിയ വ്യാകുലതയോടെ നമുക്കു നിലവിളിക്കാം. തന്റെ മുൻപാകെ അപേക്ഷയും യാചനയും അർപ്പിക്കാം. എന്തെന്നാൽ തന്നെ വിളിക്കുന്നവർക്ക് കർത്താവ് സമീപസ്ഥനാകുന്നു. താൻ കരുണയുള്ളവനായതുകൊണ്ട് നമുക്കുത്തരമരുളി നമ്മോടു ദയ കാണിക്കുകയും ചെയ്യുന്നു. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കണ്ടാലും ദൈവപുത്രന്റെ വരവ് സമീപിച്ചിരിക്കുന്നു. എല്ലാവരും തങ്ങളുടെ കണ്ണുനീരാൽ സ്വന്ത വസ്ത്രങ്ങൾ കഴുകി വെണ്മയാക്കണം. ലോകാവസാനം വാതില്ക്കൽ നിൽക്കുന്നുവെന്ന് ശ്ലീഹായും നമ്മോടു സാക്ഷിക്കുന്നു. തന്റെ ന്യായവിധി കരുണയാൽ ആയിരിക്കുന്നവനു ഭാഗ്യം.

മൊറിയോ റാഹേം...

## മാർ അപ്രേമിന്റെ ബോവൂസോ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ. കർത്താവേ, ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ.

നീ ശരീരത്തിലായിരിക്കുന്നു എങ്കിലും നിന്റെ വ്യാപാരങ്ങളിൽ ഹൃദയം പതറാതിരിക്കണം. നിന്റെ ശരീരം ദൈവാലയവും നിന്റെ മനസ്സ് ശുദ്ധസ്ഥലവും ആയിരിക്കണം.



സകലത്തിന്റെയും നാഥാ, നിന്റെ സ്തുതിപാഠകരുടെ സ്തുതിയെക്കാൾ നിന്റെ മഹത്വം വലുതാകുന്നു. എന്തെന്നാൽ ഞങ്ങളുടെ സ്വഭാവത്തെ നീ വളരെ സ്നേഹിച്ചു, ഞങ്ങളെ രക്ഷിച്ചതിനാൽ നിനക്കു സ്തുതി.

പ്രാർത്ഥനകൾ കേൾക്കുന്നവനും യാചനകൾക്കുത്തരം നൽകുന്നവനുമേ, ഞങ്ങളുടെ പ്രാർത്ഥനകൾ കേട്ട് ഞങ്ങളോട് പ്രീതിപ്പെട്ട് നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്കുത്തരം നൽകണമേ.

## മൂന്നാം കൗമാ
## ക്രോബേന്മാരുടെ സ്തുതി

✠കർത്താവിന്റെ ബഹുമാനം... പേജ് 40

## എക്ബോ

തന്റെ സഭയ്ക്കുവേണ്ടി സ്നേഹത്താൽ ക്രൂശിക്കപ്പെടുകയും തന്റെ വിലയേറിയ തിരുരക്തത്താൽ തെറ്റിൽനിന്നും അതിനെ രക്ഷിക്കയും ചെയ്ത ക്രൂശിതന് സ്തുതി. സ്തൗമെൻ...

## കോലോ

"ഞങ്ങളുടെ രക്ഷകനായ ദൈവമേ, ഞങ്ങളെ സഹായിക്കണമേ." എഴുന്നേറ്റ് ഞങ്ങളെ സഹായിക്കുകയും രക്ഷിക്കുകയും ചെയ്യണമെന്ന് ആദാം പറഞ്ഞു. എന്തെന്നാൽ വൃക്ഷങ്ങളുടെ ഇടയിൽവച്ച് സർപ്പവും ഹവ്വായും എന്നെ ആക്രമിച്ചു. ഞാൻ ആ ഫലം ഭക്ഷിച്ചതുകൊണ്ട് അവർ നിമിത്തം കുറ്റക്കാരനാകുകയും ഞാൻ ധരിച്ചിരുന്ന മഹത്വം ഉരിഞ്ഞുപോവുകയും ചെയ്തു. ബാറെക്മോർ.

പിതാവിനും... ആദിമുതൽ...

കർത്താവേ, നിന്റെ സഭ നിന്റെ വാതില്ക്കൽ നില്ക്കുന്നു. അവൾക്കുവേണ്ടി മരത്തിന്മേൽ വച്ച് നീ സഹിച്ച പീഡാനുഭവങ്ങളാൽ നിന്നോടു അവൾ അപേ

ക്ഷിക്കുന്നു. നിന്റെ സ്ലീബായുടെ വലിയ അടയാളത്താൽ അവളുടെമേലും അവളുടെ മക്കളുടെമേലും കരുണ ചെയ്യണമേ. മൊറിയോ റാഹേം...

## മാർ ബാലായിയുടെ ബോവൂസോ

ദുഷ്ടന്മാരിൽ കാരുണ്യം ചെയ്വോനെ
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻനാൾ

ദുഃഖം പൂണ്ടോർ നിൻ വാതിലിൽ മുട്ടുന്നു
കാരുണ്യത്താൽ നല്കേണം യാചനയെ

സ്വർഗ്ഗസ്ഥൻ താതാ പ്രാർത്ഥിക്കുന്നയ്യോ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക

വിണ്ണവർ തൻനാഥാ മൺമയരാശയുമേ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക.

അല്ലെങ്കിൽ

പാപികളോടു കരുണ ചെയ്യുന്നവനേ, നീ ന്യായം വിധിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ. നിന്റെ കൃപാധിക്യത്താൽ ഞങ്ങളുടെ കടങ്ങൾ ക്ഷമിക്കണമേ.

കാരുണ്യവാനേ, ഞെരുക്കമനുഭവിക്കുന്നവരായ ഞങ്ങൾ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ ദയയാൽ ഞങ്ങളുടെ യാചനയ്ക്കുത്തരമരുളണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളെ അനുഗ്രഹിക്കണമേ.

## നാലാം കൗമാ

✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.
✠ ഹാലേലുയ്യാ - ഹാലേലുയ്യാ - ഹാലേലുയ്യാ
ദൈവമേ, നിനക്കു സ്തുതി.



കരുണയുള്ള ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളോട് കരുണ ചെയ്യണമേ.

## സങ്കീർത്തനങ്ങൾ 148,149,150

ഉറങ്ങിയവരേ, നിങ്ങൾ ഉണർന്നെഴുന്നേറ്റ്... പേജ് 55

ത്രിത്വത്തിന് സ്തുതി... പേജ് 58

## കോലോ

ആദാം പറുദീസായിൽവച്ച് വ്യാമോഹിതനാകയും കനി ഭക്ഷിക്കുകയും തന്നിമിത്തം ഏദൻതോട്ടത്തിൽനിന്ന് ലജ്ജിതനായി തള്ളപ്പെടുകയും ചെയ്തു. നമ്മുടെ രക്ഷകൻ ഇറങ്ങിവരികയും, തന്റെ വെടിപ്പുള്ള നോമ്പാൽ ഭോജനപ്രിയത്തെ അമർത്തി. ഫലം ഭക്ഷിച്ചതായ തന്റെ ദാസനോട് ദയ തോന്നുകയും അവനെ വഞ്ചിച്ച ദുഷ്ടനെ മറിച്ചിടുകയും ചെയ്ത നല്ലവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

വാത്സല്യമുള്ളവരേ, ജ്ഞാനികൾ ഏതിനാൽ മഹിമ പ്രാപിച്ചുവോ ആ വി. നോമ്പു ഇതാകുന്നു. ആദിമുതലുള്ള നീതിമാന്മാരെപ്പോലെ നമുക്കും അതിൽ അഭയപ്പെടാം. അതിനാൽ നാം ശത്രുക്കളെ ജയിക്കുകയും വിജയകിരീടം പ്രപിക്കയും ചെയ്യും. ദൈവികമാംവണ്ണം നാമെല്ലാവരും ഇങ്ങനെ ഉൽഘോഷിക്കണം. ദുഷ്ടനെയും അവന്റെ ശക്തിയെയും ജയിപ്പാനായി നമ്മെ തന്റെ ആയുധം ധരിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയോ...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

സകല വിഭവങ്ങളും നിറഞ്ഞിരിക്കുന്ന എന്റെ മേശ എവിടെയാകുന്നു? കണ്ടാലും, ഒരു തുള്ളി വെള്ളം ഞാൻ ചോദിച്ചിട്ട് എനിക്ക് ലഭിക്കുന്നില്ല. ഞാൻ ഓടി നടന്ന് നാനാഭാഗത്തു നിന്നും സമ്പാദിച്ചതായ സ്വർണ്ണം എവിടെ? ഒരു തുള്ളി വെള്ളത്തിനു പകരമായി അതു മുഴുവൻ ചെല വാക്കാമായിരുന്നു.

അഗ്നികുണ്ഡത്തിൽ തളിച്ച കരുണയുടെ പനിമഞ്ഞാ യുള്ളോവേ, പ്രകാശ മഹിമയോടെ നീ വരുമ്പോൾ നിന്റെ മുമ്പാകെനിന്ന് ഞങ്ങളെ തള്ളിക്കളയരുതേ. പ്രകാശ ത്തിന്റെ പ്രഭയും മഹത്ത്വത്തിന്റെ അങ്കിയും ഞങ്ങളുടെ മേൽ വിരിക്കണമേ. അതിനാൽ അന്ധകാരങ്ങൾ വിജയി ക്കുകയും പ്രകാശത്തിൽ നിനക്കു മഹത്ത്വം ഘോഷിക്കു കയും ചെയ്യുമാറാകണമേ.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഞങ്ങളോട് കരുണ ചെയ്യണമേ.

### മാലാഖമാരുടെ സ്തുതി

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാരും... പേജ് 61

### മോറാനേശുമിശിഹാ പേജ് 19

### കൗമാ

### വിശ്വാസപ്രമാണം



# വെള്ളി–പ്രഭാതം

## കൗമാ

## പ്രാരംഭ പ്രാർത്ഥന

ദൈവമായ കർത്താവേ, നിന്റെ സ്നേഹപ്രകാശം എന്റെമേൽ ചൊരിയണമേ. നിന്റെ ജ്ഞാനമാകുന്ന രശ്മി കളാൽ എന്നെ പ്രകാശിപ്പിക്കണമേ. നിന്റെ ദാനങ്ങളാ കുന്ന കതിരുകളാൽ എന്നെ ഉജ്ജ്വലിപ്പിക്കണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ദൈവമേ, ഇപ്പോഴും എപ്പോഴും എന്നേക്കും എന്റെ ആയുഷ്ക്കാല മെല്ലാം നിനക്ക് ഞാൻ സ്തോത്രം പാടുകയും നിന്നെ മഹത്ത്വപ്പെടുത്തുകയും ചെയ്യുമാറാകണമേ. ആമ്മീൻ.

### സങ്കീർത്തനം 51

ദൈവമേ, നിന്റെ കൃപയിൻപ്രകാരം... പേജ് 63

### എനിയോനോ

ഉഗ്രമായ നോമ്പാൽ സാത്താനോടു പോരാടിയ കർത്താവേ, നോമ്പാൽ നിന്നെ പ്രസാദിപ്പിക്കുവാനും ശത്രു വിനെ ജയിക്കുവാനും ഞങ്ങൾക്കു കൃപ നൽകണമേ.

ഞങ്ങളുടെ രക്ഷയ്ക്കായി സാത്താനോടു പോരാടുകയും ഭൂമിയിൽ അവന്റെ ആധിപത്യം മറിച്ചിട്ട് ഉന്മൂലനം ചെയ്യുകയും ചെയ്ത ദൈവമേ, അവന്റെ വഞ്ച നയെ ഞങ്ങളിൽനിന്ന് നീക്കുകയും അവന്റെ പരീക്ഷകളെ നശിപ്പിക്കുകയും ചെയ്യണമേ.

ഞങ്ങളുടെ രക്ഷകാ, യഥാർത്ഥമായ പരിത്യാഗ ത്താലും ദൈവികമായ വ്രതനിഷ്ഠയാലും നിന്നെ പ്രീതി പ്പെടുത്തുവാൻ ഞങ്ങളെല്ലാവരെയും യോഗ്യരാക്കണമേ.

ഞങ്ങളുടെ കണ്ണുനീരാൽ ഞങ്ങളുടെ മാലിന്യങ്ങൾ കഴുകി വെടിപ്പാക്കണമേ.

സർവ്വനാഥാ, ഞങ്ങളുടെ സകല അറിവുകളും വിചാരങ്ങളും നിന്നോടുള്ള ഭക്തിയിലും തിന്മയിൽനിന്നുള്ള വേർപാടിലും ഉറപ്പിക്കണമേ. അമർത്യനായ നീ ഞങ്ങളെല്ലാവരെയും പൂർണ്ണതയ്ക്കർഹരാക്കണമേ.

അനുതപിക്കുന്ന സകല പാപികളുടെയും കടങ്ങൾ പരിഹരിക്കുന്ന കർത്താവേ, നിനക്കു സ്തുതി. നിന്റെ കരുണയാൽ ഞങ്ങളുടെ കുറ്റങ്ങൾ ക്ഷമിക്കണമേ. നിന്റെ ദയയാൽ ഞങ്ങൾ എല്ലാവരുടെയും പാപങ്ങൾ മായിക്കണമേ.

ബാറെക്മോർ. പിതാവിനും... ആദിമുതൽ...

ദാനിയേൽ വെടിപ്പോടെ നോമ്പ് നോറ്റ് സിംഹങ്ങളുടെ വായ് ബന്ധിച്ചു. ഞങ്ങളുടെ നാഥാ, ഞങ്ങൾ പ്രവർത്തിച്ചിട്ടുള്ള പാപങ്ങളുടെ വിപത്തുകളിൽനിന്ന് നോമ്പാൽ ഞങ്ങളെ രക്ഷിക്കണമേ. കുറിയേലായിസ്സോൻ

## സങ്കീർത്തനം 63

എന്റെ ദൈവമേ, നീ എന്റെ ദൈവമാകുന്നു... പേജ് 66

## എനിയോനൊ

(ലഹൗദതെയിൻകുൽ ബറിയോസൊ/ ധനവാനെപ്പോൽ ദുഷ്ടന്മാർ..)

1. സ്വന്തം ദുഷ്കർമ്മങ്ങളതാൽ ഒരുവൻ സ്വയമേ വെറുക്കുന്നു
കുറ്റക്കാരനതായ് കാൺകെ സ്വയമേ കുറ്റം വിധിക്കുന്നു
രഹസ്യങ്ങൾ വെളിവാകുമ്പോൾ
പ്രിയരേ വലുതാം ഭയമുണ്ടാം
ചെയ്തികൾതൻ പ്രതിപകരമവൻ
വിധിയിങ്കൽ പ്രാപിക്കുന്നു



2. മാതൃക ഞങ്ങൾക്കുണ്ടെന്നാൽ നിഷ്ക്കൃതരതിനാൽ ഹാ കഷ്ടം
അലസതമൂലം പറുദീസാ നഷ്ടമതാക്കി ഭോഷരിവർ
സൃഷ്ടിയതിൽ ഭയമുളവായി
സൂര്യൻ വിടവാങ്ങീടുന്നു
ശോഭിത പൗർണ്ണമിയുമവിടെ
ശോഭ പകർന്നീടുന്നില്ല

3. നീതിഷ്ഠന്മാർ മായാത്തൊരു മഹിമ ധരിച്ചീടുന്നല്ലോ
മഹിമയതിൻ കാന്തി സൂര്യപ്രഭയേയും മഞ്ചിക്കുന്നു
ദുഷ്ടന്മാർ പാപത്തിന്റെ
ഇരുളല്ലോ അണിയുന്നപ്പോൾ
അവരുടെ വേദന വിവരിപ്പാൻ
എൻ നാവിനു കഴിവില്ലേതും

4. ആത്മീയന്മാരാമീറേർ നിമിഷംകൊണ്ട് കളകളതാം
ദുഷ്ടന്മാരെ എരിയുന്ന തീക്കുണ്ഡത്തിൽ എറിയുന്നു
അവിടെ ദുരിതം പല്ലുകടി
തമസ്സ് ഇവയെല്ലാമുണ്ട്
ഭീതികരം വിധിയാലവരോ
നരകാഗ്നിയിൽ വെന്തീടുന്നു

5. ധനവാനേപ്പോൽ ദുഷ്ടന്മാർ നരകത്തീയിൽ പ്രലപിപ്പൂ
വിരലിൽ വെള്ളം കേഴുമവർക്കാരും നല്കാനില്ലല്ലോ
നല്ലോൻ നല്ലവരുടെ സുതനേ
നിൻ കാരുണ്യം വലുതല്ലോ
നാഥാ നിൻ സൃഷ്ടിയതിന്മേൽ
വാണീടരുതെ നിത്യാഗ്നി ബാറെക്മോർ
ശുബഹോ...മെന്ഓലം...

6. നാഥാ രക്ഷിത ഗണമേറാൻ മോക്ഷത്തിൻ വാതിൽ തുറക്കൂ
നിന്നാലയിലേക്കവരെ പൂകിക്കണമെ നിന്നോടവർ

യാചിച്ചതിനാലവർ ഹൃദയം
മോദിക്കും നിൻ മേശയതിൻ
തൃപ്തരതാക്കണമവരേ നീ
നിന്നുറവയിൽ കുടിപ്പിക്കേണം

അല്ലെങ്കിൽ

ഒരുവൻ സ്വന്ത ദുഷ്പ്രവൃത്തികളാൽ സ്വയം വെറുക്കുന്നു. അവൻ എത്രമാത്രം കുറ്റക്കാരനായിരിക്കുന്നുവോ അത്രയ്ക്കും സ്വയം കുറ്റം വിധിക്കുന്നു. എന്റെ വാൽസല്യമുള്ളവരേ, രഹസ്യങ്ങൾ വെളിപ്പെടുത്തുമ്പോൾ വലിയ ഭയമുണ്ടാകും. ഓരോരുത്തന്റെയും പ്രവൃത്തിക്കു തക്കവണ്ണം നീതിയുള്ള വിധിയിൽ പ്രതിഫലം പ്രാപിക്കുകയും ചെയ്യും.

ഞങ്ങൾക്കായി മാതൃക തയ്യാറാക്കീട്ടുണ്ടെങ്കിലും ഞങ്ങൾ നിഷ്ക്രിയരായിരിക്കുന്നതോർത്ത് വിലപിക്കുന്നു. ഞങ്ങളുടെ ഉദാസീനതകൊണ്ട് പറുദീസാ നഷ്ടമാക്കിയതിനാൽ ഞങ്ങൾ നിരാശരായിരിക്കുന്നു. സൃഷ്ടിയിൽ ഫലം ഉളവാകുകയും സൂര്യൻ അന്ധകാരത്തിലേക്ക് തിരിയുകയും ചെയ്യുന്നു. ശോഭാപൂർണ്ണനായ ചന്ദ്രനും അവിടെ പ്രകാശം കൊടുക്കാതിരിക്കുന്നു.

നീതിമാന്മാർ മങ്ങിപ്പോകാത്ത മഹത്ത്വം ധരിക്കുന്നു. മഹത്വത്തിന്റെ കാന്തി സൂര്യപ്രകാശത്തെ മഞ്ചിക്കുകയും അതിന്റെ പ്രഭ സകലത്തിലും ശ്രേഷ്ഠമായി ശോഭിക്കുകയും ചെയ്യുന്നു. ദുഷ്ടന്മാർ അവരുടെ പാപങ്ങളുടെ അന്ധകാരം അണിഞ്ഞിരിക്കുന്നു. അവരുടെ വേദനയെ വിവരിപ്പാൻ എന്റെ നാവിനു പ്രാപ്തിയില്ല.

ആത്മീയരായ ഈറേദൂതന്മാർ പറന്ന് ഒരു നിമിഷം കൊണ്ട് കളകളായ ദുഷ്ടന്മാരെ ശേഖരിച്ച് എരിയുന്ന അഗ്നിയിൽ ഇടുന്നു. അവിടെ പല്ലുകടിയും അന്ധകാരത്തിലുള്ള വിലാപവും ദുരിതവും ഉണ്ട്. നീതിയുടെ ഭയങ്കര വിധിയാൽ അവിടെ അവർ നരകാഗ്നിയിൽ ദഹിക്കുകയും ചെയ്യുന്നു.



ആ ധനവാനെപ്പോലെ ദുഷ്ടന്മാർ അഗ്നിയിൽ കിടന്നു നിലവിളിക്കുന്നു. വിരലിൽ തൊട്ട് വെള്ളം കിട്ടുവാൻ അവർ യാചിക്കുന്നു. അവരുടെ യാചനകൾ ആരും നൽകുന്നുമില്ല. നല്ലവനും നല്ലവന്റെ പുത്രനുമായവനേ, നിന്റെ കരുണ ഞങ്ങളുടെ അധർമ്മത്തേക്കാൾ വലുതാകുന്നു. കർത്താവേ, നിന്റെ സ്വരൂപത്തെ നിത്യാഗ്നി പ്രാപിക്കാൻ നീ വിട്ടുകൊടുക്കരുതേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ...

കർത്താവേ അടിമത്വത്തിൽനിന്ന് നീ കൊണ്ടുവന്ന രക്ഷപ്പെട്ടവരുടെ കൂട്ടം പ്രവേശിപ്പാൻ നിന്റെ മോക്ഷവാതിൽ നീ തുറന്നു കൊടുക്കണമേ. നിന്നോടപേക്ഷിച്ചതിനാൽ അവരുടെ ഹൃദയം സന്തോഷിക്കുകയും നിന്റെ മേശയിൽ അവർ ആശ്വസിക്കുകയും നിന്റെ ഭവനത്തിന്റെ സമൃദ്ധിയിൽനിന്ന് അവർ തൃപ്തരാകുകയും നിന്റെ നീരുറവയിൽനിന്ന് അവരെ കുടിപ്പിക്കുകയും ചെയ്യണമേ.

കുറിയേലായിസ്സോൻ

## സങ്കീർത്തനം 19

ആകാശങ്ങൾ ദൈവത്തിന്റെ... പേജ് 70

## എനിയോനൊ

(മ്ശിഹോദമ്ലാക്ക്/വാനവർ മാനോർ മുൻമുൻനിൻ...)
നാഥാ പീഡാകാലമതിൽ
കാരുണ്യം യാചിക്കുന്നു
ധനവാനാം നാഥായിവർ തൻ
യാചനയെ നിരസിക്കല്ലേ

നിൻസഭയീന്നും ഇടവകയിൽ
നിന്നും ഉടമ്പടിയതിൽനിന്നും
പിൻതിരിയരുതേ വിളിപ്പവരേ
തുണപ്പാനായ് വന്നീടേണം
ഇവർ യാചന സ്വീകൃതമാക
നിരസിക്കരുതേ കരുണാബ്ധേ
നന്മനിറഞ്ഞവനേയിവരിൽ
നിൻ ചെവി ചായിച്ചീടേണം
കരുണാനിധിയേ സൃഷ്ടികളെ
സംരക്ഷിപ്പോനാം ദേവാ
യാചനകൾക്കുത്തരമരുളി
ആത്മാക്കളെ സംരക്ഷിക്ക
നിൻ തിരുമനസ്സിനൊത്തതുപോൽ
തങ്ങൾ യോജിച്ചീടട്ടെ
മിഴികൾ ഞങ്ങൾ നിൻസവിധേ
ഉയർത്തുന്നു കൃപചെയ്യേണം ബാറെക്മോർ

ശുബഹോ... മെന്ഓലം...

മോചനമതിനായ് പ്രാർത്ഥിപ്പൂ
നെടുവീർപ്പൊടു കേണീടുന്നു
കടമെല്ലാം നീക്കീടണമെ
പാപമതെല്ലാം മായ്ക്കേണം

അല്ലെങ്കിൽ

കർത്താവേ, കഠിനഞെരുക്കത്തിന്റെ കാലങ്ങളിൽ നിന്നോടു ഞങ്ങൾ കാരുണ്യം പ്രാർത്ഥിക്കുന്നു. ഐശ്വര്യവാനായ നീ ദരിദ്രരുടെ അപേക്ഷയെ നിരസിക്കരുതേ.

കർത്താവേ, നിന്റെ സഭയിൽനിന്നും ഇടവകയിൽ നിന്നും നിന്റെ ഉടമ്പടിയിൽനിന്നും പിൻതിരിയരുതേ.



എല്ലാ സമയവും നിന്നെ വിളിക്കുന്നവരെ നിന്റെ കരുണയാൽ സഹായിപ്പാൻ വരണമേ.

കർത്താവേ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ. ഞങ്ങളുടെ യാചനകൾ നിരസിക്കരുതേ, കാരുണ്യവാനും അനുഗ്രഹപൂർണ്ണനുമായ നാഥാ, ഞങ്ങളുടെ അപേക്ഷയ്ക്ക് നിന്റെ ചെവി ചായിക്കണമേ.

കൃപാസമ്പന്നനും സർവ്വസൃഷ്ടികളെയും ഭരിക്കുന്നവനുമായ ദൈവമേ, ഞങ്ങളുടെ യാചനകൾക്ക് ഉത്തരമരുളുകയും ഞങ്ങളുടെ ആത്മാക്കൾക്ക് സംരക്ഷണം നൽകുകയും ചെയ്യണമേ. ബാറെക്മോർ

പിതാവിനും.... ആദിമുതൽ...

കർത്താവേ, മോചനം പ്രാപിപ്പാനായി ഞങ്ങൾ നിന്നോട് പ്രാർത്ഥിക്കുന്നു. നെടുവീർപ്പോടെ ഞങ്ങളപേക്ഷിക്കുന്നു. ഞങ്ങളുടെ കടങ്ങൾ പരിഹരിക്കണമേ.

കുറിയേലായിസ്സോൻ

## ഏശ 42:10-13; 45:8

കർത്താവിന് ഒരു പുതിയ പാട്ടിനെയും... പേജ് 73

## എനിയോനോ

(യൗമോനൊ/ ഇന്നാൾ നിൻ കബറിങ്കൽ...)

1. വൈരാഗ്യം-ഏഷണിയിവയെ വിട്ടുള്ളൊരു
നോമ്പെത്ര യോഗ്യമതാം
വഞ്ചനയീന്നും നിർമ്മലമാക്കപ്പെട്ടൊരു സ്നേഹം
സുന്ദരമല്ലോ സോദരരേ സ്നേഹിച്ചീടുക നാം

2. സോദരരേ-ദുഷ്ടതയീന്നും തിന്മകളീന്നും നാം പിന്മാറി
നോമ്പാചരിക്കാം അനുതാപത്തൊടും കണ്ണീരോടും

കേഴുക പ്രഭയിൻ മണവറയിൽ മോദിച്ചീടാനായ്

3. മനുഷ്യസ്നേഹീ-ഋണപാപങ്ങൾ വലിപ്പത്താൽ ഞാൻ
മലിനതപൂണ്ടു
രക്ഷകനേ ഉയരതിലേക്കീക്ഷിപ്പാൻ തുനിയല്ലേ
നിന്നുടെ കരുണാ ബഹുലതയാൽ എന്നോടു കൃപചെയ്ക

4. മഹിമയിൽനിന്നും-പദവിയിൽനിന്നും തള്ളപ്പെട്ടോൻ ദുഷ്ടൻ
സാത്താൻ
ആരംഭം മുതലാദം തന്നിലസൂയപ്പെട്ടാൻ
അവന്നായ് നരകം ആദത്തിനു പറുദീസായുമല്ലോ

ബാറെക്മോർ. ശുബഹോ....മെന്ഓലം....

5. ത്രിത്വരഹസ്യം-പിതൃസുതപരിശുദ്ധാത്മാവിനു
സ്തുതിയുണ്ടാകട്ടെ
ആളുകൾ മൂന്ന് നാമം മൂന്ന് സാരാംശവും ഏകൻ
ദൈവമേ സ്തുതിയങ്ങേക്കെന്നും.

അല്ലെങ്കിൽ

വൈരാഗ്യത്തിൽനിന്നും ഏഷണിയിൽനിന്നും വേർപെട്ട നോമ്പ് എത്ര യോഗ്യവും എല്ലാ വഞ്ചനകളിൽ നിന്നും നിർമ്മലമാക്കപ്പെട്ട മേൽത്തരമായ സ്നേഹം എത്ര സുന്ദരവുമാകുന്നു. ആകയാൽ സഹോദരങ്ങളേ നമ്മുടെ നോമ്പ് സ്വീകാര്യമാകുവാനായി നാം അന്യോന്യം സ്നേഹിക്കണം.

സഹോദരങ്ങളേ ദുഷ്ടതയിലും അസൂയയിലും സകല തിന്മകളിലുംനിന്നും പിന്മാറി നമുക്ക് നോമ്പ് ആചരിക്കാം. ഹൃദയതാപത്തോടും കണ്ണീരോടുംകൂടി കർത്താവിനോടു നാം അപേക്ഷിക്കണം. എന്നാൽ പ്രകാശമുള്ള മണവറയിൽ രാജപുത്രരോടുകൂടെ നമുക്കാനന്ദിക്കാം.



മനുഷ്യസ്നേഹമുള്ളവനേ, കടങ്ങളുടെയും പാപങ്ങളുടെയും പെരുപ്പത്താൽ ഞാൻ മലിനപ്പെട്ടിരിക്കുന്നു. എന്റെ രക്ഷകാ ഉന്നതത്തിലേക്കു സൂക്ഷിച്ചു നോക്കാൻ പോലും ഞാൻ തുനിയുന്നില്ല. നിന്റെ കരുണയുടെയും കൃപയുടെയും ബാഹുല്യത്താൽ എന്നോടു ദയ ചെയ്തു എന്നെ അനുഗ്രഹിക്കണമേ.

തന്റെ മഹത്വത്തിൽനിന്ന് തള്ളപ്പെട്ടവനും താനായിരുന്ന പദവിയിൽനിന്ന് മറിച്ചിടപ്പെട്ട് എറിയപ്പെട്ടവനും ആരംഭം മുതലെ ആദാമിൽ അസൂയപ്പെട്ടിരുന്നവനുമായ ദുഷ്ടനു ദുരിതം. കണ്ടാലും അഗ്നിനരകം അവനായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ആദാമിനു പറുദീസായും.

ബാറെക്മോർ. പിതാവിനും... ആദിമുതൽ....

ത്രിത്വരഹസ്യമായ പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി. മൂന്ന് ആളുകളും മൂന്ന് നാമങ്ങളുമായി ഏക സാരാംശമായിരിക്കുന്ന സത്യേക ദൈവമേ സകലത്തിൽനിന്നും നിനക്ക് സ്തുതിയുണ്ടായിരിക്കട്ടെ. ആമ്മീൻ

## സങ്കീർത്തനം 113 :1-9

പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി... പേജ് 76

## എക്ബോ

(അംഎത്റോദ്ബെസ്മേ/ വാഴ്വായ്ത്തീരണമേ...)

സ്വർഗ്ഗസ്ഥൻ താതാ യാചിക്കുന്നയ്യോ
ശുശ്രൂഷകൾ കൈക്കൊണ്ടനുഗ്രഹമേകേണം.
സ്തൗമെൻകാലോസ്...

അല്ലെങ്കിൽ

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട് ഞങ്ങളെ അനുഗ്രഹിക്കണമേ. സ്തൗമെൻ...

## പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

സ്വർഗ്ഗസ്ഥനായ ദൈവവും, സർവ്വലോകത്തിന്റെയും രാജാവും സൃഷ്ടികളുടെ ഉടയവനും സാരാംശത്തിലും ശക്തിയിലും ആധിപത്യത്തിലും സർവ്വമഹത്വത്തിലും ഏകനായി അറിയപ്പെടുന്നവനും ത്രിത്വമായി വിശ്വസിക്കപ്പെടുന്നവനുമായ സർവ്വാധിനാഥന് സ്തുതി. ഈ സമയത്തും...

## സെദറാ

വിശ്വാസമാകുന്ന ആയുധത്താലും ദിവ്യഇഷ്ടത്താലും ഞങ്ങളെ സ്ഥിരീകരിക്കുകയും കാരുണ്യം തോന്നി ജീവദായകനായ പരിശുദ്ധാത്മാവിനാൽ മാലാഖമാർക്കടുത്ത സ്വർഗ്ഗീയപദവിയിലേയ്ക്ക് ഞങ്ങളെ വിളിക്കയും ചെയ്ത മിശിഹാതമ്പുരാനേ, ഇപ്പോൾ ഞങ്ങളെ ശ്രദ്ധിക്കണമേ. തിരുനാമമഹത്വത്തിനും ഞങ്ങളുടെ പാപപരിഹാരത്തിനും പരിശുദ്ധസഭയുടെ സമാധാനത്തിനും അഭിവൃദ്ധിയ്ക്കും ഈ സ്ഥലത്തിന്റെ ഉയർച്ചയ്ക്കും സർവ്വലോകങ്ങളുടെ രക്ഷയ്ക്കും ക്രമീകരണത്തിനുംവേണ്ടി ദൈവമേ, നിന്റെ സന്നിധിയിൽ പ്രാർത്ഥനകളും അപേക്ഷകളും ഞങ്ങൾ അർപ്പിക്കുന്നു. ഞങ്ങളുടെ പ്രാർത്ഥനയെ ആവശ്യപ്പെട്ടിട്ടുള്ളവർക്കും അവശതയിലും രോഗത്തിലും ആയിരിക്കുന്നവർക്കും അത്യാവശ്യങ്ങളിലും വിഷമങ്ങളിലും നാനാവിധ ദോഷങ്ങളിലും ഇരിക്കുന്നവർക്കുംവേണ്ടി ഞങ്ങൾ പ്രാർത്ഥനകൾ സമർപ്പിക്കുന്നു. കർത്താവേ, നീതിയിലും സത്യത്തിലും



ഞങ്ങളെ ബലപ്പെടുത്തണമേ. ദുഷ്ടചിന്തകളും ദുഷ്പ്രവൃത്തികളും കുറ്റകരമായ സകല ഗതിവിഗതികളും ഞങ്ങളിൽനിന്ന് നീക്കണമേ. ഈ ഐഹികജീവിതത്തിൽ എല്ലായ്പ്പോഴും ഞങ്ങൾക്കു നീ താങ്ങും തണലുമായിരിക്കണമേ. ശത്രുവിന്റെ സർവ്വ കെണികളിലും ഉപദ്രവങ്ങളിലും ഞങ്ങൾക്കു രക്ഷയായിരിക്കണമേ. നിന്നോടുള്ള ഞങ്ങളുടെ വാഗ്ദാനങ്ങളിലും പ്രതിജ്ഞകളിലും ഞങ്ങൾ സുസ്ഥിരരായിരിക്കട്ടെ. ശത്രുവുമായുള്ള പോരാട്ടത്തിൽ ഞങ്ങൾ തോറ്റുപോകയോ വഞ്ചിതരാകയോ അരുതേ. ഞങ്ങളുടെ ശരീരമോ ഇന്ദ്രിയങ്ങളോ ശത്രുവിന് ഉപകരണമാകരുതേ. അനുതാപത്താലും സൽപ്രവൃത്തികളാലും ദിവ്യസഹായത്തിൽ ഞങ്ങൾ ശക്തിപ്പെട്ടും സ്ഥിരപ്പെട്ടുമിരിക്കട്ടെ. അവന്റെ തന്ത്രങ്ങളെ എതിർക്കുകയും നിന്റെ ദിവ്യഹിതം സദാ നിവർത്തിക്കുകയും ചെയ്വാൻ ഞങ്ങൾക്കിടയാക്കണമേ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ വരുവിൻ. ലോകാരംഭത്തിനു മുൻപേ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗരാജ്യം അനുഭവിച്ചുകൊൾവിൻ" എന്നുള്ള സൗഭാഗ്യകരമായ ശബ്ദം കേൾപ്പാൻ നിന്റെയും വന്ദ്യനായ നിന്റെ പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും കൃപമൂലം ഞങ്ങൾ യോഗ്യരാകണമേ. ആമ്മീൻ.

## കോലോ

(പ്തഹലീതറയെ/ സ്തുത്യൻ പുനരുത്ഥാനത്തെ...)

ഈശന്നാലയമാം നമ്മൾ
തന്നാത്മാവു വസിക്കുന്നിവരിൽ
രാജൻ ഭവനത്തെ നമ്മൾ
ദുഷ്ടത മലിനമതാക്കരുതേ
അങ്ങേ പ്രീതിക്കായ് നമ്മൾ

മലിനതയെല്ലാം മായ്ക്കേണം നമ്മൾക്കായല്ലോ
താണവരോഹം ചെയ്തു താൻ. ബാറെക്മോർ

ശുബ്ഹോ....

രോഗമതിൽ കരയും നമ്മൾ
സുഖമായാൽ വൈദ്യനെയോർത്തീടാ
ലോകാന്ത്യം പടിവാതിൽക്കൽ
കാര്യമിതൊരുവനുമോർത്തീടാ
ആദത്തെ സൃഷ്ടിച്ചവനേ
നിൻരക്തശരീരങ്ങൾ കൈക്കൊണ്ടവരീന്നും നീ
നീക്കീടരുതെ നിൻ കൈകൾ

മെന്ഗാലം....

അക്ഷയധനമതിന്നധിപതിയേ
നിൻ വാതിൽക്കൽ നിൽക്കുന്നേഴകൾ
വാതിൽതുറന്നിട്ടായവരെ
തൃപ്തിവരുത്തിയയ്ക്കണമേ
നിൻ വചനം നിറവേറട്ടെ
യാചിപ്പവനുത്തരമരുളും മുട്ടുന്നവനായി
വാതിൽതുറന്നിടുമെന്നതുപോൽ. മൊറിയോ റാഹേം....

അല്ലെങ്കിൽ

നാം ദൈവത്തിന്റെ ആലയങ്ങളാകുന്നു. കർത്താവിന്റെ ആത്മാവ് നമ്മിൽ വസിക്കുന്നു. രാജാവു വസിക്കുന്ന ഭവനത്തെ നമ്മുടെ ദുഷ്ടതകളാൽ നാം നശിപ്പിക്കരുത്. അവനെ പ്രസാദിപ്പിക്കുവാൻ നമ്മുടെ ആത്മാക്കളിൽനിന്ന് മലിനതകളും അശുദ്ധതകളും നാം തുടച്ചു കളയണം. എന്തുകൊണ്ടെന്നാൽ അവൻ നമുക്കുവേണ്ടി സ്വയം താഴ്മയിലേക്കിറങ്ങി വന്നവനാകുന്നു.

ബാറെക്മോർ പിതാവിനും....



വേദനപ്പെടുമ്പോൾ ഞങ്ങൾ കരയുന്നു. രോഗം കുറയുമ്പോൾ ഞങ്ങൾ വൈദ്യനെ വിസ്മരിക്കുകയും ചെയ്യുന്നു. ലോകാവസാനം വാതുക്കൽ നിൽക്കുന്നു എന്നത് ഒരുവനും തന്റെ ഹൃദയത്തിൽ നിരൂപിക്കുന്നില്ല. ആദാമിനെ സൃഷ്ടിച്ച ദൈവമേ, ഞങ്ങളെ കൈവിടല്ലേ. എന്തുകൊണ്ടെന്നാൽ ഞങ്ങൾ തിരുശരീരം ഭക്ഷിക്കുകയും ജീവനുള്ള രക്തം പാനം ചെയ്യുകയും ചെയ്തവരാണല്ലോ.

ആദിമുതൽ....

ദരിദ്രനാകാത്ത ധനവാനേ, നിന്റെ വാതുക്കൽ നിൽക്കുന്ന ആവശ്യക്കാരെ കണ്ടാലും. സമൃദ്ധിയുള്ള നിന്റെ ഭണ്ഡാരം തുറന്ന് അവരുടെ ആവശ്യങ്ങൾ സാധിച്ചു കൊടുക്കണമേ. വിളിപ്പിൻ ഞാൻ ഉത്തരമരുളും, മുട്ടുവിൻ ഞാൻ തുറക്കും എന്ന് നിന്റെ വിശുദ്ധ വായ് അരുളിയ വചനം അവരുടെ അടുക്കൽ നീ നിവൃത്തിയാക്കുകയും ചെയ്യണമേ. മൊറിയോ റാഹേം...

## എത്രോ

കർത്താവേ, ജനത്തിൽനിന്ന് പകർച്ചവ്യാധിയെ നീക്കിയ ആചാര്യനായ ഫിനഹാസ്സിന്റെ പ്രാർത്ഥനയ്ക്ക് നിന്റെ വാതിൽ തുറന്നതുപോലെ, മത്സ്യത്തിന്റെ ഉള്ളിൽനിന്ന് യൗനാന്റെ നോമ്പോടുകൂടെ നിനുവക്കാരുടെ പ്രാർത്ഥന കൈയ്ക്കൊണ്ടതുപോലെ, ഞങ്ങളുടെ അപേക്ഷയും സ്വീകരിക്കണമേ. രോഗത്തിൽ ഹെസക്കിയ രാജാവും ഞെരുക്കത്തിൽ മനശ്ശയും അർപ്പിച്ച പ്രാർത്ഥനപോലെ നിന്റെ കർത്തൃത്വം ഞങ്ങളുടെ പ്രാർത്ഥനയിൽ തൃപ്തിപ്പെടണമേ. നീതിമാനായ നോഹിന്റെ സുഗന്ധകാഴ്ചയും ഏലിയാദീർഘദർശിയുടെ കാഴ്ചയുംപോലെ

ഞങ്ങളുടെ ധൂപം നിന്റെ പ്രസാദത്തിനായി തീരണമേ. സിംഹക്കുഴിയിൽ ദാനിയേലും തീച്ചൂളയിൽ ഹനനിയ ആദിയായവരും എന്നപോലെ നിന്റെ സഹായങ്ങൾ ഞങ്ങൾക്ക് അയച്ചുതരണമേ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ സർവ്വേശ്വരാ, ഞങ്ങളെ രക്ഷിക്കുകയും സഹായിക്കയും വിടുവിക്കയും ചെയ്യുന്ന നാഥൻ നീയാകയാൽ എന്നേയ്ക്കും മഹത്വം നിനക്കു ഞങ്ങൾ സമർപ്പിക്കും. ആമ്മീൻ.

## കോലോ

(ലോക്മൊറിയോ കോറനാൻ/ നാഥാ വിളികൂട്ടുന്നിതു നിന്നെ ഞങ്ങൾ...)

പാപം ചെയ്തെന്നറിയുന്നിവർ മനുഷ്യപ്രിയനേ
അതിനാൽ സ്വർഗ്ഗേ നോക്കീടുവാൻ ധൈര്യമിവർക്കില്ല
ലജ്ജയെഴും മുഖമൊടു നിന്നെ വിളിചെയ്യുന്നു
നിൻ കാരുണ്യം നീതിയൊടു യാചിച്ചീടണമേ
കർത്താവേ നിലവിളി കേൾക്കണമേ
വചനങ്ങൾ സ്വീകൃതമാകണമേ
നിൻപതിവിനൊത്തതുപോലെ കൃപചെയ് കാരുണ്യാൽ
ബാറക്മോർ. ശുബഹോ..

നാഥാ എൻ പാപങ്ങൾ ഞാനറിയുന്നു
നെടുവീർപ്പൊടു കണ്ണീർ തൂകി ഭയവിഹ്വലനാകും
നിൻ വിധിദിവസം ഞാനോർത്തു മുന്തിരിത്തോപ്പിൽ
വേലക്കാരോടൊപ്പം പണി ചെയ്തു ക്ഷീണിതനായ്
എന്നിലസൂയപ്പെട്ടു ദുഷ്ടൻ
എൻ വസ്തുക്കളവനപഹരിച്ചു
നിൻതനുരക്തങ്ങൾ വിധിയിൽ എൻ കൂട്ടാകണമേ

മെന്ഓലം...



കൈക്കൂലിയെ വാങ്ങാതുള്ളൊരു ന്യായാധിപനേ
തവഹിതമൊത്തൊരു കാഴ്ചയതെന്തിവനിന്നർപ്പിപ്പാൻ
കേട്ടേൻ നീ സ്നേഹിക്കുന്നു കണ്ണീരധികം
ശോധിത സ്വർണ്ണമമൂല്യമതാം രത്നത്തെയുംകാൾ
കർത്താവേ കൈക്കൊണ്ടെൻ കണ്ണീർ
മോചിക്കെൻ കടവും കന്മഷവും
നിൻ കൃപയാൽ ദയ ചെയ്കെന്നിൽ ആശിസ്സരുളണമേ.
മൊറിയോ റാഹേം....

### അല്ലെങ്കിൽ

മനുഷ്യസ്നേഹമുള്ളവനേ, ഞങ്ങൾ പാപം ചെയ്തുവെന്ന് ഞങ്ങൾ അറിയുന്നു. ഇതു നിമിത്തം സ്വർഗ്ഗത്തിലേക്ക് നോക്കുവാൻ ഞങ്ങൾ ധൈര്യപ്പെടുന്നില്ല. മുഖലജ്ജയോടെ നിന്നെ ഞങ്ങൾ വിളിക്കുന്നു. നിന്റെ നീതിയോടു ഞങ്ങൾക്കുവേണ്ടി നിന്റെ കരുണ അപേക്ഷിക്കുമാറാകണമേ. കർത്താവേ ഞങ്ങളുടെ നിലവിളിയുടെ സ്വരം ശ്രവിക്കണമേ. ഞങ്ങളുടെ വചനങ്ങൾ നിനക്കു സ്വീകാര്യമാകണമേ. കാരുണ്യവാനേ, നീ പതിവുപോലെ ദയ ചെയ്തു ഞങ്ങളെ അനുഗ്രഹിക്കണമേ. ബാറെക്മോർ

പിതാവിനും....

കർത്താവേ, എന്റെ അധർമ്മം എത്രയെന്നു ഞാനറിയുന്നതിനാൽ നെടുവീർപ്പോടുകൂടി കണ്ണുനീർ ചൊരിയുകയും വളരെ ഭയപ്പെടുകയും ചെയ്തുകൊണ്ട് നിന്റെ വിധിദിവസത്തെ ഞാൻ ഓർത്തു. നിന്റെ മുന്തിരിത്തോട്ടത്തിൽ അനേകരോടുകൂടെ ഞാൻ വേല ചെയ്തു ക്ഷീണിച്ചു. തിന്മപ്പെട്ടവൻ എന്നെക്കണ്ടു എന്നിൽ അസൂയപ്പെട്ടു. എന്റെ വസ്തുവകകൾ അവൻ അപഹരിച്ചു. ഞാൻ

ഇടതുഭാഗത്താകുവാൻ തക്കവണ്ണം കർത്താവേ, നീ എന്നെ കൈവിടരുതേ. നിന്റെ തിരുശരീരരക്തങ്ങൾ വിധി സ്ഥലത്ത് എനിക്കു കൂട്ടായിരിക്കണമേ.

ആദിമുതൽ.....

കൈക്കൂലി വാങ്ങാത്ത ന്യായാധിപാ നിനക്കിഷ്ടമുള്ള ഉപഹാരം അർപ്പിക്കുവാൻ എന്റെപക്കൽ എന്തുണ്ട്? നിർമ്മല സ്വർണ്ണത്തേക്കാളും മേൽത്തരം രത്നങ്ങളേക്കാളും കണ്ണുനീർ നിനക്കു പ്രിയങ്കരമാകുന്നുവെന്ന് ഞാൻ കേട്ടിരിക്കുന്നു. ആകയാൽ കർത്താവേ, എന്റെ കണ്ണുനീർ കൈക്കൊണ്ടു നിന്റെ കൃപയ്ക്കൊത്തതുപോലെ എന്റെ കടങ്ങളും പാപങ്ങളും ക്ഷമിക്കണമേ. ദയതോന്നി എന്നെ അനുഗ്രഹിക്കുകയും ചെയ്യണമേ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ

ധനമൊരുഭാരം അതു ചങ്ങലയും വിലങ്ങുമാണല്ലോ
ആത്മാവീശനിൽ ലയിപ്പിക്കുന്നോൻ ധനവാനത്രെ സത്യം

ലൗകികന്മാർ രാജാക്കൾ തങ്ങടെ സമ്പത്തെല്ലാം
ഒന്നായ് ചേർത്താലും ഭക്തൻ തൻനിക്ഷേപം തുല്യമതാകാ

ലോകത്തിന്നുടെ സമ്പാദ്യമതെല്ലാം മാരക കനിയാം
ലൗകികസമ്പാദ്യം കരുതാതുള്ളോൻ രുചി നോക്കുന്നില്ലതിനെ

ദിവസംതോറും ഉത്സാഹിച്ചിട്ടും തിന്മയതുണ്ടാമെങ്കിൽ
ഉത്സാഹിക്കാഞ്ഞാൽ നന്മയതെങ്ങനെ കൈവന്നീടും ചൊൽനീ

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കൈക്കൊണ്ടിവരിൽ കൃപചെയ്തീടേണം



അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

ധനം ഒരു ഭാരമാകുന്നു. അതു ചങ്ങലയും വിലങ്ങുമാകുന്നു. തന്റെ ആത്മാവിനെ ദൈവത്തിൽ ലയിപ്പിക്കുന്നവന് യഥാർത്ഥ ധനമുണ്ട്.

സർവ്വ ലോകത്തിലുമുള്ള സകല രാജാക്കന്മാരുടെയും സർവ്വ നിക്ഷേപങ്ങളും കൂടിയായാലും അതു ദൈവത്തെ ശരണം പ്രാപിക്കുന്നവന്റെ നിക്ഷേപത്തേക്കാൾ തുലോം ചെറുതാകുന്നു.

ലോകസമ്പാദ്യം മാരകമായ കനിയാകുന്നു. ലോകത്തിൽ യാതൊന്നും സമ്പാദിക്കാത്തവൻ അതിനെ രുചിക്കുന്നില്ല.

മനുഷ്യൻ ഓരോ ദിവസവും ഉത്സാഹിച്ചിട്ടും അതാതു ദിവസത്തിന്റെ തിന്മശേഷിക്കുന്നുവെങ്കിൽ ദിവസം മുഴുവൻ ഉത്സാഹിക്കാതിരിക്കുന്നത് നന്മയായിത്തീരുമോ?

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

### പെസ്ഗോമൊ

സകലത്തിന്റെയും ഉടയവനായ... പേജ് 83

### സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...

### കൃപനിറഞ്ഞമറിയമേ ...

### വിശ്വാസപ്രമാണം

# വെള്ളി - മൂന്നാംമണി

## കൗമാ
## പ്രാരംഭ പ്രാർത്ഥന
## കോലോ

(കൂക്കോയോ)

നാഥാ ഹസിക്കരുതേ എന്നെ ദുഷ്ടൻ ഒരുനാളും
വഞ്ചനയാൽ നരകേ ചേർത്തു എന്നെന്നോടേവം
ചൊന്നീടരുതെ മ്ശിഹാ അവനീന്നും
രക്ഷിക്കണമെ നിൻതിരുവിഷ്ടംപോൽ
എന്നെ നയിക്കൂ ഭീകരമാം കടവിൽ നിൻ സ്ളീബാ
ആയുധമായി ശത്രുവിനെയും തൻ ശക്തിയെയും ഞാൻ
ഹാ-അതിനാൽ വിജയിക്കും. ബാറെക്മോർ

ശുബഹോ... മെന്ഓലം...

പാപസമുദ്രം ലോകം നീ നിന്നിൽ വാണു ഞാൻ
പാപം ചെയ്തു വ്യർത്ഥാശകൾ നിർജ്ജനകുഴിയെന്നെ
നയിച്ചു വിധിതൻ ദിവസം അഗ്നിയേയും
ഓർത്തു വിറച്ചേൻ നാഥാ നിൻകൃപയാൽ
അഗ്നിക്കടൽ തരണം ചെയ്‌വാൻ ജീവനെഴും സ്ളീബാ
തന്നടയാളമെനിക്കെന്നും കൂട്ടായീടേണം
ഹാ-ഹാ- മൊറിയോ റാഹേം....

അല്ലെങ്കിൽ

കർത്താവേ അഗ്നിനരകത്തിൽവെച്ച് ദുഷ്ടൻ എന്നെ പരിഹസിക്കാനിടയാക്കരുതേ. ഞാൻ നിന്നെ വഞ്ചിച്ചതിനാൽ പാതാളത്തിലേക്കു അവനോടുകൂടെ എന്നെ ഇറക്കിയെന്ന് ദുഷ്ടൻ പറയുകയും ചെയ്യരുതേ. അനുഗ്രഹ



പൂർണ്ണനായ മിശിഹായേ, അവനിൽനിന്ന് എന്നെ മോചിപ്പിക്കുകയും തിരുവിഷ്ടപ്രകാരം എന്നെ നയിക്കുകയും ചെയ്യണമേ. ഭയങ്കരമായ കടവിൽ നിന്റെ സ്ളീബാ എനിക്കു ആയുധമായിരിക്കട്ടെ. ശത്രുവിനെയും അവന്റെ ശക്തിയേയും അതിനാൽ ഞാൻ ജയിക്കുകയും ചെയ്യട്ടെ.

ബാറെക്മോർ. പിതാവിനും... ആദിമുതൽ....

കുറ്റങ്ങളുടെ സമുദ്രമായ ലോകമേ, നിന്നിൽ വസിച്ചു ഞാൻ വളരെ പാപം ചെയ്തു. വഴിയില്ലാത്ത വിജനസ്ഥലത്തേക്ക് എന്റെ ദുരാഗ്രഹം എന്നെ നടത്തി. കണ്ടാലും വിധിയുടെ ദിവസത്തെയും അഗ്നിജ്വാല വമിക്കുന്ന നദിയെയും ഓർത്തു ഞാൻ വിറയ്ക്കുന്നു. കർത്താവേ നിന്റെ കരുണയാൽ അഗ്നിക്കടൽ കടക്കുവാൻ ജീവനുള്ള സ്ളീബായുടെ അടയാളം എനിക്കു കൂട്ടായിരിക്കണമേ. മൊറിയോ....

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മിശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ.

കീർത്തിയെഴുന്നൊരു ധനവാനെ നീ ഗർവം പൂണ്ടല്ലോ
നിൻ സൗന്ദര്യം നശ്വരമല്ലോ ആഡംബരപ്രിയനാം നീ

സുഖഭോഗിയുമാം ബഹുമതി ഉല്ലാസമോഹ്യസ്വം
ആരാധകരും നിൻസ്തുതിപാഠകരും അസംഖ്യമെന്നറിയേണം

സൗന്ദര്യവാനേ പകലിനെ നീ സൂക്ഷിച്ചീടുക നന്നായ്
ഹാ! എന്തൊരു ഭംഗി തേജസ്സുപ്രഭയും ഭൂലോകം മുഴുവനിലും

സായംകാലം ത്വരിതമണഞ്ഞു പകലും പോയ് മാഞ്ഞു
രാവും വന്നു പകലിൻ ഭംഗി മോഷ്ടിച്ചു ഹാ കഷ്ടം

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചന കേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥ നകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

കീർത്തിമാനായ ധനവാനേ നീ മോഹനരൂപിയായി അഹങ്കരിക്കുന്നു. നിന്റെ സൗന്ദര്യം നശ്വരമാകുന്നു.

നീ ആഡംബരപ്രിയനും സുഖഭോഗിയുമാകുന്നു. നിന്റെ ബഹുമതിയും ആഡംബരവും ഉല്ലാസവും എത്ര മാത്രം? നിനക്കു സ്തുതി പാഠകരും ആരാധകരും വ്യാജ സ്തുതിക്കാരും എത്ര?

അല്ലയോ, സൗന്ദര്യവാനേ പകലിനെ നീ ശ്രദ്ധിക്കുക. അത് എത്ര ഭംഗിയുള്ളതാകുന്നു. തേജസ്സും പ്രഭയും അണിഞ്ഞ് ഭൂമി മുഴുവനെയും അത് എത്രമാത്രം പ്രശോ ഭിപ്പിക്കുന്നു.

എന്നാൽ പെട്ടെന്ന് സന്ധ്യ വരുകയും പകൽ അസ്ത മിക്കുകയും രാത്രി പകലിന്റെ ഭംഗി എടുത്തുകളയുകയും ചെയ്യുന്നു.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

### കൗമാ

### വിശ്വാസപ്രമാണം



# വെള്ളി - ആറാംമണി

### കൗമാ

### പ്രുമിയോൻ

നാമെല്ലാവരും പ്രാർത്ഥിച്ച് ...

തന്റെ സഭയ്ക്ക് ബലമുള്ള കോട്ടയായി സ്ലീബായെ ആക്കിതീർത്തവനും തന്റെ ജനത്തിന് രക്ഷയുടെ പരിച യായി അതിനെ നൽകിയവനും തന്റെ സ്ലീബായാൽ ഞങ്ങ ളുടെ കടപ്പത്രം ചീന്തിക്കളഞ്ഞ് തന്നോടുകൂടെ സ്വർഗ്ഗത്തി ലേയ്ക്ക് ഞങ്ങളെ കരേറ്റി സ്വപിതാവിന്റെ വലത്തുഭാ ഗത്തു ഞങ്ങളെ ഇരുത്തിയവനുമായ മിശിഹായ്ക്ക് സ്തുതി. ഈ സമയത്തും...

### സെദറാ

ഞങ്ങളുടെ ദൈവമായ മിശിഹായേ, പാപത്തിൽ പഴകി ക്ഷയിച്ചുപോയ ഞങ്ങളുടെ വർഗ്ഗത്തെ നീ കണ്ട പ്പോൾ നിന്റെ കരുണയാൽ ഞങ്ങളെ രക്ഷിക്കയും വീണ്ടെടുക്കുകയും ചെയ്‌വാൻ സ്ലീബാ മരത്തിന്മേൽ നീ ഉയർത്തപ്പെട്ടു. അതിനാൽ ക്രൂശിതനും ദൈവവുമായിരി ക്കുന്ന നിന്നെ ഞങ്ങൾ സ്തോത്രം ചെയ്തുകൊണ്ട് നിന്റെ സ്ലീബായെ ആരാധിച്ച് പ്രകീർത്തിക്കുന്നു.

സ്ലീബാ കുറ്റമറ്റ ആയുധവും വീണുപോകാത്ത കോട്ട യുമാകുന്നു. സ്ലീബാ സ്വജനത്തെ ശുദ്ധീകരിക്കുകയും ജാതികളെ കൂട്ടിച്ചേർക്കുകയും ചെയ്യുന്നു. സ്ലീബാ അവി ശ്വാസികളെ ലജ്ജിപ്പിക്കുന്നു. രക്തസാക്ഷികളെ കിരീടമ ണിയിക്കുന്നു. സ്ലീബാ സ്വർഗ്ഗീയരെ ഭൗമീകരോട് യോജി പ്പിക്കുന്നു.

ആകയാൽ കർത്താവേ, അങ്ങേ സ്ലീബായാൽ ഞങ്ങളുടെ പാപങ്ങൾ പൂർണ്ണമായി ക്ഷമിക്കണമേ. കടങ്ങളും കുറ്റങ്ങളും പരിഹരിക്കണമേ. എല്ലാ സ്ഥലത്തുമുള്ള അങ്ങേ സഭയെ കാത്തുകൊള്ളുകയും മഹത്വപ്പെടുത്തുകയും സന്യാസാശ്രമങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണമേ. അങ്ങേ സ്ലീബായാൽ സാത്താനെ ദൂരീകരിക്കുകയും ഞങ്ങളെ ക്രിസ്തീയപൂർണ്ണതയിൽ ജീവന്റെ ഭവനത്തിലേയ്ക്ക് നയിക്കുകയും ചെയ്യണമേ. ഞങ്ങളുടെ കർത്താവും ദൈവവുമേ, ഞങ്ങളും ഞങ്ങളുടെ പരേതരും നിന്റെ മഹത്വപ്രത്യക്ഷതയുടെ ദിനത്തിൽ നിന്റെ സ്ലീബായാൽ സംരക്ഷിതരായി നിത്യാനന്ദഭവനത്തിലേയ്ക്കു പ്രവേശിക്കുമാറാകണമേ. ആമ്മീൻ

## കോലോ

(പ്തഹലീതറയേ/ സ്തുത്യൻ പുനരുത്ഥാനത്തെ)

ആയുഷ്ക്കാലം മുഴുവൻ ഞാൻ
വ്യർത്ഥമതായി ചെലവാക്കി ഹാ
ദുഷ്ടൻ വഞ്ചനയാലെന്നെ
അടിമയതാക്കി, അവനൊത്ത്
പണിചെയ്തു ഞാൻ, രക്ഷകനേ
പാപത്താൽ പഴകിയ സാദൃശ്യ-
ത്തിൻമേൽ ദയചെയ്ക
എന്നെ സുസ്ഥിരനാക്കണമേ. ബാറെക്മോർ.

ശുബഹോ....മെന്ഓലം....

എൻ ഋണമൊടു തുലനം ചെയ്വാൻ
ഉന്നതഗിരികൾ മതിയാവില്ല
നിൻ കരുണാവാരിധി തന്നിൽ
എന്റെ കടങ്ങൾ മാഞ്ഞീടും
കരുണാനിധിയേ ഞങ്ങളെ നീ



സൃഷ്ടിച്ചൊരു നിൻ കൃപയാലെ
ഭൂവിന്നും മായ്ക്ക
ശിക്ഷകളരിശത്തിൻ വടിയും. മൊറിയോ റാഹേം...

അല്ലെങ്കിൽ

എന്റെ ആയുഷ്ക്കാലം മുഴുവൻ ഞാൻ വ്യർത്ഥമായി ചെലവാക്കി. എന്തെന്നാൽ കഠിനവഞ്ചനയാൽ എന്നെ അടിമപ്പെടുത്തിയ ദുഷ്ടനോടൊത്ത് ഞാൻ വേല ചെയ്തു. ഞങ്ങളുടെ രക്ഷകാ, പാപത്തിൽ പഴകിപ്പോയ നിന്റെ ഈ സാദൃശ്യത്തോടു ദയ തോന്നണമേ. ഞാൻ നശിച്ചുപോകാതിരിപ്പാനായി എന്നെ സുസ്ഥിരപ്പെടുത്തണമേ. ബാറെക്മോർ

പിതാവിനും... ആദിമുതൽ....

എന്റെ കടങ്ങളോടു തുലനം ചെയ്യുവാൻ ഭയങ്കരങ്ങളായ ഉന്നതപർവ്വതങ്ങൾ മതിയാകുന്നില്ല. നിന്റെ കരുണാസമുദ്രത്തിലെ തുള്ളിയിൽ എന്റെ കടങ്ങൾ കഴുകി മാഞ്ഞു പോകട്ടെ. കാരുണ്യവാനേ, ഞങ്ങളെ സൃഷ്ടിച്ച കരുണയാൽ തന്നെ ഞങ്ങളെ ജീവിപ്പിക്കുമാറാകണമെ. ഭൂമിയിൽനിന്ന് ശിക്ഷകളും ക്രോധദണ്ഡുകളും നീക്കികളയുകയും ചെയ്യണമേ. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ.

ശാശ്വത ജീവന്നായുള്ളൊരു സ്നേഹമനാദരിക്കപ്പെടുന്നു
ലോകസ്നേഹം തീജ്വാലകൾപോൽ മന്നനെ വിഴുങ്ങീടുന്നു

ഉപദേശത്തെ ശ്രവിച്ചീടാനായ് കൂട്ടാക്കുന്നില്ല
ലൗകീകാദായം ശേഖരിക്കാനായ് എല്ലാരും ഓടുന്നല്ലോ

നാഥാ സർവരുമങ്ങേ മഹിമയ്ക്കായ് സ്തുതിയർപ്പിക്കും
മത്സരക്കാരൊടു ദീർഘക്ഷമയുള്ളോനാകുന്നല്ലോ നീ

ഏതു, വിധേനയുമെല്ലാരുമനുതാപത്തിനായി
വന്നീടാൻ നീ കാത്തിരിക്കുന്നു മഹിമാവങ്ങേക്കാക
നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചനകേട്ടിവരിൽ കൃപചെയ്തീടേണം.

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

കണ്ടാലും നിത്യജീവനെക്കുറിച്ചുള്ള സ്നേഹം അനാദരിക്കപ്പെട്ടിരിക്കുന്നു. അത് പരമ്പരാഗതവുമായിരിക്കുന്നു. ലോകസ്നേഹം അഗ്നിജ്വാലപോലെ ചൂടായിരിക്കുന്നു.

ഉപദേശം കേൾക്കുവാൻ ആരും കൂട്ടാക്കുന്നില്ല. ലൗകികാദായം ശേഖരിപ്പാൻ എല്ലാരും ഓടുന്നു.

കർത്താവേ, എല്ലാ ജനങ്ങളും നിന്റെ പ്രാഭവത്തിനു സ്തുതി അർപ്പിക്കുമാറാകണമേ. മത്സരക്കാരോടു നീ എത്രയും ദീർഘക്ഷമയുള്ളവനാകുന്നു.

എതെങ്കിലും കാരണത്താലും ഏതെങ്കിലും വിധത്തിലും എല്ലാവരും അനുതാപത്തിലേക്കു വരുവാൻ സ്നേഹം നിമിത്തം നീ കാത്തിരിക്കുന്നുവല്ലോ. നിനക്കു മഹത്വമുണ്ടായിരിക്കട്ടെ.

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

**കൗമാ**

**വിശ്വാസപ്രമാണം**



# വെള്ളി - ഒമ്പതാംമണി

## കൗമാ

## പ്രുമിയോൻ, സെദറാ

## കോലോ

(തൂബൈക് ഈത്തോ/ പൗലൂസ്ശ്ലീഹാ)

പുനരുത്ഥാന മഹിമാദിവസം മോഹനീയം
മനുഷ്യശരീരങ്ങളുമപ്പോൾ
മഹിമയൊടുയിർ പൂണ്ടെഴുന്നേൽക്കും
സന്ന്യാസികൾ ജാഗരണക്കാർ
നോമ്പിഷ്ടരുമതിസുന്ദരരാം
അദ്ധ്വാനത്തിൻ പ്രതിഫലവും
പ്രാപിക്കുന്നവർ മോക്ഷത്തിൽ
നാഥൻ തൻ വാഗ്ദാനം പോൽ
മേശയിലാമോദിച്ചീടും. ബാറക്മോർ

ശുബഹോ....മെന്ഓലം....

നാഥാ ഉയരേ പതിനായിരമായ് ദൂതന്മാർ
നിന്നെ ശുശ്രൂഷിക്കുന്നു
നിന്റെ മഹത്വം പാടുന്നു
സ്നേഹാൽ മാനുഷരിൽനിന്നും
മഹത്വം സ്വീകരിച്ചീടാനായ്
താഴ്ത്തപ്പെട്ടു നീ, ഉയരേ
പരിശുദ്ധൻ നീ, എന്നേവം
ഘോഷിക്കുന്നു, മൺമയരോ
നിൻ തനു രക്തമശിക്കുന്നു. മൊറിയോറാഹേം....

അല്ലെങ്കിൽ

പുനരുത്ഥാനത്തിന്റെ വലിയ ദിവസം എത്ര ശോഭനവും മോഹനീയവുമാകുന്നു. എന്തുകൊണ്ടെന്നാൽ

മനുഷ്യശരീരങ്ങൾ അപ്പോൾ അവർണ്ണനീയമായ അത്ഭുതത്തോടെ ഉയർത്തെഴുന്നേൽക്കുന്നു. അപ്പോൾ വിരക്തരും ജാഗരണക്കാരും നോമ്പുകാരും എത്ര സുന്ദരരും തേജസ്വികളുമാകുന്നു. അവരുടെ അദ്ധ്വാനത്തിന്റെ നല്ല പ്രതിഫലം സ്വർഗ്ഗരാജ്യത്തിൽ അവർ പ്രാപിക്കുന്നു. നമ്മുടെ കർത്താവു വാഗ്ദാനം ചെയ്തിരിക്കുന്നപ്രകാരം സൗഭാഗ്യമേശയിൽ അവർ ആനന്ദിക്കുകയും ചെയ്യുന്നു.

ബാറെക്മോർ. പിതാവിനും... ആദിമുതൽ....

ഞങ്ങളുടെ രക്ഷകാ ഉന്നതത്തിൽ മാലാഖമാരുടെ പതിനായിരം പതിനായിരങ്ങൾ നിന്നെ ശുശ്രൂഷിക്കുന്നു. ആയിരമായിരങ്ങൾ നിനക്കു മഹത്വം പാടുന്നു. എന്തെന്നാൽ നിന്റെ സ്നേഹംനിമിത്തം മനുഷ്യരിൽ നിന്ന് മഹത്വം സ്വീകരിക്കുവാനായി നീ താഴ്ത്തപ്പെട്ടു. കണ്ടാലും സ്വർഗ്ഗീയർ നീ പരിശുദ്ധൻ, പരിശുദ്ധൻ പരിശുദ്ധൻ എന്നുൽഘോഷിക്കുന്നു. മണ്മയനായ ആദാമിന്റെ മക്കൾ നിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. മൊറിയോ റാഹേം...

## മാർ യാക്കോബിന്റെ ബോവൂസോ

നീതിഷ്ഠന്മാർ തൻ നോമ്പിനെ കൈക്കൊണ്ടോനാം മ്ശിഹാ
പ്രാർത്ഥനനോമ്പും കൈക്കൊണ്ടിവർമേൽ കൃപചെയ്യണമേ.

ജീവൻതന്നുടെ അവസാനം മരണമതാകുന്നെന്നും
മൃതിസമയം ത്വരിതം എന്നും അറിയാത്തവനാരാകുന്നു

ലോകം സ്വപ്നം നിഴലും പോലാകുന്നെന്നും ഒരുനാൾ
നീങ്ങിപ്പോകും സർവവുമെന്നറിയാത്തോനാരാകുന്നു

മൃതിയിൻ സമയം സമ്പാദ്യം മുഴുവൻ കോഴകൊടുക്കിൽ
സ്വീകൃതമല്ലെന്നറിയാത്തവനാരാകുന്നു സോദരരേ



പകലെന്നതുപോൽ ഐശ്വര്യം പ്രാപിച്ചവസാനത്തിൽ
മൃതിസമയം സകലം ത്യജിച്ചീടുമെന്നും അറിയാത്തവനാരാം

നിബിമൂശാതൻ നോമ്പും താഴ്മയതും കൈക്കൊണ്ടോനേ
മ്ശിഹാ ഞങ്ങടെ യാചനകേട്ടിവരിൽ കൃപചെയ്തീടേണം

അല്ലെങ്കിൽ

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പു കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോട് കരുണ ചെയ്യണമേ.

ജീവിതത്തിന്റെ അവസാനം മരണമാകുന്നുവെന്നും മരണസമയം പെട്ടെന്നാകുന്നുവെന്നും അറിയാത്തവൻ ആരാകുന്നു?

ലോകം സ്വപ്നവും നിഴലുമാകുന്നുവെന്നും അത് നീങ്ങിപ്പോകുമെന്നും ആതിന്റെ പ്രേമഭാജനങ്ങളുടെ സ്വാധീനത്തിൽ അത് ഇരിക്കുകയില്ലാ എന്നും അറിയാത്തവൻ ആരുള്ളൂ?

മരണസമയം ലോകസമ്പത്തു മുഴുവൻ കൈക്കൂലിയായി കൊടുത്താലും അതു സ്വീകരിക്കപ്പെടുകയില്ലായെന്ന് അറിയാത്തവൻ ആരാകുന്നു?

പകൽ എന്നപോലെ ഐശ്വര്യം പ്രാപിക്കുകയും മരണസമയം സകല ഐശ്വര്യങ്ങളും ഇവിടെ ഉപേക്ഷിക്കുകയും ചെയ്യുന്നുവെന്ന് അറിയാത്തവൻ ആരുള്ളൂ?

മോശയുടെ നോമ്പും താഴ്മയും കൈക്കൊണ്ട മിശിഹായേ, ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

## കൗമാ

## വിശ്വാസപ്രമാണം.